# ആത്മാർപ്പണം.



വിദ്വാൻ വി. ആർ. പരമേശ്വരൻപിള്ള,

P. O. L. & Taxila Trained.

പ്രസാധകന്മാർ

സുഗത പബ്ലിഷിംഗ് ഹൌസ്,

ടി. സി. 429, ആര്യശാല,

ചാല, തിരുവനന്തപുരം.

ഒന്നാംപതിപ്പ്. 1949 വില രണ്ടുരൂപ.

# ഉള്ളടക്കം.

---





ആരുടെ

അനുഗ്രഹവും സ്മരണയും

എനിക്കു

സകല കഷ്ടതകളിലും

ആശ്വാസ സന്ദായകമായിരിക്കുന്നുവോ

ആ മനസ്വിനിയുടെ—

എന്റെ പ്രിയപ്പെട്ട അമ്മ

# ശ്രീമതി

# പാർവതിപ്പിള്ള ലക്ഷ്മിപ്പിള്ളയുടെ —

# പാവനസ്മരണയ്ക്കു്.

# പരിശോധിച്ച ഗ്രന്ഥങ്ങൾ മുതലായവ.

1. ഇന്ത്യൻ ഹിസ്റ്റാറിക്കൽ റിക്കാർഡ്സ്
   കമ്മിഷൻ സമ്മേളന നടപടികൾ (1942)
2. കണ്ണമ്മൂലയിലെ കഴകമരച്ചുവട്ടിൽ
   എം. മഹമ്മദ് ദാവൂദ് (പ്രഭാതം)
3. കൊച്ചി സ്റ്റേറ്റ്മാനുവൽ
   സി. അച്യുതമേനോൻ
4. തിരുവിതാംകൂർ സ്റ്റേറ്റ്മാനുവൽ
   വി. നാഗമയ്യാ
5. ടി (പരിഷ്കരിച്ചതു്)
   ടി. കെ. വേലുപ്പിള്ള
6. തിരുവിതാംകൂർ ചരിത്രം
   പാച്ചു മൂത്തതു്
7. ടി — ശങ്കുണ്ണിമേനോൻ
8. തിരുവിതാംകൂർ തിരുവിതാംകൂറുകാർക്കു്
   ജി. പി. പിള്ള
9. തിരുവിതാംകൂർ സഭാചരിത്രം
   സി. എം. ആഗ്ഗർ
10. വേലുത്തമ്പിദളവാ
    എം. ആർ. ഗോവിന്ദപ്പിള്ള
11. ടി — കെ. എം. പണിക്കർ
12. ടി — കൈനിക്കര പത്മനാഭപിള്ള
13. ടി — എൻ. പരമേശ്വരൻപിള്ള
14. ടി — വി. നീലകണ്ഠപ്പിള്ള
15. ടി — എം. എം. ഗോവിന്ദക്കുറുപ്പ്
    (മാതൃഭൂമി)
16. വേലുത്തമ്പിയും കർണ്ണൽമൺറോയും
    എൻ. കെ. കൃഷ്ണപിള്ള (മലയാളരാജ്യം)
17. വേലുത്തമ്പിയും മാതൃഭൂമിയും
    വെൺകുളം പരമേശ്വരൻപിള്ള
18. സൈനികസ്മരണകൾ
    കർണ്ണൽ വെൽഷ്.

# പ്രസ്താവന.

ജന്മഭൂമിയുടെ സ്വാതന്ത്ര്യത്തിനുവേണ്ടിപ്പോരാടി വീരചരമം പ്രാപിച്ച മൂന്നു വിശിഷ്ടവ്യക്തികളുടെ—വേലുത്തമ്പിദളവ, ഝാൻസിറാണി, ടെറൻസ് മാക് സ്വിനി എന്നിവരുടെ—ജീവചരിത്രങ്ങളാണ് ഇതിൽ അടങ്ങിയിട്ടുള്ളതു്. എൻെറ വളരെ നാളത്തെ പ്രയത്ന ഫലമായ ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കുന്ന ചുമതല ഏതാണ്ടു രണ്ടുവർഷം മുമ്പു ഒരു മാന്യൻ ഏററിരുന്നു. അദ്ദേഹത്തിനു് അതുസാധിക്കാതെ വന്നതുനിമിത്തം ഞാൻ തന്നെ അച്ചടിപ്പിക്കാൻ നിർബ്ബന്ധിതനായി.

ഇതിൽ ഒന്നാമതായി ചേർത്തിട്ടുള്ള വേലുത്തമ്പിയുടെ ചരിത്രം തയാറാക്കുന്നതിനു കുറെയധികം കാലത്തെ പരിശ്രമം വേണ്ടിവന്നു. ആ മഹാത്മാവിനെപ്പററി ഇന്നേവരെ പുറത്തായിട്ടുള്ള സകല പ്രബന്ധങ്ങളും അപ്രകാശിതമായ അസംഖ്യം രേഖകളും അവധാനപൂർവം പരിശോധിച്ച ശേഷമാണു് ഇതു തയാറാക്കിയതു്. ചരിത്രപ്രസിദ്ധമായ കുണ്ടറ വിളംബരത്തിൻെറ ഏററവും ശുദ്ധമായ ഒരു പാഠം കണ്ടുപിടിച്ചു ബഹുജനദൃഷ്ടിയിൽ കൊണ്ടുവരാനും ഉദ്യമിച്ചിട്ടുണ്ടു്. ചരിത്രാന്വേഷണ ചതുരനായ ഡാക്ടർ എസ്. എൻ. സെൻ ഇന്ത്യൻ ഹിസ്റ്റാറിക്കൽ റിക്കാർഡ്സ് കമ്മിഷന്റെ തിരുവനന്തപുരം സമ്മേളനത്തിൽ ദളവയെപ്പററി ചെയ്ത ശ്രദ്ധേയമായ പ്രസംഗംമുഴുവൻ ഞാൻ യഥായോഗ്യം പ്രയോജനപ്പെടുത്തിയിരിക്കുന്നു.

ഝാൻസിറാണിയുടെ ചരിതമെഴുതുന്നതിനു സമകാലികങ്ങളായ ചരിത്രങ്ങളും നല്ലവണ്ണം പഠിക്കയുണ്ടാ

യി. ആ നാട്ടുകാരനും തക്ഷശിലയിൽ എന്നോടൊന്നിച്ചു അഭ്യസനം നടത്തിയശേഷം ഇന്നു ഇന്ത്യൻ ആൎക്കിയാളജിക്കൽ ഡിപ്പാർട്ടുമെന്റിൽ ഒരുന്നതസ്ഥാനം അലങ്കരിക്കുന്ന മാന്യസ്നേഹിതനുമായ ശ്രീ. വ്രജവാസിലാൽ എം ഏ റാണിയെ സംബന്ധിച്ചു പലവിവരങ്ങളും നൽകിയതു് ഉപകാരപ്രദമായിത്തീൎന്നു. ഇതെഴുതിത്തീൎന്നപ്പോൾ ശ്രീ. യോഗേശചന്ദ്രവസു രചിച്ച റാണിയുടെ ബംഗാളി ജീവചരിത്രവും കാണ്മാനിടയായി. പക്ഷേ അതിൽ നിന്നു പുതിയവിവരങ്ങളൊന്നും ലഭിച്ചില്ല.

ടെറൻസ് മാക്സ്വീനിയുടെ ചരിത്രം ഇരുപത്തിയഞ്ചുകൊല്ലം മുമ്പു ഞാൻ ശുചീന്ദ്രത്തുജോലിയായിരുന്നകാലത്തു എഴുതി ആയിടയ്ക്കു 'സ്വദേശാഭിമാനി' മാസികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതാണു്. അതെഴുതാൻ ഉത്സാഹിപ്പിച്ചതും സഹായിച്ചതും എന്റെ വന്ദ്യഗുരുനാഥൻ വട്ടപ്പള്ളി സ്ഥാനികർ ബ്രഹ്മശ്രീ പി. പി. ശർമ്മ അവർകളാണു്.

ഈ പുസ്തകമെഴുതുന്നതിനുവേണ്ടി പരിശോധിക്കേണ്ടിവന്ന പ്രധാനഗ്രന്ഥങ്ങളുടേയും മററും പട്ടിക യഥാസ്ഥാനംചേൎത്തിട്ടുണ്ടു്. അവയുടെ കൎത്താക്കന്മാരോടെല്ലാം അത്യധികമായ കടപ്പാടാണു് എനിക്കുള്ളതു്.

'ആത്മാൎപ്പണ'ത്തിനു് ഏററവും ആത്മാൎത്ഥവും സാരവത്തുമായ ഒരു മുഖവുര വാത്സല്യപൂൎവ്വം എഴുതിത്തന്ന മഹാമനസ്കനായ ഡാക്ടർ ചേലനാട്ടു അച്യുതമേനോൻ അവർകളോടു എനിക്കുള്ള കൃതജ്ഞത ഏതാനും വാക്കുകൾകൊണ്ടുമാത്രം വ്യക്തമാക്കാവുന്ന ഒന്നല്ല. ഇരുപത്തിയെട്ടുകൊല്ലങ്ങളായി സാഹിത്യസേവനം ചെയ്തുകൊണ്ടിരിക്കുന്ന എന്നെ ഹൃദയംഗമമായി പ്രോത്സാഹിപ്പിച്ചുകൊണ്ടിരിക്കുന്ന ഏകവ്യക്തി സഹൃദയാഗ്രണി

യും വിദ്വൽ കുലഭൂഷണനമായ മേനോൻ അവർകൾ മാത്രം ആകുന്നു.

എൻെറ കൃതികൾക്കു ധാരാളം പ്രചാരം ലഭിക്കത്തക്കവിധം പ്രോത്സാഹജനകങ്ങളായ അഭിപ്രായങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള "ഹിന്ദു"(മദ്രാസ്) "മാതൃഭൂമി"(കോഴിക്കോട്) "സാഹിത്യപരിഷൽത്രൈമാസികം" (എറണാകുളം) മുതലായ വൃത്താന്തപത്രങ്ങളേയും മാസികകളേയും നന്ദിപൂർവ്വം സ്മരിക്കുന്നു.

ഇവിടെ പുസ്തകങ്ങൾ അച്ചടിക്കത്തക്ക സൗകര്യമില്ലാത്തതുകൊണ്ടു് ഏതാനും ദിവസത്തെ അവധിയിന്മേൽ തിരുവനന്തപുരത്തുചെന്നു തിടുക്കത്തിൽ അതു നിർവഹിക്കേണ്ടിവന്നു: തന്നിമിത്തം അച്ചടിയുംമററും ആഗ്രഹിച്ച വിധം നന്നാക്കാൻ കഴിഞ്ഞിട്ടില്ല. ഇത്രയെങ്കിലും സാധിച്ചതു ശ്രീമാൻ പാൾതാമസ്സിൻെറ പ്രത്യേകതാല്പര്യത്താലാണെന്ന വസ്തുത നന്ദിപൂർവം കുറിച്ചുകൊള്ളട്ടെ.

പത്മനാഭപുരംമ്യൂസ്യം,
തക്കല
20.7.1124

വി. ആർ. പരമേശ്വരൻപിള്ള.

# മുഖവുര

ശ്രീമാൻ വി. ആർ പരമേശ്വരൻ പിള്ളയുടെ "ആത്മാർപ്പണം" ബഹുജനങ്ങളുടെ മുമ്പാകെ അവതരിപ്പിക്കുന്നതിനു എനിക്കു സാമാന്യത്തിലധികം സന്തോഷമുണ്ട്. അദ്ദേഹത്തിനു അങ്ങിനെയൊരു ബഹുമതി ആവശ്യമുണ്ടായിട്ടല്ല. ക്ഷമയോടുകൂടി ഗവേഷണം നടത്തി ചരിത്ര പരമാർത്ഥങ്ങൾ പ്രകാശിപ്പിക്കുവാൻ സാധിക്കുന്ന പണ്ഡിതന്മാർ മലയാളത്തിൽ അധികമുണ്ടെന്നു നമുക്കു അഭിമാനിക്കാറായിട്ടില്ല. അങ്ങിനെ ദുർല്ലഭം ചിലരുള്ളതിൽ ശ്രീമാൻ പരമേശ്വരൻ പിള്ളക്കു ഒരു മാന്യസ്ഥാനമുണ്ട്. അദ്ദേഹത്തിന്റെ 'തിരുമല നായക്കർ' മുതലായ ഗ്രന്ഥങ്ങൾ ഗവേഷണ പാടവത്തിന്റേയും പ്രതിപാദന സൗകുമാര്യത്തിന്റേയും ഉത്തമോദാഹരണങ്ങളായി വിലസുന്നു. അത്തരത്തിലുള്ള പരിശ്രമത്തിന്റെ മറെറാരു മുതൽക്കൂട്ടാണ് "ആത്മാർപ്പണം."

ഇതിലുൾപ്പെടുത്തിയ വേലുത്തമ്പി ദളവയുടെ ചരിത്രം രോമാഞ്ചത്തോടുകൂടിയല്ലാതെ ആർക്കും വായിക്കുവാൻ സാധിക്കുമെന്നു തോന്നുന്നില്ല. വിപ്ലവമൂർത്തിയായ വേലുത്തമ്പിയെ നെപ്പോളിയനു തുല്യമായി സങ്കല്പിച്ചതു് അതിശയോക്തിയല്ലെന്നു മാത്രമല്ല അതു നെപ്പോളിയനു ഭൂഷണമാണെന്നു കൂടി ഞാൻ പറയുന്നതാണ്. എതിരാളികളെ രണംകൊണ്ടും നയംകൊണ്ടും അമർത്തുവാനുള്ള പരാക്രമവും ബുദ്ധിവൈഭവവും രണ്ടു പുരുഷ കേസരികൾക്കും ഒരുപോലെ സ്വാധീനമാണ്. എന്നാൽ ഏറിയുണ്ട പന്തലിൽ ഇറങ്ങിയുണ്ണണമെന്ന ഘട്ടം വന്നപ്പോൾ തന്റെ ജീവനെ ബലികഴിക്കാനുള്ള ദൃഢനിശ്ചയവും ധൈര്യവും തമ്പിക്കു മാത്രമേയുണ്ടാ

യുള്ളു. പരിതഃസ്ഥിതികളുടെ വ്യത്യാസംകൊണ്ടു് നെപ്പോളിയന്നു് ലോകപ്രസിദ്ധി അധികമുണ്ടാവാനും ഇടയായി.

നെപ്പോളിയന്റെ തേജോവധം നിർവഹിച്ച ഡ്യൂക്കു് ഓഫു് വില്ലിങ്ങ്ടനെ ഏഴുതവണ പോക്കളത്തിൽനിന്നു ഓടിച്ച പഴശ്ശിരാജാവിനെ ചരിത്രകാരന്മാരാരെങ്കിലും സ്മരിക്കുന്നുണ്ടോ? യൂറോപ്പും ഇന്ത്യയും തമ്മിലുള്ള വ്യത്യാസമാണു് രണ്ടിനേയും അലങ്കരിച്ച ചരിത്രവീരന്മാരുടെ കീർത്തിക്കു ഏറ്റക്കുറച്ചിൽ വരുത്തിട്ടുള്ളതു്. അധികം വിസ്തരിക്കുന്നില്ല.

ശ്രീമാൻ പരമേശ്വരൻ പിള്ളയുടെ സദ് വ്യവസായത്തിൽ പങ്കുകൊള്ളുവാൻ കിട്ടിയ ഭാഗ്യത്തിൽ ഞാൻ എന്നെത്തന്നെ അഭിനന്ദിക്കുകയും മി. പിള്ളയുടെ പരിശ്രമങ്ങൾക്കു് ഉത്തരോത്തരം അഭിവൃദ്ധിയുണ്ടാകേണമെന്നു പ്രാർത്ഥിക്കയും ചെയ്തുകൊണ്ടു ഈ അർത്ഥവത്തായ "ആത്മാർപ്പണം" സഹൃദയന്മാർക്കു് തിരുമുൽക്കാഴ്ചയായി സമർപ്പിച്ചു കൊള്ളുന്നു.

| | |
|---|---|
| സർവ്വകലാശാല, മദിരാശി 22—2—49 | എന്നു കൈരളീവിധേയൻ 'ഡോക്ടർ ചേലനാട്ടു്അച്യുതമേനോൻ. |

# വേലുത്തമ്പി ദളവ.

---

"വൻപുററ രാജസചിവോത്തമനായ വേലു-
ത്തമ്പിക്കു കൂപ്പുകകരങ്ങൾ ശിരസ്സുതാഴ്ക;
അൻപുററ കേരളധരാ ജനയിത്രി പെററ
പൊൻപുത്രരിൽ കരബലത്തിലിവൻ പ്രമാണി"

ഇന്ത്യയിൽ ബ്രിട്ടീഷ് ആധിപത്യത്തിന്റെ ആരംഭകാലം മുതൽക്കുതന്നെ അതിനെ എതിർത്തുകൊണ്ടുള്ള ജനകീയപ്രക്ഷോഭണങ്ങൾ ധാരാളമായിട്ടുണ്ടായിരുന്നു. ബ്രിട്ടീഷ്കാരുടെ സാമ്രാജ്യദുർമ്മോഹം അതിന്റെ തനിനിറത്തിൽ മനസ്സിലാക്കിയ വീരപുരുഷന്മാരും വീരവനിതകളും ചുരുക്കമായിരുന്നില്ല എന്നുള്ളതിനു വേലുത്തമ്പി ദളവ, ഝാൻസി റാണി, പഞ്ചാബിലെ ശ്യാമസിംഗ് മുതലായവരുടെ ചരിത്രങ്ങൾ ലക്ഷ്യങ്ങളാണ്. 1943-ൽ ആസാദ് ഹിന്ദ് ഗവർമ്മെന്റിന്റെ സ്ഥാപനമുഹൂർത്തത്തിൽ അനേകസഹസ്രം ഭാരതീയരെ അഭിസംബോധനം ചെയ്തുകൊണ്ട് നേതാജി സുഭാഷ്ചന്ദ്രബോസ് ചെയ്ത പ്രഖ്യാപനത്തിൽ ഈ വീരവ്യക്തികളെപ്പററി പ്രത്യേകം സ്മരിച്ചിട്ടുള്ളതു് ഈ അവസരത്തിൽ പ്രസ്താവയോഗ്യമാണ്.

രാജ്യസ്നേഹത്തിനും രാജഭക്തിക്കും നിഷ്കളങ്കസേവനത്തിനും വിശിഷ്ടമാതൃക നൽകിക്കൊണ്ട് പ്രാണാഹുതി ചെയ്ത മഹാത്യാഗിയായ വേലുത്തമ്പി ദളവ—കണക്ക് തമ്പി ചെമ്പകരാമൻ വേലായുധൻ—കൊല്ലം 940-ാമാണ്ട് മേടമാസം 23-ാംതീയതി അത്തം നക്ഷ

ത്രത്തിൽ കൽക്കുളം താലൂക്കിൽ തലക്കുളത്തു വലിയവീട്ടിൽ ജാതനായി. വലിയവീട്ടുകാർ വേണാട്ട്, വള്ളിയൂർ എന്നീ രാജവംശങ്ങളിൽനിന്നു് പൌരുഷപ്രകാശകങ്ങളായ അനേകം സ്ഥാനമാനങ്ങൾ സമ്പാദിച്ചു പ്രസിദ്ധി നേടിയവരായിരുന്നു. അവരുടെ നീതിന്യായതല്പരതയും സാധുജനാനുകമ്പയും സർവവിദിതമായിരുന്നു. പ്രഖ്യാതമായ വേളിമല—കുമാരകോവിൽ—സുബ്രഹ്മണ്യസ്വാമിയുടെ കൃപാകടാക്ഷംകൊണ്ടു പിറന്നുവെന്നു മാതാപിതാക്കന്മാർ വിശ്വസിച്ച സ്വസന്താനത്തെ അവർ വേലായുധൻ എന്നു വിളിച്ചു. നാട്ടുനടപ്പനുസരിച്ചു ആ ബാലൻ ഏഴു വയസ്സിൽ അഭ്യസനം തുടങ്ങി. എഴുത്തു്, കണക്കു്, സിദ്ധരൂപം, അമരകോശം, കാവ്യം, പയററു്, വൈദ്യം, നൌശാസ്ത്രം, ചതുരംഗം, തക്കം, ജ്യോതിഷം ആദിയായവ അന്നത്തെ അധ്യയനവിഷയങ്ങളായിരുന്നു. ചുരുങ്ങിയ കാലത്തിനുള്ളിൽ നമ്മുടെ ബാലൻ ഇവയെല്ലാം നല്ലവണ്ണം വശമാക്കി വലിയവീട്ടുവക കളരിയിൽ ചേന്നു് ആയുധാഭ്യാസവും ഭംഗിയായി നിർവഹിച്ചു. ദ്വന്ദ്വയുദ്ധത്തിലും മററും തമ്പി മഹാസമത്ഥനായിത്തീന്നു.

ചെറുപ്പത്തിൽതന്നെ കുടുംബഭാരം ഏറെറടുക്കാൻ അദ്ദേഹം നിർബന്ധിതനായി. സ്വതേ ഭരണപടുവായിരുന്നതിനാൽ തമ്പിക്കു് അക്കാര്യത്തിൽ യാതൊരു വൈഷമ്യവും നേരിട്ടില്ല. തന്റെ ഭരണത്തിനു വിധേയരായ സകലരുടേയും ഭക്തിബഹുമാനാദികൾ നേടുവാൻ അദ്ദേഹത്തിനു നിഷ്പ്രയാസം കഴിഞ്ഞു. കല്യാണചരിതനായ കാത്തികതിരുനാൾ രാമവർമ്മ മഹാരാജാവു് 959-ാമാണ്ടു് കാത്തികമാസം 8-ാംതീയതി രാമേശ്വരത്തേക്കു് എഴുന്നള്ളി സേതുസ്നാനാനന്തരം മട

ങ്ങനെവഴിക്കു് യാത്രാസംഘംവക ഏതാനും സാമാനങ്ങൾ മോഷണംപോയി. മോഷ്ടാക്കൾ മറവന്മാരായിരുന്നു. തസ്കരന്മാരെ കണ്ടുപിടിക്കുന്നതിനും കളവുപോയ സാമാനങ്ങളെ വീണ്ടെടുക്കുന്നതിനുംവേണ്ടി തമ്പി ചെയ്ത പ്രയത്നം സഫലമായതിനാൽ അദ്ദേഹം ധർമ്മരാജാവിന്റെ തിരുവുള്ളത്തിനു പാത്രമായി. തന്നിമിത്തം അദ്ദേഹത്തിനു അചിരേണ ഒരുകാര്യക്കാരുദ്യോഗംകിട്ടി. അക്കാലത്തു് അദ്ദേഹത്തിനു് ഇരുപതുവയസ്സു് പൂർത്തിയായിരുന്നതേയുള്ളു. ഇന്നത്തെ തഹശീൽദാർ, മജിസ്ത്രേട്ടു, പോലീസ് ഇൻസ്പെക്ടർ ആദിയായ പല ഉദ്യോഗങ്ങളുടേയും ചുമതലകൾ മുഴുവൻ അന്നു കാര്യക്കാരിലാണു് ലയിച്ചിരുന്നതു്. തമ്പി കാര്യക്കാരുടെ സത്യനിഷ്ഠയും നീതിനിപുണതയും നിമിത്തം എല്ലാവരും അവരവരുടെ സങ്കടങ്ങൾക്കു പരിഹാരം നേടാൻ അദ്ദേഹത്തെ സമീപിച്ചിരുന്നു. പക്ഷപാതരഹിതനായ ആ യുവോദ്യോഗസ്ഥൻ, ദുർമ്മാർഗ്ഗികൾക്കും തസ്കരന്മാർക്കും ഭീകരനായിത്തീർന്നു.

൨

തിരുവിതാംകൂർ ചരിത്രം വായിക്കുന്ന സകലരുടേയും ഹൃദയങ്ങളെ ഭക്തിഭരിതമാക്കുന്ന വിശിഷ്ടാപദാനങ്ങൾകൊണ്ടു് അലംകൃതനായ മഹാനുഭാവനാണു് സാക്ഷാൽ ധർമ്മരാജാവു്. അവിടുന്നു് കൊല്ലം 933-ാമാണ്ടു് മിഥുനമാസം 28-ാംനു- മുതൽ 973-ാമാണ്ടു് കുംഭമാസം 6-ാംനു- വരെ വഞ്ചിരാജ്യത്തെ എത്രയും ശ്രേയസ്കരമാകുംവണ്ണം ഭരിച്ചു. ആധുനിക തിരുവിതാംകോടിന്റെ സ്ഥാപകനായ മാർത്താണ്ഡവർമ്മയുടെ ഭാഗിനേയനായ ഈ സമരവിദഗ്ദ്ധൻ സകല കലകളിലും പ്രവീണനായിരുന്നു. സാഹിത്യത്തിലെന്നപോലെ സംഗീതം, നൃത്തം ആദിയായവയിലും അവിടുന്നു് അസാ

ധാരണ പാടവം പ്രദർശിപ്പിച്ചിരുന്നു. സംഭവബഹുലമായ ആ ഭരണകാലം പലതുകൊണ്ടും പ്രാധാന്യംവഹിക്കുന്നു. കേരളത്തിന്റെ മററു ഭാഗങ്ങളെ കീഴടക്കിയ ഹൈദർഖാനോ ടിപ്പുസുൽത്താനോ തിരുവിതാംകൂറിനെ പിടിച്ചടക്കാൻ സാധിച്ചില്ല. ടിപ്പുസുൽത്താൻ വമ്പിച്ച സൈന്യവുമായി മലയാളദേശത്തു് പ്രവേശിച്ചപ്പോൾ ഉയർന്നവരും താഴ്ന്നവരും എന്ന ഭേദംകൂടാതെ അവിടത്തുകാരായ നിരവധി ജനങ്ങൾ മഹാരാജാവിനെ അഭയംപ്രാപിച്ചു. അദ്ദേഹം എല്ലാവൎക്കും അഭയമരുളി. ഇതു സുൽത്താന്റെ രോഷാഗ്നിയെ വളർത്തി. അയാൾ ഉടൻതന്നെ തിരുവിതാംകൂറിനെ ആക്രമിച്ചു; എങ്കിലും ഒടുവിൽ പരാജിതനാവുകയാണുണ്ടായതു്. സമകാലീനരായ അസംഖ്യം മഹാന്മാർ മഹാരാജാവിന്റെ ഔന്നത്യാതിശയം വിശദമാക്കിയിട്ടുണ്ടു്. അവിടുന്നു 973-ാമാണ്ടു് കുംഭമാസം 6-ാം നു- തിരുവോണവുംശിവരാത്രിയും കൂടിയപുണ്യദിവസം രോഗാരിഷ്ടംകൂടാതെ നാടുനീങ്ങി.

അവിടത്തെ അനന്തരഗാമി ബാലരാമവർമ്മ മഹാരാജാവായിരുന്നു. സുവർണ്ണോജ്ജ്വലമായ ഒരു സുദീർഘഭരണത്തിനുശേഷം ഉണ്ടായ ഈ മഹാരാജാവിന്റെ ഭരണത്തെ തിരുവിതാംകൂർ ചരിത്രത്തിലെ ഒരു മങ്ങിയ അദ്ധ്യായമായിട്ടാണു് ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുള്ളതു്. സ്റ്റേററ് മാനുവൽ കർത്താവായ നാഗമയ്യാ അതിനെ താഴെകാണുംപ്രകാരം ചിത്രീകരിച്ചിരിക്കുന്നു:-

“അദ്ദേഹത്തിനു അപ്പോൾ പതിനാറു വയസ്സു പ്രായമുണ്ടായിരുന്നു. പ്രകൃത്യാ ദുർബ്ബലനും അസ്ഥിരമതിയുമായ ഈ രാജകുമാരൻ അടുത്തുള്ള ചില സേവന്മാൎക്കു് വശഗൻ ആയിരുന്നു. ഇവരിൽ പ്രധാനിയായ ജയന്തൻ നമ്പൂരി മൂഢനും വിവേകശൂന്യനും ദുർവൃത്തനും എന്നാൽ ഉൽക്കർഷേച്ഛുവുമായിരുന്നു. അയാ-

ളുടെ ഏറ്റകോദ്ദേശ്യം മന്ത്രിവൃഷ്ടൻ ആയ രാജാകേശവ ദാസനെക്കുറിച്ച് ദോഷാരോപണങ്ങൾ ചെയ്തു മഹാ രാജാവിനും മന്ത്രിക്കും പരസ്പരം വിരോധം ജനിപ്പി ക്കണമെന്നായിരുന്നു. ഈ നയങ്ങളെ അതിചതുരമായി നമ്പൂരി പ്രയോഗിച്ചതുകൊണ്ടു് മൂപ്പേററ ഏറെക്കാലം കഴിയും മുമ്പേ മഹാരാജാവു് അടിയന്തിരമായ രാജ്യകാ ര്യങ്ങൾകൂടി കേട്ടുപോലും തന്നെ ദിവാൻ യഥേഷ്ടം കാ ണുന്നതിനു് അനുവദിക്കാതെയായി. ജയന്തൻ നമ്പൂരി തനിക്കു സിദ്ധിച്ച രാജപ്രീതിയെ ദുരുപയോഗപ്പെടുത്തി. 974 -ാമാണ്ടു് കരപ്പുറം മുഴുവനും കൊച്ചിക്കു് ഒഴിഞ്ഞു കൊടുത്തിരിക്കുന്നതായി ഒരു നീട്ടെഴുതി മഹാരാജാവിനെ ക്കൊണ്ടു് ഒപ്പിടുവിച്ചു കൊച്ചീരാജാവിനെ ഏല്പിക്കാ നായി തോട്ടപ്പായി നമ്പൂരിവശം കൊടുത്തയച്ചു. ഈ വിശ്വാസഘാതകത്തെ ദിവാൻ ഗൂഢമായി അറിഞ്ഞു. തോട്ടപ്പായിയെ പിടിച്ചുകൊണ്ടു വരുന്നതിനായി ചാര ന്മാരെ ഓടിച്ചു. പറവൂർ പൊഴി കടക്കുംമുമ്പേ നമ്പൂ രി ഈ ചാരന്മാരുടെ കയ്യിലകപ്പെട്ടു. രാജദ്രോഹലേ ഖനമായ നീട്ടിനേയും ചാരന്മാർ കൈവശപ്പെടുത്തി. ജയന്തൻ നമ്പൂരിയുടെ മററൊരു പ്രവൃത്തി ഇത്രത്തോ ളം ഗൗരവപ്പെട്ടതോ ദോഷകരമോ അല്ലായിരുന്നു എ ന്നു വരികിലും പ്രജകളുടെ മനസ്സിൽ അളവററ കോപ താപങ്ങളെ ഉജ്ജ്വലിപ്പിച്ചു. നാടുനീങ്ങിയ മഹാരാജാ വു് പതിവായി എഴുന്നള്ളുന്ന മേനാവിൽ ഈ നമ്പൂ രി ഒരു ദിവസം പരിവാരസമേതം ആഘോഷമായി യാ ത്രചെയ്തു. ഇതിനെ വലിയ സ്വാമിദ്രോഹമായും മഹാ രാജാവിനു് അധിക്ഷേപമായുള്ള ധിക്കാരപ്രവൃത്തിയായും ജനങ്ങൾ ഗ്രഹിച്ചു. ഇതു രാജഭക്തിഭരിതനായ രാജാ കേശവദാസു് ദിവാനു് സഹ്യം ആയിരുന്നില്ല. നമ്പൂ രിയുടെ പ്രവൃത്തിഗർഹ്യവും രാജദ്രോഹവുമാണെന്നു് കേ

ശവദാസ് നമ്പൂരിയെ ഗ്രഹിപ്പിച്ചു. അനന്തരം അടുത്ത കാലത്തുതന്നെ മഹാരാജാവു് ദിവാനു് വിലക്കു നീട്ടു് അയയ്ക്കുകയാൽ കേശവദാസ് സ്വഗൃഹത്തിൽത്തന്നെ താമസിയ്ക്കേണ്ടിവന്നു. അനേകം ദിവസങ്ങൾ കഴിയുംമുമ്പേ ഇദ്ദേഹം ശയ്യാഗൃഹത്തിൽ അപ്രതീക്ഷിതമായി മൃതനായി കാണപ്പെട്ടു — — — — മന്ത്രിയെ നമ്പൂരി വിഷം കൊടുത്തു കൊല്ലിച്ചു എന്നുള്ള പ്രവാദവും ജനിച്ചു."

ധർമ്മരാജാവിന്റെ വിശ്വസ്തമന്ത്രീന്ദ്രനെ അവിടുന്നു നാടു നീങ്ങിയ ശേഷം ഒരു വർഷത്തിലധികം കാലം ജീവിച്ചിരിക്കാൻ നമ്പൂരിയും കൂട്ടരും സമ്മതിച്ചില്ല. 974 ാമാണ്ടു മേടമാസം 8-ാംനു- (അന്നു തിരുവനന്തപുരത്തു ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിൽ ആറാട്ടായിരുന്നു) രാജാകേശവദാസൻ ഇഹലോകവാസം വെടിഞ്ഞു എന്ന ദുഃഖവാർത്ത നാടെങ്ങും കാട്ടുതീപോലെ പരന്നു. മൈസൂർ വ്യാഘ്രത്തിന്റെ കരാളവക്ത്റത്തിൽനിന്നു വഞ്ചിരാജ്യത്തെ രക്ഷിച്ച മന്ത്രിമണ്ഡലഭാസ്കരനോടു് കാണിച്ച കടുംകൈ എന്നും ഒരു തീരാക്കളങ്കമായി അവശേഷിക്കുന്നതാണു്

974 മേടം 11-ാംനു—രാജാകേശവദാസിന്റെ മരണാനന്തരം മൂന്നാം ദിവസം—*ജയന്തൻ ശങ്കരൻ നമ്പൂരി വലിയ സർവാധികാര്യക്കാർ പദത്തിൽ നിയമിതനായി. ദിവാൻ എന്ന പദം നമ്പൂരിക്കു അത്രരുചി

---

*ജയന്തൻ ശങ്കരൻ നമ്പൂരി ടിപ്പുവിന്റെ കലാപകാലത്തു മലബാറിൽ ഏറാട്ടുകര ഇളയിടത്തിൽനിന്നു വന്ന മൂന്നു സഹോദരന്മാരിൽ മൂത്തയാളായിരുന്നു. രണ്ടാമനായ ജയന്തൻ ജയന്തനായിരുന്നു സേവയിൽ മുൻപൻ അയാൾക്കു മൂന്നാമനായ ജയന്തൻ സുബ്രഹ്മണ്യനും കൊട്ടാരത്തിൽ നല്ല ഉദ്യോഗങ്ങൾ കിട്ടി.

കരമായിത്തോന്നാത്തതിനാൽ പഴയദളവാപദം തന്നെ കൈക്കൊണ്ടു. മദോന്മത്തനായ നമ്പൂരി സഹായത്തിനു തിരുനെൽവേലിയിൽ നിന്നുതക്കലവനു പാർത്തിരുന്ന ശങ്കരനാരായണൻചെട്ടിയേയും കത്തകക്കാരൻ മാത്തുതരകനേയും തിരഞ്ഞെടുത്തു. അതോടുകൂടി മാർണിംഗ്ടൻ പ്രഭു പറഞ്ഞതുപോലെ "ഈ രാജ്യത്തിന്റെ ഭാഗധേയങ്ങളുടെ ഭരണം മൂഢത്വം, ദുരാചാരം, അപഹരണശീലം എന്നീ മൂന്നുപേരുടെ പ്രഭുത്വത്തിന്റെ കയ്യിൽ ആയിത്തീർന്നു."

നമ്പൂരിദളവയുടെ ഒന്നാമത്തെ പ്രവൃത്തി മരിച്ചുപോയ ദിവാൻജിയുടെ സകലവസ്തുക്കളേയും പിടിച്ചെടുക്കുക ആയിരുന്നു. ആ മഹാന്റെ പത്നി അണിഞ്ഞിരുന്ന ആഭരണങ്ങൾ മുഴുവൻ കൈക്കലാക്കിപോലും! രാജകീയഭണ്ഡാരത്തിൽ പണമൊന്നും ഉണ്ടായിരുന്നില്ല. അതിനാൽ കൂട്ടുകാരുമായി പണമുണ്ടാക്കാനുള്ള മാർഗ്ഗങ്ങൾ നമ്പൂരി ആരാഞ്ഞുതുടങ്ങി. സംസ്ഥാനത്തുള്ള സകല സമ്പന്നന്മാരുടേയും ഒരു ലിസ്റ്റ് തയാറാക്കി അവരെ രാജധാനിയിൽ വരുത്തി ദുർമ്മന്ത്രിത്രയത്തിനു തോന്നിയവിധം വമ്പിച്ചതുകകൾ ആവശ്യപ്പെട്ടു. അതനുസരിച്ചു പണം കൊടുക്കാത്തവരെ നിർദ്ദയം പീഡി

---

ഇയാളുടെ സഹോദരി അയ്യമ്മയും അക്കാലത്ത് തിരുവനന്തപുരത്തുണ്ടായിരുന്നു. അവരുടെ ഭർത്താവായിരുന്ന പാലക്കാട്ട് നമ്പൂരിക്കുള്ള പ്രയാസഗവിതൊ'ധാനയിരുന്നുവെന്നും കാണുന്നു. നമ്പൂരിയും കൂട്ടരും ഭരണം ഏറ്റെടുത്തിയ ഉടനെ രാജ്യകാര്യവിചാരസഭാം വിചാരസമ്മതന്മാരായിരുന്ന പലപ്രധാനഉദ്യോഗസ്ഥന്മാരെയും ഹിംസിപ്പിക്കുത്തിൽ കാരിക്കലും സർവ്വാധികാരിയും തലക്കുളത്തു അമ്പികാസ്വൃക്കാരോടും നിർദ്ദയപൂർവ്വം പെരുമാറിയതായും രേഖപ്പെടുത്തിയിരിക്കുന്നു.

പ്പിച്ചു. അവരുടെ ശിക്ഷാനിയമങ്ങൾ 'അതി ഭയങ്കരങ്ങളും ബീഭത്സങ്ങളും ആയിരുന്നു. "കെട്ടിത്തല്ല്, കിട്ടിയിട്ടിറക്കു്, കനിച്ചുനിറുത്തു്, കല്ലുവയ്പു്, മണ്ണുടിപ്പു്, ചൊറിയണംതേപ്പു്, മുളകെഴുത്തു്, മുട്ടം മൂക്കും ചതപ്പു്, ചാണകം ചാത്തു്, പരുന്തുറാഞ്ചിക്കെട്ടു്, കവഞ്ചിയടി, പറമ്പറട്ട കാച്ചിപ്പിടിപ്പു് മുതലായവയായിരുന്നു നമ്പൂരിയുടെ ശിക്ഷാക്രമപരിപാടികൾ." അപമാനം ഭയന്നു പലരും ശേഷിയെക്കവിഞ്ഞു് നമ്പൂരിക്കു പണം കൊടുത്തു. കുറച്ചുദിവസം കൊണ്ടു് ഈ മൂർഖത്രയം ധാരാളം പണം നേടി പലരോടും പണം ചോദിച്ച കൂട്ടത്തിൽ കൽക്കുളം കാര്യക്കാരായിരുന്ന വേലുത്തമ്പിയോടു ഇരുപതിനായിരം പണം ആവശ്യപ്പെട്ടു. ഗത്യന്തരമില്ലാത്തതിനാൽ തമ്പി മൂന്നു ദിവസത്തെ അവധി വാങ്ങിക്കൊണ്ടു് നാട്ടിലേക്കു മടങ്ങി. പണമുണ്ടാക്കാനല്ല അദ്ദേഹം ഉദ്യമിച്ചതു്, ഈ ദുർമ്മന്ത്രിയുടെ ദുർമ്മദം ശമിപ്പിക്കാനുള്ള വഴി അന്വേഷിക്കയാണു് ചെയ്തതു്. വടശ്ശേരി മുതലായ സ്ഥലങ്ങളിൽ ചെന്നു ജനങ്ങളെ വിളിച്ചുകൂട്ടി സംസ്ഥാനത്തു ആയിടെ നടന്നതും അപ്പോൾ നടന്നുകൊണ്ടിരുന്നതുമായ അഴിമതികളുടെ ഭയങ്കരതയും മനസ്സിലാക്കി. തൻമൂലം തിരുവിതാംകൂർ മുഴവൻ ആബാലവൃദ്ധം ഇളകിവശായി.

* "രാമരാജൻെറ ലോകാന്തരയാത്രയാൽ ദുഃഖധൂമായിതമായ ധർമ്മമണ്ഡലം കേശവദാസൻെറ കാലധർമ്മപ്രാപ്തി കൊണ്ടു് തപ്തമായിരിക്കവേ നമ്പൂരി ദളവയുടെ രണതന്ത്രക്കൊടുംകാററു് വീശി കലാപക്കട്ടുതീ കത്തി

---

* മലയാളമനോരമ വിശേഷാൽ പ്രതി [1933] യിൽ മി. സി. പി. ഗോവിന്ദപ്പിള്ള എഴുതിയിരുന്ന ലേഖനത്തിൽ നിന്നു്

ക്കാളി. തറക്കൂട്ടങ്ങളിളകിമറിഞ്ഞു കരക്കൂട്ടങ്ങളേയും നാട്ടുക്കൂട്ടങ്ങളേയും കടപുഴക്കിമറിച്ചു. നായന്മാർ കടിപ്പകയും കലച്ചതിയും മറന്നു കൂട്ടമിട്ടിളകി. ചല്ലടവും മേൽക്കച്ചയും കെട്ടി വേലും കുന്തവും ധരിച്ചു പടനിലത്തു പടപ്പന്തിനിരന്നു. ആശാനും കുറുപ്പും കളരിത്തലം വിട്ടോടിയെത്തി പടനിലത്തു നിലകൊണ്ടു. ഭരണകാര്യപരിവർത്തനം നിമിത്തം സർവാധി ഉദ്യോഗം വിട്ടൊഴിഞ്ഞു വീട്ടുകാര്യവും നാട്ടുനന്മയും നോക്കിയിരുന്ന കുററിക്കാട്ടു അയ്യപ്പൻ ചെമ്പകരാമൻപിള്ള സർവ സൈന്യാധിപത്യം കൈയേററു. വന്തിമുട്ടത്തു പിള്ളയും വാഴവേലിപ്പിള്ളയും അകമ്പടി സേവിച്ചു. പടനിലത്തു മൈതാനത്തുനിന്നു തീരംകവിഞ്ഞ തിരമാലകളെപ്പോലെ പുറപ്പെട്ട ആ മഹാവാഹിനി തെക്കുപടിഞ്ഞാറേക്കോണു തിരിഞ്ഞു കേരളേശപുരത്തു സംഹാരരുദ്രനെ സ്മരിച്ചിട്ടു ശാക്കര മൈതാനം പ്രാപിച്ചു മഹാകാളിയെ വണങ്ങിയ ശേഷം കാളംവിളിച്ചു വെങ്കലമരശ്ശും അടിച്ചു പെരുങ്ങഴി, ചിലമ്പു മുതലായ സ്ഥലങ്ങളിൽക്കൂടി കണിയാപുരത്തെത്തി. സായന്തനവേളയിലെ മഞ്ഞവെയിലേററു കനകപ്പൊടിപോലെ വിളങ്ങിയ മണൽത്തിട്ടകളെ ആസ്തരണങ്ങളാക്കി ആ രാത്രി അവിടെ കഴിച്ചിട്ടു് ഉദയത്തിനു പിന്നെയും യാത്രതുടന്നു. നാലുഭാഗങ്ങളിൽനിന്നും ഇളകിമറിഞ്ഞൊഴുകിയണഞ്ഞ ഈ മഹാനദി പള്ളിപ്പുറം, കഴക്കൂട്ടം, കുളത്തൂരു്, ശീയാരം, ഉള്ളൂരു് എന്നീ പ്രദേശങ്ങളെ തരണംചെയ്തു കണ്ണമ്മൂലയ്ക്കു തെക്കു ശീവേലിമണൽക്കാട്ടിൽ നിരന്നു."

* "തമ്പിയുടെ നാലുദിവസത്തെ അശ്രാന്തചരിത്ര

---

* വേലുത്തമ്പിയും മാതൃഭൂമിയും, വാം 79.

മം, നാഞ്ചിനാട്ടു നിവാസികളുടെ ഒരു വലിയ സംഘത്തെ താഴക്കുടി രാമൻപിള്ളയുടെ നേതൃത്വത്തിൽ തലക്കുളത്തു ആനയിച്ചു. കൽക്കുളം, ഇരണിയൽ മുതലായ ദേശങ്ങളിലെ ജനങ്ങൾ ആ ദൃഷ്ടാന്തത്തെ അനുവർത്തിച്ചു. തമ്പി നൽകിയ മൃഷ്ടാന്നഭോജനം കഴിഞ്ഞു തുഷ്ടമാനസരായപ്പോൾ ആ ജനാവലിയുടെ ഉത്സാഹം ഒന്നുകൂടി ഉജ്ജ്വലിച്ചു, ഒരു മഹായോഗംകൂടി ആ മഹോദ്യമത്തിനുള്ള പ്രവൃത്തിപദ്ധതി തയാറാക്കി. ഗംഭീരചിത്തനായ വേലുത്തമ്പിയുടെ ഉൽബോധജനകമായ പ്രസംഗപ്രവാഹതീർത്ഥത്തിൽ നിമജ്ജനം ചെയ്ത ജനഹൃദയങ്ങൾ അദ്ദേഹത്തിന്റെ അഭീഷ്ടദായിനിയായ ഭരദേവതയെ സർവസ്വവും സമർപ്പിച്ചു ഉപാസിക്കുവാൻ ബദ്ധാഞ്ജലികളായിനിന്നു. പ്രതാപനായകന്മാരുടെ നേതൃത്വത്തിൽ ഉന്മേഷഭരിതരായ ജനങ്ങൾ ഒരു ശുഭമുഹൂർത്തം നോക്കി തമ്പിയുടെ ഭവനമായ വലിയവീട്ടിൽ നിന്നും ആഘോഷപൂർവ്വം പുറപ്പെട്ടു. ഇരുപാർശ്വങ്ങളിലും അശ്വാരൂഢന്മാരായ വീരനേതാക്കന്മാരും പുരോഭാഗത്തു ആചാരദണ്ഡധാരികളായ ദേശപ്രഭുക്കന്മാരും അവരുടെ സ്ഥാനമാനപ്രകാരമുള്ള നിരവധി കണക്കന്മാരും ആചാരവിളക്കുകൾ വഹിച്ചു അകമ്പടി സേവിക്കുന്ന ഭൃത്യജനങ്ങളും യഥായോഗ്യം സംഘടിച്ചു ഉത്തേജകമായ ഭേരീനിനാദങ്ങളോടുകൂടി രാജവീഥികൾ അലങ്കരിച്ച ആ ഘോഷയാത്ര പഥികജനങ്ങളിൽനിന്നു സുസ്ഥിരമായ വിജയാശംസകൾ പുറപ്പെടുവിച്ചു. ഹിന്ദുക്കളും മുഹമ്മദീയരും നിർദ്ധനന്മാരും കോടീശ്വരന്മാരും സമ്മേളിച്ചു അക്കാലത്തു പ്രചാരത്തിലിരുന്ന മാവാരതം പാട്ട്, കണിയാകുളംപോരു് മുതലായ യുദ്ധഗാനങ്ങളും പാടി അഭിമാനപൂർവം പോകുന്ന കാഴ്ചയിൽ ആകൃഷ്ടരായി അവർ തരണംചെയ്ത ഗ്രാമങ്ങളിലും പട്ടണങ്ങളി

ലും നിന്നു നിരവധി ജനങ്ങൾ വന്നുചേർന്നു ആ ധർമ്മ ഭടന്മാരുടെ സംഖ്യയെ ഗണ്യമായി വർദ്ധിപ്പിച്ചു. പത്മനാഭപുരം, കഴിത്തുറ, പാറശ്ശാല, നെയ്യാററിൻകര, നേമം, കരമന എന്നീ പ്രദേശങ്ങളിൽ അവർക്ക സ്വദേശീയരായ രാജ്യഭക്തന്മാർ യഥായോഗ്യം സ്വാഗതം പറഞ്ഞു."

974 മിഥുനം ആറാംതീയതി കാലത്തു ഈ വമ്പിച്ച രണ്ടു ജനസമൂഹങ്ങളും കിഴക്കേക്കോട്ട വാതുക്കൽ ഒന്നുചേർന്നു. നമ്പൂരിയുടേയും സഹപ്രവർത്തകരുടേയും അക്രമങ്ങൾമൂലം സങ്കടപ്പെട്ടുകൊണ്ടിരുന്ന തിരുവനന്തപുരം നിവാസികളും ഇതിൽ ഒത്തുകൂടി. നമ്പൂരിയും കൂട്ടരും ഇതെല്ലാം കണ്ടു ഭയന്നു് ഇതികർത്തവ്യതാമൂഢരായി ഒളിച്ചിരിപ്പായി. മഹാരാജാവു് ദളവയെ കൂട്ടിക്കൊണ്ടുവരാൻ പട്ടക്കാരനെ അയച്ചപ്പോൾ സുഖക്കേടായി കിടക്കുകയാണെന്നു് കളവു പറഞ്ഞയയ്ക്കുയാണുണ്ടായതു്. നിരാശാഭരിതനായിത്തീന്ന മഹാരാജാവു് ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിലെ വട്ടകപ്രസാദവുമായി ഏതാനും വിശ്വസ്തന്മാരെ ജനനേതാക്കന്മാരുടെ അടുക്കൽ അയച്ചു് അവരുടെ ന്യായമായ എല്ലാ ആവശ്യങ്ങളും നിറവേററിക്കൊടുക്കാൻ തയാറാണെന്നു് അറിയിക്കുകയുണ്ടായി. ജയന്തൻ ശങ്കരൻ നമ്പൂരിയെ ഉദ്യോഗത്തിൽ നിന്നും പിരിച്ചു നാടുകടത്തണമെന്നും യാതൊരു കാരണവശാലും നമ്പൂരിയെ തിരിച്ചുവിളിക്കയില്ലെന്നു് രേഖാമൂലം സമ്മതിക്കണമെന്നും ദളവയുടെ അഴിമതികൾക്കു് സഹപ്രവർത്തകരായി നിന്ന ശങ്കരനാരായണൻ ചെട്ടിയേയും മാത്തുത്തരകനേയും പരസ്യമായി മുക്കാലിൽ കെട്ടിയടിച്ചു് ചെവിയരുത്തു വിടണമെന്നും ഉപ്പു മുതലായ നിത്യോപയോഗസാധനങ്ങൾക്കു് വർദ്ധിപ്പിച്ചിട്ടുള്ള തീരുവ ഉടൻ നിറുത്തണമെന്നും ജനനേതാക്ക

ന്മാർ ആവശ്യപ്പെട്ടു. മഹാരാജാവ് അവയെല്ലാം ഉടനെ തന്നെ അനുവദിച്ചു. ഇതുകൊണ്ടും സംതൃപ്തരാകാത്ത ജനസംഘം ആ ദുർമ്മോഹികൾ മൂന്നുപേരെയും തങ്ങളെ ഏല്പിക്കണമെന്ന് ആവശ്യപ്പെട്ടു. അതും സ്വീകൃതമായി. അന്നു പ്രാബല്യത്തിലിരുന്ന മനുസ്മൃതിയിലെ വിധിപ്രകാരം നമ്പൂരിയെ തല മൊട്ടയടിച്ചു രാജ്യത്തിന്റെ അതിർത്തി കടത്തിവിട്ടു. ചെട്ടിയേയും തരകനേയും അതേ ഗ്രന്ഥത്തിലെ വിധിയനുസരിച്ച് കർണ്ണച്ഛേദം ചെയ്തു ബന്ധനത്തിലാക്കി. ഇങ്ങനെ 974 മേടം 11-ാംതീയതി തുടങ്ങിയ നമ്പൂരിയുടെ ദുർഭരണം അതേയാണ്ട് മിഥുനം 6-ാംതീയതി അവസാനിച്ചു. കൃതാർത്ഥരായ ജനങ്ങൾ അവരവരുടെ നാട്ടുകളിലേക്ക് മടങ്ങി.

മഹാരാജാവ് അയ്യപ്പൻ ചെമ്പകരാമൻ പിള്ളയെ ദളവ ആയിട്ടും വേലുത്തമ്പിയെ മുളകുമടിശ്ശീല സർവ്വാധി ആയിട്ടും നിയമിച്ചു. അയ്യപ്പൻ ചെമ്പകരാമൻ പിള്ളയുടെ ഭരണം ഐശ്വര്യോന്മുഖമായിരുന്നു. അദ്ദേഹം 976-ൽ ചരമം പ്രാപിച്ചതിനാൽ പാറശ്ശാല പത്മനാഭൻ ചെമ്പകരാമനെ ദളവയാക്കി. പക്ഷേ അദ്ദേഹം അന്നത്തെ സ്ഥിതിക്ക് അപ്രാപ്തനായിരുന്നതിനാൽ പല കുഴപ്പങ്ങൾക്കുമിടയായി. വേലുത്തമ്പിയുടെ താമസം അക്കാലത്ത് ആലപ്പുഴെ ആയിരുന്നു. കുപ്രസിദ്ധന്മാരായ സംപ്രതി കുഞ്ചുനീലൻപിള്ള, മുത്തുപ്പിള്ള എന്നിവരും ആയിടക്ക് വന്ന റസിഡണ്ട് മക്കാളെ ധുരയുടെ സ്ഥാനപതിയായ സുബ്രഹ്മണ്യം ചേമ്പ് രാജാകേശവദാസന്റെ അനുജനേയും അനന്തിരവനേയും രാജദ്രോഹികളാക്കി വധിപ്പിച്ചു. അചിരേണ പത്മനാഭൻചെമ്പകരാമനെ ഉദ്യോഗത്തിൽ നിന്നും പിരിച്ചു വിട്ടു. ഇങ്ങനെ ഒഴിവുവന്ന ദളവാ പദത്തിൽ മുളകുമടിശ്ശീല സർവ്വാധി എന്ന നിലയിൽ ജനസമ്മതി നേടിയ വേലുത്ത

മ്പിയെ 9.7-ൽ നിയമിച്ചു. അന്നു തമ്പിക്ക് മുപ്പത്തി യാറു വയസ്സ്; പ്രായമുണ്ടായിരുന്നുള്ളു.

3

"നീണ്ടുള്ള കൈകകൾ, വിരിമാറിട,മുഗ്രതേജ-
സ്സാണ്ടുള്ള കണ്ണുകൾ, ഇരുമ്പിനൊടൊത്ത ദേഹം
ക്കുറ്റന്നു തക്ക വളർതോൾ, മൃഗരാജനൊത്തൊ-
രൂറ്റം നരർഷഭനൊരാളിവനെത്ര വീരൻ!

ആഢ്യത്വശംസി മുഖലക്ഷ്മി വഹിച്ചിരുന്നു,
ശൗര്യം, കുലീനത, ദയാദി മഹാഗുണങ്ങൾ
പാരിച്ച തന്റെ കരവിക്രമമാകമന്നു-
പാർശ്വസ്ഥമായ നെടുവാൾ പറയേണ്ടതില്ല.

ചന്ദ്രക്കലയ്ക്കു സമമായ് ചെറുതായ് വളഞ്ഞും
പാന്തിക്ക നല്ല കസവാൽ സമലങ്കരിച്ചും
ബന്ധിച്ച തൊപ്പി മൃഗരാജനു കോപ്പണിഞ്ഞ
ചന്തം കൊടുത്ത പടിയാ നരനിൽ തിളങ്ങി.

കാതിൽ കിടന്നു തെളിയുന്ന മണിക്കടുക്കൻ
ജ്യോതിസ്സെഴും കനകശൃംഖല കൈകളിന്മേൽ
സാദൃശ്യമറ്റ 'വടിവാളിവയപ്പുമാനെ
ഖ്യാതിപ്പെട്ടുന്നൊരുവനെന്നു വിളിച്ചു ചൊല്ലി

ശ്രീ കാർത്തികേയനൊടു തുല്യതയാർന്ന വീര്യം
പാകാരിയോടു കിടനിൽപ്പൊരു നൽപ്രഭാവം
ചാകാനുമില്ല ഭയമെന്നു മികച്ച ധൈര്യം
ഏകാന്ത വിക്രമനൊരാളിവനാരുതന്നെ!

സദ്ധർമ്മവും മഹിത നായർ കുലത്തിനുള്ള
യുദ്ധച്ചൊടിപ്പുമതിരറ്റൊരു കൈക്കരുത്തും
വിദ്ധ്വംസനം സപദി ചെയ്‌വതിനാഞ്ഞടുത്ത
ശത്രുക്കളോടു മടിവിട്ടെതിരിട്ടു നിൽപ്പോൻ.

ഇക്കേരളാക്കനടെയന്തിമരശ്മി പുഞ്ജം,
ചൊൽക്കൊണ്ട നായകജനങ്ങളണിഞ്ഞ ഹീരം,
മുഷ്കാന്ന വൈരി നിവഹത്തിന്ന കാലദണ്ഡം,
നിഷ്കാമകർമ്മപഥസേവക രാജയോഗി"

എന്നിങ്ങനെ സർദാർ കെ. എം. പണിക്കർ വേലുത്തമ്പി ദളവയെ വർണ്ണിച്ചിട്ടുള്ളതു് അത്യന്തം സമുചിതമായിരിക്കുന്നു. തമ്പി ഭരണമേറെറടുത്തപ്പോൾ നാടെങ്ങും കുഴപ്പം നിറഞ്ഞിരുന്നു. ഏതാണ്ടു് ഇരുപത്തിയഞ്ചുലക്ഷം രൂപയുടെ ഋണബാദ്ധ്യത അന്നു ഗവർമ്മെൻറിനുണ്ടായിരുന്നതായി കാണുന്നു. സർക്കാരിൻെറ സാധാരണ വരുമാനം പ്രതിവർഷം ഇരുപതുലക്ഷം രൂപയുമായിരുന്നു. ടിപ്പുവിനോടു എതിരിടേണ്ടിവന്നതിനാൽ സംസ്ഥാനത്തിനുണ്ടായ സാമ്പത്തിക ക്ഷീണം അന്നും മാറിയിരുന്നില്ല. മുൻപറഞ്ഞ വമ്പിച്ച കടം യുദ്ധച്ചെലവിൽ ശേഷിച്ചുകിടന്നതാണു്. രാജാകേശവദാസൻെറ മൃത്യുവിനെത്തുടർന്നുണ്ടായ അസമർത്ഥ ഭരണത്താൽ രാജ്യം അനാഥവും ദരിദ്രവും ആയിത്തീർന്നിരുന്നു. എന്നുമാത്രമല്ല, ആ മന്ത്രീശ്വരൻെറ അപമൃത്യു, ദുർമ്മന്ത്രിയുടേയും കൂട്ടരുടേയും സ്ഥാനഭ്രംശം, കേശവദാസകുടുംബത്തിനു് നേരിട്ട അത്യാഹിതങ്ങൾ മുതലായവ ജനഹൃദയങ്ങളിൽ വലിയ വിപ്ളവമുളവാക്കിയിരുന്നു. നമ്പൂരി ദളവയുടെ ആഗമനത്തോടുകൂടി ഉദ്യോഗമണ്ഡലം അഴിമതിയുടെ കേളീരംഗമായി മാറിയിരുന്നു. കൈക്കൂലിയും അക്രമങ്ങളും സർവത്ര പരന്നിരുന്നു. സർക്കാർ ജീവനക്കാരുടെ ശമ്പളം കുറെയധികം കുടിശ്ശികയായിക്കിടന്നിരുന്നു.

ഉദ്യോഗസ്ഥന്മാരുടെ അഴിമതികളെ നശിപ്പിക്കുന്നതിനും സംസ്ഥാനത്തിൻെറ സാമ്പത്തികനിലയെ ഭദ്രമാ

ക്കുന്നതിനുമാണു് തമ്പി ആദ്യം ശ്രമിച്ചതു്. മുസ്ലീംനിയമത്തിലും മനസ്‌മൃതിയിലും പ്രാവീണ്യം നേടിയിരുന്ന ദളവ നീതിനിർവഹണത്തിൽ അവയെ അക്ഷരംപ്രതി പിൻതുടർന്നതിനാൽ ആധുനിക ലോകദൃഷ്ടിയിൽ ഭയങ്കരനായിത്തീർന്നു. കള്ളന്മാർക്കും കൊള്ളക്കാർക്കും അസന്മാർഗ്ഗികൾക്കും അദ്ദേഹം നിഷ്‌കരുണൻ തന്നെയായിരുന്നു. കർശനനടപടികൾമൂലം അന്യായങ്ങൾക്കും അക്രമങ്ങൾക്കും അമർച്ചവരുത്തി. അദ്ദേഹത്തിന്റെ അസാധാരണമായ കാര്യശേഷിയും സാമർത്ഥ്യവിശേഷവും ഗ്രഹണശക്തിയും തന്റേടവും പൊതുജനക്ഷേമതൃഷ്ണയുംമൂലം രാജ്യസ്ഥിതി അതിശീഘ്രം പാടേമാറി. സർവപ്രവൃത്തികളിലുംമുന്നിട്ടുനിന്ന അദ്ദേഹത്തിന്റെ ഉന്നതലക്ഷ്യം പ്രശംസനീയവും സ്വഭാവസംശുദ്ധി ലോകോത്തരവുമായിരുന്നു. അക്കാലത്തു അദ്ദേഹത്തിനു തുല്യനായി സന്മാർഗ്ഗനിരതനായ ഒരു വ്യക്തിയെക്കാണാൻ സാധ്യമായിരുന്നില്ല എന്നാണു് ഒരു ചരിത്രകാരൻ പ്രസ്താവിച്ചിരിക്കുന്നതു്.

* "അമിതങ്ങളും അമാനുഷങ്ങളും ആയ വേലുത്തമ്പിയുടെ കഠിനപ്രവൃത്തികൾ മുഖേന വേഗേന അഴിമതികളേയും കുററങ്ങളേയും രാജ്യത്തിൽനിന്നും ബഹിഷ്കരിച്ചു. നാടൊട്ടുക്കു സഞ്ചരിച്ചു കുടികളുടെ സകലവിധസങ്കടങ്ങളേയും അവിടവിടെവച്ചു കേട്ടു ഉടനടി കുററക്കാരെ തുറസ്സായി ശിക്ഷിച്ചു. തുറന്നസ്ഥലങ്ങളിൽ വൃക്ഷങ്ങളുടെ ചുവടുകളിൽ ആയിരുന്നു സഞ്ചാരകാലങ്ങളിൽ കച്ചേരി ചെയ്തുവന്നതു്. രാജ്യം മുഴുവൻ വേലുത്തമ്പിയുടെ പേരുകേട്ടു നടുങ്ങാൻ തുടങ്ങി. വേഗേന അക്രമങ്ങൾ ശമിച്ചു. സകല പ്രജകൾക്കും നിർഭയത്വം ജനിച്ചു. രാജ്യത്തിൽ സമാധാനരക്ഷയെ ഉറപ്പിച്ചശേഷം ദളവ നിലം പുരയിടങ്ങളെ കണ്ടെഴുതി കരംപതിച്ചു അവയുടെ ആയക്കെട്ടും എഴുതിത്തീർപ്പിച്ചു. ഇതു കോരപ്പുസ്തക

പ്രധാനകാരണം ആയി. ഇതുനിമിത്തം ദളവ, സർക്കാർ ജീവനക്കാർക്ക് ചെല്ലാനുണ്ടായിരുന്ന ശമ്പളക്കുടിശ്ശികയേയും സർക്കാരിൽനിന്നു വീട്ടാനുണ്ടായിരുന്ന വലുതായ കടങ്ങളേയും കൊടുത്തുതീർത്തു. കൊല്ലത്തു പുതിയ കടകളും കച്ചേരികളും * ക്ഷേത്രവും കൊട്ടാരവും കെട്ടി ആ പട്ടണത്തെ പരിഷ്കരിച്ചു അതിലെ കച്ചവടത്തിനു അഭിവൃദ്ധി വരുത്തി. ആലപ്പുഴ തുറമുഖത്തേയും പട്ടണത്തേയും നന്നാക്കി കച്ചവടക്കാർക്ക് വേണ്ട സൗകര്യങ്ങൾ നൽകി. ചങ്ങനാശ്ശേരിയിലും തലയോലപ്പറമ്പിലും മാഞ്ഞാലിയിലും ആഴ്ച്ചവട്ടംതോറും ചന്തകൾ നടപ്പാക്കി. വേമ്പനാട്ടുകായലിനു നടുക്കുള്ള പതിരാമണൽ എന്ന ദ്വീപത്തിൽ കാടുതെളിയിച്ചു തൈകൾ നടുവിക്കയും നെല്ലുകൃഷിക്കു കണ്ടങ്ങൾ ഉണ്ടാക്കയും ചെയ്തു. കൊല്ലത്തുനിന്നു ചെങ്കോട്ടയ്ക്കുള്ള പാതയെ രാജപാതയാക്കിച്ചു. തിരുവനന്തപുരത്തു തന്നെയും കൊട്ടാരത്തിൽ തെക്കേതെരുവു മാളികയും കരുവേലപ്പുരമാളികയും സ്വാവേക്ഷണത്തിൽ പണിയിച്ചു. കോട്ടയ്ക്കകത്തു നാലുതെരുവീഥികളും ഉണ്ടാക്കിച്ചു."

വേലുത്തമ്പിയുടെ കർക്കശമായ ശിക്ഷണനടപടികൾ നിമിത്തം അദ്ദേഹത്തിനു അസംഖ്യം ശത്രുക്കളുണ്ടായി. തമ്പിക്ക് ദളവാസ്ഥാനം കിട്ടിയാൽ സ്വാത്മസിദ്ധി വരുത്താമെന്നു കരുതി അദ്ദേഹത്തിനു ആ പദം ലഭിക്കാൻവേണ്ടി ശ്രമിച്ച സംപ്രതി കുഞ്ചുനീലൻ പിള്ളയും കൂട്ടരും തമ്പിയുടെ അചഞ്ചലമായ നീതിനിഷ്ഠ

---

* നാഗമയ്യായുടെ തിരുവിതാംകൂർ സ്റ്റേറ്റ് മാന്വൽ (ഭാഷാന്തരം)

* അനുബന്ധം IV നോക്കുക.

യും സൗജന്യഭാവവും കണ്ടപ്പോൾ അത്യധികം ഭയപ്പെ ടുകയും ഏതെങ്കിലും തരത്തിൽ ദളവയെ നശിപ്പിക്കണ മെന്നു തീരുമാനിക്കുകയും ചെയ്തു. അക്രൂട്ടർ അദ്ദേഹ ത്തെപ്പററി മഹാരാജാവിനോടു ദൂഷണങ്ങൾ പലതും പറഞ്ഞുകേൾപ്പിച്ചു. തമ്പിയെ ഉടനെ ബന്ധിച്ചു വധി ക്കുന്നതിനായി ഒരു കല്പനയുമുണ്ടാക്കി. ദളവാ അപ്പോൾ ആലപ്പുഴ ആയിരുന്നു. വിവരമറിഞ്ഞു അദ്ദേഹം കൊച്ചി യിൽ ചെന്നു റസിഡണ്ടു സായ്പുമായി ആലോചനനട ത്തി. മഹാരാജാവിൻെറ തെററിദ്ധാരണ മാററാൻ ഉടനെ തിരുവനന്തപുരത്തു ചെല്ലണമെന്നു ധാരാ ഉപദേശിച്ചു. ഉപജാപകന്മാരുടെ വാക്കിനെ പൂർണ്ണമായി വിശ്വസി ച്ചിരുന്ന മഹാരാജാവു് തമ്പിയെ മുഖം കാണിക്കാൻപോ ലും അനുവദിച്ചില്ല. തമ്പി റസിഡണ്ടിൻെറ സഹായ ത്തോടുകൂടി കലാപകാരികളെപിടികൂടികഠിനശിക്ഷയ്ക്കു വിധേ യരാക്കി. ദളവ വീണ്ടും ശക്തിമാനായിത്തീർന്നു.

രാജസേവകന്മാർ ഇതുകൊണ്ടൊന്നും തങ്ങളുടെ വി ക്രിയകളിൽ നിന്നും പിന്മാറിയില്ല. അവർ റസിഡണ്ടി ന്റെ പ്രവൃത്തിയെ മഹാരാജാവിനോടുള്ള അനാദരവായി വ്യാഖ്യാനിച്ചു മഹാരാജാവിനേയും റസിഡണ്ടിനേയും ത മ്മിൽ പിണക്കാൻ ശ്രമിച്ചു. മഹാരാജാവു് റസിഡണ്ടി ന്റെ നടപടികളെ ആക്ഷേപിച്ചു ഗവർണ്ണർ ജനറലിനു എ ഴുതി. അദ്ദേഹം ഉടനെ റസിഡണ്ടിനെ കൽക്കത്തെയിൽ വരുത്തി രാജ്യസ്ഥിതി മനസ്സിലാക്കിയ ശേഷം മഹാരാ ജാവിന്റെ അതൃപ്തിയ്ക്കു മേലാൽ റസിഡണ്ടു ഇട വരുത്തു കയില്ലെന്നു മറുപടി അയയ്ക്കുയും വേലുത്തമ്പിയ്ക്കു പാരി തോഷികങ്ങൾ അയച്ചുകൊടുക്കയും ചെയ്തു. ഏതായാലും അതു മുതൽക്കു റസിഡണ്ടിന്റെ നടപടികളിൽ മഹാരാജാ വിനു അതൃപ്തി തോന്നിത്തുടങ്ങി.

വേലുത്തമ്പി പൂർവ്വാധികം നീതിബോധത്തോടുകൂടി ഭരണം തുടർന്നു. അവിവാഹിതനായിരുന്ന അദ്ദേഹം കുടുംബ ജീവിതം രാജ്യശ്രേയസ്സിനു പററിയതല്ലെന്നു കരുതി ഏകാകിയായി പൊതുജനക്ഷേമത്തിൽ മാത്രം ദത്തദൃഷ്ടിയായി വർത്തിച്ചു.

സംസ്ഥാനത്തെ ചെലവു വർദ്ധിച്ചും വരവുകുറഞ്ഞും ഇരുന്നതിനാൽ വ്യയനിയന്ത്രണം അത്യന്താപേക്ഷിതമായിത്തീർന്നു. ബ്രിട്ടീഷുകാർക്ക് കൊടുക്കേണ്ട കപ്പവും ഏതാനും വർഷങ്ങളായി മുടങ്ങിക്കിടക്കുകയായിരുന്നു. ദളവായുടെ നിർദ്ദാക്ഷിണ്യമായ ശിക്ഷകൾമൂലം ഉദ്യോഗസ്ഥന്മാർ മനഃപൂർവം അശ്രദ്ധ പ്രദർശിപ്പിച്ചു തുടങ്ങി. അപ്പോഴത്തെ സ്ഥിതിയ്ക്കു ചെലവു ചുരുക്കിയേതീരൂ എന്നു തോന്നുകയാൽ തമ്പി അതിനുള്ള നടപടികൾ ആരംഭിച്ചു. ആദ്യം പട്ടാളക്കാരുടെ പടി കുറയ്ക്കാനാണു് തീരുമാനിച്ചതു്. ഈ നിശ്ചയം പട്ടാളക്കാരെ അത്യന്തം ക്ഷോഭിപ്പിച്ചു. ഓരോ കാരണവശാൽ അതൃപ്തിയ്ക്കിടവന്നിരുന്ന ഉദ്യോഗസ്ഥന്മാർ പലരും ഗൂഢമായി അവരെ ലഹളയ്ക്കു പ്രോത്സാഹിപ്പിച്ചുവിട്ടു. നായർപട്ടാളത്തെ നശിപ്പിയ്ക്കാനുള്ള പ്രയത്നമാണു് ഇതെന്നു കരുതി പട്ടാളക്കാർ വലിയ തോതിൽ ലഹളയാരംഭിച്ചു. അതിവേഗം അതു നാടെങ്ങും പരന്നു. അവർ ജയിലുകൾ തുറന്നുവിട്ടു. പതിനായിരത്തോളം പട്ടാളക്കാർ ഒന്നുചേർന്നു രാജസന്നിധിയിലെത്തി തമ്പിയെ ഉദ്യോഗത്തിൽ നിന്നുമാററി അവർ നിർദ്ദേശിക്കുന്ന ആളിനെ ആ സ്ഥാനത്തു നിയമിക്കണമെന്നു അപേക്ഷിച്ചു. മഹാരാജാവു് എന്തു ചെയ്യേണ്ടു എന്നറിയാതെകുഴങ്ങി.

ദളവയും റസിഡണ്ടും ആ സമയം ആലപ്പുഴ ആയിരുന്നു. പ്രാണരക്ഷയ്ക്കായി അവർ രണ്ടുപേരും കൊച്ചിയിലേയ്ക്കോടി. ഒട്ടും താമസിയ്ക്കാതെ ബ്രിട്ടീഷ് പട്ടാളവുംകൊണ്ടു അവർ തിരുവനന്തപുരത്തുവന്നു ലഹള അമർച്ചവരു

ത്തുകയും ലഹളത്തലവന്മാരെ നിഷ്കൃപം ശിക്ഷിക്കയും ചെയ്തു. "ചിലരെ തൂക്കിലിട്ടു. ചിലരെപ്പീരങ്കി വായിൽ നിറത്തിച്ചുടുവിച്ചു. ചിലരുടെശിരഛേദനം ചെയ്യിച്ചു. കൃഷ്ണപിള്ള എന്ന ഒരുത്തന്റെ ഓരോ കാലിനെ കെട്ടി ഓരോ ആനയെക്കൊണ്ടു് ഇരുവശത്തും ആയി വലിപ്പിച്ചു സർവജനസമക്ഷം കൊന്നു." എന്നിങ്ങനെയാണു് ഒരു ചരിത്രകാരൻ ഇതിനെക്കുറിച്ചു എഴുതിയിരിക്കുന്നതു്.

ഈ പട്ടാള ലഹള കൽക്കത്തയിൽ അറിഞ്ഞപ്പോൾ ഇംഗ്ലീഷ് ശക്തിയെ തിരുവിതാംകൂറിൽ പ്രബലപ്പെടുത്തുന്നതിനു ഇതൊരു സുവർണ്ണാവസരമാണെന്നു ഗവർണ്ണർ ജനറൽ വെല്ലസ്ലി പ്രഭു നിശ്ചയിച്ചു. 980 ാമാണ്ടു ധനുമാസത്തിൽ അദ്ദേഹം മദ്രാസ് ഗവർണ്ണർക്കു അയച്ച ഒരു കത്തിൽ 970 ലെ ഉടമ്പടിയിൽ തിരുവിതാംകൂറിലെ ആഭ്യന്തരകലഹങ്ങളെ അമർച്ച ചെയ്യുന്നതിനെപ്പററി വ്യക്തമായ വ്യവസ്ഥകളൊന്നുമില്ലെന്നും ഇപ്പോൾ നടന്ന സൈനിക വിപ്ളവം ആ സംസ്ഥാനവുമായിട്ടുള്ള ഉടമ്പടിയെ പുതുക്കുന്നതിനു ഒരു നല്ല സന്ദർഭ മുണ്ടാക്കിയിരിക്കുന്നുവെന്നും പറഞ്ഞിരുന്നു. പട്ടാള ലഹളയുടെ ഉദ്ദേശം തിരുവിതാംകൂറിൽ ഇംഗ്ലീഷുകാരുടെ അധികാരം ഇല്ലാതാക്കണമെന്നതാണെന്നു സ്പഷ്ടമാകയാൽ അതിനെ നിരോധിക്കേണ്ട ആവശ്യം നേരിട്ടിരിക്കുന്നുവെന്നുംകൂടി അതിൽ കാണിച്ചിട്ടുണ്ടായിരുന്നു.

പ്രസ്തുതകത്തും പുതിയ ഉടമ്പടിയുടെ കരടുപകർപ്പും മദ്രാസ്ഗവർണ്ണർ ബൻറിങ്ക്പ്രഭു റസിഡണ്ടിനു അയച്ചുകൊടുത്തു. റസിഡണ്ടു അവ മഹാരാജാവിനേയും ദളവയേയും കാണിച്ചു. മഹാരാജാവു് പുതിയ ഉടമ്പടിയ്ക്കു തീരെ അനുകൂലിയല്ലായിരുന്നു. തമ്പി കപ്പം കൂട്ടുന്നതൊഴികെയുള്ള ഭാഗത്തിനെ സംബന്ധിച്ചിടത്തോളം ഏതാണ്ടു് അനുകൂലി ആയിരുന്നു. പുതിയ ഉടമ്പടിപ്രകാരം

കൊടുക്കേണ്ടി വരുന്ന കപ്പങ്ങളുക സംസ്ഥാനത്തിന്റെ ത്രാണിയെക്കവിഞ്ഞതാണെന്ന് തമ്പി കണ്ടു. തന്റെ അധികാരത്തിൽ കുറവു വരുന്നതുമൂലം മഹാരാജാവു് മുൻ ഉടമ്പടി തീരെ മാറേറണ്ടതില്ലെന്ന് അഭിപ്രായപ്പെട്ടു. പക്ഷേ ഇംഗ്ലീഷ്കാരുടെ നില 973-ലേതിൽ നിന്ന് പ്രസ്തുത കാലത്തു വളരെ ഉയൻകഴിഞ്ഞിരുന്നു. അന്നു അവർ വെറും വണിക്കുകളായ ഹർജിക്കാരെന്ന നില വിട്ടു സാമ്രാജ്യനാഥന്മാരായിത്തീർന്നിരിക്കുന്നു. ഈ പരമാർത്ഥം തമ്പി മഹാരാജാവിനെ ഗ്രഹിപ്പിച്ചു. റസിഡണ്ടു് ചതുരുപായങ്ങൾ കൊണ്ടും മഹാരാജാവിനെ വശപ്പെടുത്താൻ ശ്രമിച്ചുനോക്കി. മഹാരാജാവിൽ നിന്നു പ്രതീക്ഷിച്ച സമ്മതം കിട്ടാത്തതിനാൽ അക്ഷമനായ മക്കാളെ തിരുനെൽവേലിയിൽ ഉണ്ടായിരുന്ന ബ്രിട്ടീഷ് സൈന്യത്തെ ഇങ്ങോട്ടു നീക്കാൻ ആവശ്യപ്പെട്ടു. ഇതറിഞ്ഞ ദളവ ആ ശ്രമം സമുചിതമല്ലെന്നു ധരയെ അറിയിച്ചു. പുതുക്കിയ ഉടമ്പടിയനുസരിച്ചു പ്രതിവർഷം എട്ടുലക്ഷംരൂപ കപ്പം കൊടുക്കണമെന്നും ആ കപ്പത്തിനു മുടക്കം വന്നാൽ ഇംഗ്ലീഷുകാർക്കു ഭരണം നേരിട്ടു നടത്താം എന്നും ഉള്ള വ്യവസ്ഥകൾ സ്വീകരിക്കുന്നതിൽ മഹാരാജാവിനും തമ്പിയ്ക്കും ഒരുപോലെ വൈമനസ്യമാണുണ്ടായിരുന്നതു്. യുക്തിവാദമൊന്നും റസിഡണ്ടു സ്വീകരിക്കാതെ ഒരേപിടിയായി ഉടമ്പടിക്കു സമ്മതിക്കണമെന്നു ശഠിച്ചു. ഉടനെ ഉടമ്പടി ഒപ്പിട്ടുകൊടുക്കണമെന്നും കപ്പത്തിന്റെ കാര്യത്തിൽ പിന്നാലെ വേണ്ടതുചെയ്യാമെന്നും പറഞ്ഞു റസിഡണ്ടു തമ്പിയെ ഒരു വിധത്തിൽ സമ്മതിപ്പിച്ചു. ഗത്യന്തരമില്ലാത്തതിനാൽ അദ്ദേഹം മഹാരാജാവിനെക്കൊണ്ടും സമ്മതിപ്പിച്ചു. ഇങ്ങനെ മനസ്സില്ലാമനസ്സോടേ തിരുവിതാംകൂർ 1805 ജനവരി 12-ാംനു-(980-ധനു)പുതിയഉടമ്പടി കൈക്കൊണ്ടു.

ഇംഗ്ലീഷുകാരുടെ ഈ നടപടിയെപ്പററി ജെയിംസ്മിൽ എന്ന ചരിത്രകാരൻ പ്രസ്താവിച്ചിരിക്കുന്നതു് "ഭാരതത്തിൽ ഇംഗ്ലീഷ്ശക്തി സ്ഥാപിക്കുന്നതിനും അതിനെ നിലനിർത്തുന്നതിനും വേണ്ടി അനുവർത്തിച്ചിട്ടുള്ള വിവാദഹേതുകങ്ങളായ അസംഖ്യം പ്രവൃത്തികളുടെ കൂട്ടത്തിൽ പരമാർത്ഥത്തിൽ എത്രയും അന്യായമായിട്ടുള്ളതു് തിരുവിതാംകൂറിനെ സംബന്ധിച്ച അവരുടെ നടപടി ആയിരുന്നു" എന്നാണു്.

മഹാരാജാവിന്റേയും അവിടത്തെ മന്ത്രിയുടേയും ജനങ്ങളുടേയും വിസമ്മതത്തെ ലവലേശം വകവയ്ക്കാതെ ബ്രിട്ടീഷ്ശക്തിയെ പ്രബലമാക്കണം എന്നുള്ള ഏകോദ്ദേശത്തെ മാത്രം മുൻനിർത്തി നിർബന്ധിച്ചു ഒപ്പിടുവിച്ച പ്രസ്തുത ഉടമ്പടി സംസ്ഥാനത്തിന്റെ ഭാവിയെ ഏതെല്ലാം തരത്തിൽ ബാധിച്ചു എന്നുള്ളതു് അനന്തരകാലചരിത്രം വിശദമാക്കി. ഉടമ്പടിയിൽ ഒപ്പുവയ്ക്കുന്നതിനും കൈമാററം ചെയ്യുന്നതിനും നിശ്ചയിച്ചസ്ഥലം അഞ്ചുതെങ്ങു ആയിരുന്നു. അവിടെവച്ചു ആ ചടങ്ങു അത്യാഡംബരസമന്വിതം നടത്തപ്പെട്ടു. അതോടൊന്നിച്ചു തമ്പി സ്വാർത്ഥലാഭത്തിനുവേണ്ടി റസിഡണ്ടിനോടു ചേർന്നു രാജ്യത്തെ ദ്രോഹിച്ചു എന്നൊരു വിചാരം ജനതാമദ്ധ്യത്തിൽ കാട്ടുതീപോലെ പരന്നു. മഹാരാജാവിനും ദളവയോടു അപ്രീതിയുളവായി. തമ്പി ഉദ്യോഗസ്ഥന്മാരെവിളിച്ചുകൂട്ടി ഉടമ്പടിയിൽ ഒപ്പിടാനിടവരുത്തിയ പരിതഃസ്ഥിതികളെ വ്യക്തമാക്കി. കപ്പം കൂട്ടിയതു കുറേ കടന്നകൈ ആയിപ്പോയി എന്നു ദളവയും സമ്മതിച്ചു. ഇതുകൊണ്ടൊന്നും ജനങ്ങളുടെ അസംതൃപ്തി ലവലേശം കുറഞ്ഞില്ല. സകലരും ദളവയെ അപരാധിയാക്കി.

കപ്പം കൂട്ടിയതോടുകൂടി കുടിശ്ശിക ക്രമാതീതമായി വർദ്ധിച്ചു. അതിനാൽ തുകയിൽ കുറവുവരുത്തണമെന്നു

ദളവ റസിഡണ്ടിനോടു തുടൎന്നു ആവശ്യപ്പെട്ടുകൊണ്ടിരുന്നു. അധികാരപ്രമത്തനായ മക്കാളെ ഇതിനെല്ലാം പൂൎണ്ണബാധിര്യം അവലംബിച്ചതേയുള്ളു. മഹാരാജാവിനും ജനങ്ങൾക്കും തന്നോടു അതൃപ്തിപെരുകി വരുന്നതു കണ്ടതോടൊപ്പം തമ്പിയുടെ ഉന്മേഷം നിശ്ശേഷം നശിച്ചു. ഉദ്യോഗസ്ഥന്മാർ അനാസ്ഥകാരണക്കേടും കാണിച്ചു തുടങ്ങി. അതിന്റെ ഫലമായി സംസ്ഥാനത്തെ വരവും കുറഞ്ഞു. ഇതിനിടക്ക പത്മഗൎഭം മുതലായ അടിയന്തിരങ്ങൾ പലതും നടത്തേണ്ടിവന്നതിനാൽ ഭണ്ഡാരവും ശൂന്യമായിത്തീൎന്നു. ഇതെല്ലാം കണ്ടുകൊണ്ടിരുന്ന റസിഡണ്ടു കപ്പത്തുകയ്ക്കു വീണ്ടും ഞെരുക്കിത്തുടങ്ങി. കപ്പത്തുക കുറയ്ക്കണമെന്നുള്ള ദളവയുടെ അപേക്ഷ അവഗണിച്ചു റസിഡണ്ടു ഉടമ്പടി വ്യവസ്ഥകളെമുറുകെപ്പിടിക്കതന്നെ ചെയ്തു. മക്കാളെയുടെ കണ്ണുകളിൽ മൎയ്യാദയില്ലായ്മയും പ്രത്യക്ഷപ്പെട്ടു. അതേവരെ വലിയമിത്രങ്ങളായി വൎത്തിച്ചിരുന്ന റസിഡണ്ടും ദളവയും കാലവിളംബമെന്യേ ബദ്ധവൈരികളായി മാറി. കലാപകതുകികൾ ഈ സന്ദൎഭത്തെ ഭംഗിയായി വിനിയോഗിക്കാതിരുന്നില്ല. മക്കാളെ പണത്തിനുവേണ്ടിയുള്ള അലട്ടലുകൾ തുടൎന്നുകൊണ്ടിരുന്നു. ഒരുതവണ മഹാരാജാവിന്റെ ആഭരണങ്ങൾ വിററു കപ്പമടയ്ക്കേണ്ടിവന്നു. വീണ്ടും കപ്പം കുടിശ്ശികയായി. മക്കാളെയുടെ വിവേകശൂന്യമായ പെരുമാററം ആത്മാഭിമാനികളിൽ അഗ്രേസരനായ തമ്പിക്ക അസഹ്യമായിത്തീൎന്നു. * സായ്പിന്റെ ഉള്ളിൽ കിടന്ന മതവൈരവും പുറത്തുവന്നു. റസിഡണ്ടിന്റെ മരുമകനായ ഡാക്ടറർ മക്കാളെ, ക്രിസ്തുമതാഭിവൃദ്ധിമാൎഗ്ഗങ്ങൾ ആരാഞ്ഞു വേണ്ട നിൎദ്ദേശങ്ങൾ തയാറാക്കുന്നതിനു ഇംഗ്ലീഷുകാർ ഇങ്ങോട്ടയച്ചിരുന്ന ഡാക്ടറർ ബുക്കാനൻ, റസിഡണ്ടിന്റെ പ്രോ

* The Church History of Travancore by C.M. Agur.

സാഹനത്താൽ പ്രേരിതനായി മതപ്രചരണാത്ഥം തിരുവിതാംകൂറിലെത്തിയിരുന്ന റിങ്കിൾ ടാബി എന്നിവർ മൈലാടിയിൽ ഒരു പള്ളി പണിയിക്കുന്നതിനു് അനുവാദം നൽകണമെന്നു റസിഡണ്ടുമുഖേന മഹാരാജാവിനോടും ദളവയോടും അപേക്ഷിക്കയുണ്ടായി. ബ്രാഹ്മണവിരോധം ഭയന്നു അതിലേക്കു ഉടനടി തീരുമാനമൊന്നും ചെയ്തില്ല. തമ്പിയുടെ ഈ നില മക്കാളെയ്ക്കു തീരെ രസിച്ചില്ലെന്നു പറയേണ്ടതില്ലല്ലൊ? സാമ്പ്രകപ്പത്തിനുവേണ്ടി സദാ നിർബ്ബന്ധിച്ചുകൊണ്ടിരുന്നതിനാൽ തമ്പി സക്കാരിലേക്കു പിരിയാനുള്ളപണം ശരിയ്ക്കു ഈടാക്കാൻ നടപടി തുടങ്ങി. കുത്തകക്കാരൻ മാത്തുത്തരകൻ കുറേ അധികം പണം അടയ്ക്കാനുണ്ടായിരുന്നു. അതു ഈടാക്കാതിരിക്കാൻ വേണ്ടി സൂത്രശാലിയായ തരകൻ മതത്തിൻെറ തണലിൽ ധ്വാരയേസ്വാധീനമാക്കി. കപ്പത്തുകയ്ക്കുവേണ്ടി എപ്പോഴും ദളവയേ അലട്ടിക്കൊണ്ടിരുന്ന മക്കാളെ ന്യായമായി തരകൻെറ പക്കൽ നിന്നു ഈടാകാനുള്ളപണം ഈടാക്കാൻ ദളവ നടപടി തുടങ്ങിയപ്പോൾ അതെല്ലാം നിത്തിവയ്ക്കണമെന്നു തമ്പിയോടാവശ്യപ്പെട്ടു! സ്ഥാനപതി സുബ്ബയ്യൻെറ അപ്രതീക്ഷിത ചരമം പല ദുർവ്യാഖ്യാനങ്ങൾക്കും വഴിതെളിച്ചു. റസിഡണ്ടിന്റെ കൈകടത്തലുകൾ തമ്പിയുടെ രോഷാഗ്നിയെ വളത്തി. തിരുമനസ്സിലെ അപ്രിയവും പൊതുജനങ്ങളുടെ അതൃപ്തിയും അപവാദവും ഇത്രനാൾ സഹിച്ച ദളവയുടെ ക്ഷമ ഇതോടുകൂടി നിശ്ശേഷം തകന്നു.

വേലുത്തമ്പിയും മക്കാളെയും തമ്മിൽ മല്ലിടേണ്ടി വന്ന സന്ദർഭത്തെ മി. എൻ. കെ. കൃഷ്ണപിള്ള ഇപ്രകാരം വിശദമാക്കിയിരിക്കുന്നു:—

"കപ്പം 980 ൽ നാലു ലക്ഷത്തിൽ നിന്നു എട്ടുലക്ഷമായി വർദ്ധിപ്പിച്ചു. അതു കണ്ണൽ മക്കാളെയുടെ അ

തിനിബ്ബന്ധം മൂലമായിരുന്നു. ധൂൎത്തനായ വെല്ലസ്ലി പ്രഭു ഉത്തരഭാരതത്തിൽ രാജപുത്രർ, മഹാരാഷ്ട്രർ മുതലായ പ്രബലശക്തികളുമായി കൊടും പടവെട്ടി കമ്പനി ഗവണ്മെൻറു കടത്തിൽ മുങ്ങി പണത്തിനു വളരെ വിഷമിച്ചിരുന്ന കാലവുമായിരുന്നു അതു്. അങ്ങനെ പലകാരണങ്ങളാൽ കപ്പംകൂട്ടിയെങ്കിലും അതിൽ കുറെ ഇളവു ചെയ്തുകൊടുക്കാമെന്നു മക്കാളെ പറഞ്ഞിരുന്നു. കൂട്ടിയ കപ്പം ശരിക്കുകൊടുത്താൽ എളവുകിട്ടുകയില്ലെന്നും പോരെങ്കിൽ പിന്നെയും കൂടിയേക്കുമെന്നുമായിരുന്നു വേലുത്തമ്പിയുടെ വിചാരം. അതിനാൽ കൂട്ടിയ കപ്പത്തിൻെറ കൊടുക്കൽ അദ്ദേഹം മനഃപൂർവം താമസിപ്പിച്ചു. അതിന്മേൽ ചോദ്യവും പേശലും വഴക്കും വാശിയും മൂത്തു. മക്കാളെയുടെ പ്രേരണയിൽ തെക്കൻതിരുവിതാംകൂറിൽ ആരംഭിച്ചിരുന്ന മിഷനറി പ്രവൎത്തനം വേലുത്തമ്പിക്കു ഒട്ടും രസിച്ചില്ല. അതു മക്കാളെയ്ക്കും സുഖിച്ചില്ല ഇങ്ങനെ പല കാര്യങ്ങളാൽ അവർ തെററി. അതേസമയം ഫ്രഞ്ചുകാർ—നെപ്പോളിയൻെറ ദൂതന്മാർ—വേലുത്തമ്പിയെ ഇംഗ്ലീഷുകാൎക്കു എതിരായി പ്രേരിപ്പിക്കുന്നുമുണ്ടായിരുന്നു. ദരല്ലാതെ കപ്പം കൊടുക്കാൻ നിവൃത്തിയില്ലാഞ്ഞിട്ടല്ല, കൂട്ടിയ കപ്പം ശരിക്കു കൊടുക്കയില്ല എന്നനിർബന്ധം കൊണ്ടായിരുന്നു കൊടുക്കാതിരുന്നതു്. കൂടാതെ മറെറാരുകാരണവുമുണ്ടായിരുന്നു സാധാരണ മുളകായിട്ടായിരുന്നു കപ്പം കൊടുത്തുകൊണ്ടിരുന്നതു്. കണ്ടിയ്ക്കു 115 രൂപ വിലയുള്ളകാലത്തു സൗജന്യനിരക്കിൽ 85 രൂപ വിലവച്ചു തിരുവിതാംകൂറിലെ മുളകിൽ ഭൂരിഭാഗവും കമ്പനിക്കാൎക്കു ഗവണ്മെൻറു ഉടമ്പടിപ്രകാരം കൊടുത്തുകൊണ്ടാണിരുന്നതു്. ആ പണം കപ്പമായിവകവച്ചുകൊടുക്കയായിരുന്നു പതിവു്. എന്നാൽ നെപ്പോളിയൻെറ യുദ്ധംമൂലം ഇംഗ്ലീഷുകാൎക്കു യൂറോ

പ്പിലെ സകല കമ്പോളങ്ങളും നഷ്ടപ്പെട്ടു. അവരുടെ പാശ്ചാത്യ വാണിജ്യം മുഴുവൻ തകൎന്നു. അതിനാൽ അവൎക്കു് മുളകിനു ചെലവില്ലെന്നായി. മുളകു് അവൎക്കു ഒട്ടും വേണ്ടാതായി. 85 രൂപയ്ക്കെന്നല്ല ഒരു വിലയ്ക്കും അവർ മുളകെടുക്കാതായി. അതു പാടില്ല ഉടമ്പടിപ്രകാരം മുളകു വാങ്ങിയേതീരൂ എന്നു് വേലുത്തമ്പി നിൎബ്ബന്ധിച്ചു. മെക്കാളെ വിസമ്മതിച്ചു. എന്നാൽ കപ്പമില്ല എന്നു വേലുത്തമ്പിയും വാദിച്ചു.

ഇതൊക്കെ ആയാലും വേലുത്തമ്പിയുടെ വിപ്ലവാരംഭകാലത്തു് ആറു ലക്ഷം രൂപയേ കപ്പക്കുടിശ്ശിക ഉണ്ടായിരുന്നുള്ളു. അതു കൂട്ടിന കപ്പത്തിന്റെ ഒരു പ്രധാന അംശം കുടിശ്ശികയായിരുന്നതുമാണു്...ഇത്രയും സമൎത്ഥമായ ഒരു ധനകാൎയ്യഭരണം മററാരുടെയെങ്കിലും സാചിവ്യ കാലത്തു അതിനു മുമ്പു നടന്നിട്ടുള്ളതായിതന്നെ കാണുന്നില്ല.”

“ഉപ്പു കുത്തകച്ചരക്കാക്കി അതിനു വില വൎദ്ധിപ്പിക്കണമെന്നു മദ്രാസ് ഗവൎമ്മെന്റും കൎണ്ണൽ മെക്കാളെയും ദളവയെ നിൎബന്ധിച്ചുകൊണ്ടിരുന്നു. എന്നാൽ ആദായം എത്ര കൂടുതൽ കിട്ടുമെന്നിരുന്നാലും ജനങ്ങളുടെ ആഹാരത്തിനു അത്യന്താപേക്ഷിതമായ ഉപ്പിനു കരം ചുമത്തുവാൻ വേലുത്തമ്പി വിസമ്മതിച്ചതേയുള്ളു. മദ്രാസിൽ ഉപ്പുനികുതി ഏൎപ്പെടുത്തിയിരുന്നതുകൊണ്ടു അവിടെ ഉപ്പിനു വലിയ വിലക്കൂടുതലായിരുന്നു. അതിനാൽ തിരുവിതാംകൂറിൽ നിന്നു വ്യാജമായി ഉപ്പു ധാരാളം പാണ്ടിയിലേക്കു കടത്തിക്കൊണ്ടിരുന്നു. അതിനെത്തടയാൻ വിഷമിച്ച മദ്രാസ് ഗവണ്മെന്റിനു തിരുവിതാംകൂറിലും ഉപ്പുനികുതി ഏൎപ്പെടുത്തുന്നതു് എളുപ്പവഴിയായിത്തോന്നി. അതിനു അവർ വളരെ ശ്രമിച്ചിട്ടും വേലുത്തമ്പിദളവയുടെ കാലത്തു് അതു സാധിച്ചില്ല.”

അന്നു ഇന്ത്യയിൽ ഇംഗ്ളീഷുകാരുടെ അവസ്ഥ അത്ര ഉറപ്പുള്ളതായിരുന്നില്ല. പല മഹാശക്തികളുമായി അവൎക്കു തുടൎച്ചയായി പോരാടേണ്ടിവന്നു. എന്നു മാത്രമല്ല ഡില്ലി സമ്രാട്ടിന്റെ സാമന്ത പദവിമാത്രമേ അവൎക്കു ഇന്ത്യയിലുണ്ടായിരുന്നുള്ളു. യൂറോപ്പിൽ നെപ്പോളിയനു സിദ്ധിച്ചിട്ടുള്ള വിജയം ഇംഗ്ലീഷുകാരെ വിഷമിപ്പിച്ചു. അമേരിക്കയും അവരോടു പിണങ്ങിക്കഴിഞ്ഞിരുന്നു. ഏതു തരത്തിലും ഇംഗ്ലീഷുകാരെ നശിപ്പിക്കാൻ തക്കം നോക്കിയിരുന്ന ഫ്രഞ്ചുകാർ ഇന്ത്യയിലെ നാട്ടുരാജാക്കന്മാരെ യഥാസൗകര്യം സമീപിച്ചു ഇംഗ്ലീഷുകാരെ എതിൎക്കാൻ പ്രേരിപ്പിച്ചുകൊണ്ടിരുന്നു. സ്വന്തം ഭാവിയെപ്പററി ഇംഗ്ലീഷുകാൎക്കുപോലും പ്രബലമായ സന്ദേഹമാണു അക്കാലത്തുണ്ടായിരുന്നതു്.

ഇതിനിടയ്ക്കു കൊച്ചിയിൽ ഡച്ചുകാൎക്കുണ്ടായിരുന്ന പള്ളി, വാണിജ്യശാല, കോട്ട മുതലായവ ഇംഗ്ലീഷുകാർ തീയ്ക്കിരയാക്കിയതിനാൽ ഡച്ചുകാരുടെ വിരോധത്തിനുമിടവന്നു. നിരാശാഭരിതരായ ഡച്ചുകാർ ഇംഗ്ലീഷുകാരെ കേരളക്കരയിൽ നിന്നു തുരത്താനുള്ള വഴികൾ ആരാഞ്ഞുതുടങ്ങി. അവർ നെപ്പോളിയന്റെ സഹകരണം നേടിക്കൊടുക്കാമെന്നു ദളവയോടു ഉറപ്പുപറഞ്ഞു. കൊച്ചിയിലെ മന്ത്രിയായ പാലിയത്തച്ചനും മെക്കാളെയുടെ അഹംഭാവപൂൎവ്വമായ നടപടികളാൽ അതൃപ്തനായിത്തീൎന്നു. അച്ചനും വേലുത്തമ്പിയും ഒന്നുചേൎന്നു ധിക്കാരിയായ റസിഡണ്ടിനെ ഒരു പാഠം പഠിപ്പിക്കാൻ നിശ്ചയിച്ചു. അവർ ഫ്രഞ്ചുകാരുടെ സഹായവും പ്രതീക്ഷിയ്ക്കുകയുണ്ടായി. മൊറീഷിയസ്സിലുണ്ടായിരുന്ന ഫ്രഞ്ചുകാരുമായി അവർ കത്തിടപാടുനടത്തി. 1808 നവമ്പർ മാസത്തിൽ അഞ്ചുതെങ്ങിൽ വന്നിറങ്ങിയ മൂന്നു അൎമ്മീനിയന്മാർ തിരുവനന്തപുരത്തെത്തി തമ്പി

യേയും അച്ഛനേയുംകണ്ടു ഫ്രഞ്ചുകാരുടെ സഹായം വാ ഗ്ദാനം ചെയ്തു.

നയരഹിതനും അഹംഭാവിയുമായ റസിഡണ്ടിന്റെ കൈകടത്തലുകൾ മഹാരാജാവിനു ലവലേശം രസി ച്ചില്ല. അദ്ദേഹം ഈ റസിഡണ്ടിനെ തിരിച്ചുവിളിച്ചി ട്ടു ഭരണ കാര്യങ്ങളറിയാവുന്ന ഒരു യോഗ്യനെ തിരു വിതാംകൂറിലേക്കു അയയ്ക്കണമെന്നു മൂന്നുതവണ കമ്പനി ക്കെഴുതി. "കമ്പനിക്കു ഇടപാടുകളുള്ള സകല രാജ്യങ്ങളുടെയുംമേൽ ബ്രിട്ടീഷ് സർവ്വാധിപത്യം സുസ്ഥിര മാക്കാൻ" ബദ്ധശ്രദ്ധരായിരുന്ന വെല്ലസ്ലി പ്രഭുവിൻെറ ഗവണ്മെൻറു അവിടത്തെ നിർദ്ദേശം അംഗീകരിക്കാ തിരുന്നതിൽ അതിശയിക്കാനില്ലല്ലോ? ഇതുംകൂടി അറി ഞ്ഞപ്പോൾ റസിഡണ്ടിൻെറ കൊള്ളരുതായ്മയും ദുര ഹങ്കാരവും ക്രമത്തിലധികം വർദ്ധിച്ചു. തൻെറ സ്വേ ച്ഛാപ്രഭുത്വത്തിനും ക്രിസ്തുമതപ്രചരണത്തിനും വമ്പിച്ച പ്രതിബന്ധമായി നിൽക്കുന്ന ദളവയെ സ്ഥാന ഭ്രംശം വരുത്തുവാൻ തീർച്ചപ്പെടുത്തി. തമ്പിയെ ഉടനടി പി രിച്ചുവിടണമെന്നു ധാര മഹാരാജാവിനോടു ആവശ്യ പ്പെട്ടു. പ്രതിമാസം അഞ്ഞൂറു രൂപ പെൻഷൻ പററി ക്കൊണ്ടു തമ്പി ചിറയ്ക്കൽ ചെന്നു താമസിക്കണമെന്നും സായ്പു നിർബന്ധിച്ചു. ദളവയെ പിരിച്ചുവിടാൻ മഹാരാജാവിനു തീരെ താൽപര്യമില്ലായിരുന്നു. അവിട ത്തേയ്ക്കു തമ്പിയുടെ നീതിനിഷ്ഠയിലും രാജ്യസ്നേഹ ത്തിലും അളവററ മതിപ്പുണ്ടായിരുന്നു.

5

വേലുത്തമ്പിയും പാലിയത്തച്ചനും രഹസ്യമായി സൈന്യശേഖരം തുടങ്ങി. രണ്ടുപേക്കും എതിരാളികൾ ധാരാളം ഉണ്ടായിരുന്നു. പക്ഷേ എതിർപ്പുകൾകൊ ണ്ടൊന്നും പിന്മാറുന്ന ശീലം തമ്പിയ്ക്കു് ഒട്ടുംതന്നെയു

ങ്ങായിരുന്നില്ല. അദ്ദേഹം സാമൂതിരിയുടെയും ഫ്രഞ്ചുകാരുടെയും സഹായമപേക്ഷിച്ചു. അവരിൽനിന്ന ഉത്സാഹജനകമായ മറുപടി കിട്ടുകയാൽ ഉന്മേഷഭരിതനായി ഒരുക്കങ്ങൾ തുടൻ. ഇതെല്ലാം ഗൂഢമായി ഗ്രഹിച്ച മെക്കാളെ ഭീതനായി കൊച്ചിയിൽത്തന്നെ പാർപ്പുറപ്പിച്ചു. ധാരാളം സൈന്യം അയച്ചുകൊടുക്കുന്നതിന്ന ധൃതരം ഇംഗ്ലീഷുകാക്കെഴുതി. വേലുത്തമ്പി റസിഡണ്ടിന്റെ സന്നാഹങ്ങൾ കണ്ടുഭയന്നുകഴിഞ്ഞുവെന്ന ഭാവത്തിൽ താൻ ഉദ്യോഗം വെടിഞ്ഞിരിക്കുന്നുവെന്നും തനിക്ക് അസംഖ്യം ശത്രുക്കൾ ഉള്ളതുകൊണ്ടു തന്നെ അനുഗമിക്കുന്നതിന്ന ഒരു ചെറുസേന അയച്ചുകൊടുക്കണമെന്നും മെക്കാളെയെ അറിയിച്ചു. കർണ്ണൽ ഇതൊന്നും വിശ്വസിച്ചില്ലെങ്കിലും ഏതാനും പട്ടാളക്കാരെ ആലപ്പുഴയ്ക്കു അയച്ചുകൊടുത്തു. ആ ഭടസംഘം നയിച്ചിരുന്നതു് ദളവയുടെ വിശ്വാസപാത്രമായിരുന്ന കർണ്ണാട്ടിക് സൈന്യനായകൻ ഡാലി എന്ന യൂറോപ്യനായിരുന്നു. അദ്ദേഹം 1808 ഡിസമ്പർ ഒടുവിൽ തമ്പിയെ കണ്ടതിൽ പിന്നെ റസിഡണ്ടിന്ന അയച്ച റിപ്പോർട്ടിന്റെ ഏകദേശഭാഷാന്തരം താഴെചേക്കുന്നവിധത്തിലാണു്:—

"ഡിസമ്പർ 26-ാംനു- രാത്രി എട്ടുമണിക്കു കൊച്ചിയിൽ അങ്ങയുടെ വസതിയിൽ നിന്നു ഞാനും അങ്ങയുടെ ഗുമസ്ഥനുമായി ആലപ്പുഴയ്ക്കുതിരിച്ചതു ഓർമ്മിക്കുമല്ലോ. ഞങ്ങൾ പിറേറന്നുകാലത്തു എട്ടുമണിക്കു അവിടെയെത്തി ദളവയെക്കണ്ടു അങ്ങയുടെ എഴുത്തു കൊടുത്തു. അതിന്റെ ഉള്ളടക്കം അദ്ദേഹത്തിന്ന വളരെ സന്തോഷമുണ്ടാക്കിയെന്നു തോന്നി. മഹാരാജാവിന്ന അയയ്ക്കുന്നതിന്നുള്ള രാജിക്കത്തു് റസിഡണ്ടിന്റെ പക്കൽ ഏൽപ്പിക്കുന്നതിന്ന ഉടനെ തയാറാക്കാൻ അദ്ദേഹം

* സിക്രട്ടറി പത്മനാഭപ്പിള്ളയോടാജ്ഞാപിച്ചു. അവിടത്തെ ഗൃമസ്ഥൻ ഈ കത്തിന്റെ ഒരു പ്രതി ആവശ്യപ്പെടുകയും കർണ്ണലിന്റെ തൃപ്തിയ്ക്കു അതു് അത്യാവശ്യമാണെന്നു പ്രസ്താവിക്കുകയും ചെയ്തു. ഞാൻ അതു നേരത്തെ ചെയ്യുമായിരുന്നു. ഞങ്ങൾ കച്ചേരിക്കു പോകുന്ന വഴി അങ്ങയുടെ ഗൃമസ്ഥൻ ദളവയോടു അതു പറയണമെന്നു ഞാൻ നിർദ്ദേശിച്ചു. കർണ്ണലിന്റെ ആർഡർ ഞാൻ അദ്ദേഹത്തോടൊന്നിച്ചു ചെല്ലണമെന്നുംഞാനൊന്നു ഗൃമസ്ഥൻ ദളവയോടു പറഞ്ഞു. അതിനു ദളവ അപ്രകാരമാവശ്യമില്ലെന്നു ദ്രുതഗതിയിൽ മറുപടി നൽകി. അദ്ദേഹത്തോടൊന്നിച്ചു ഞാൻ തന്നെ ചെല്ലണമെന്നുള്ളതാണു് കാരണം ദളവ മറുപടി പറഞ്ഞ രീതി എന്റെ ഉള്ളിൽ തട്ടി. അദ്ദേഹം പറഞ്ഞതുപോലെ ഞാൻ കൊച്ചിയിൽ വച്ചു കർണ്ണലിനോടു പറഞ്ഞിട്ടുണ്ടെന്നു പ്രതിവചിച്ചു. അതു നന്നായി. ഇതിന്മേൽ ദളവയ്ക്കു നേരിട്ടേയ്ക്കാവുന്ന സന്ദേഹം തീർക്കാൻ കഴിഞ്ഞതുകൊണ്ടാണു് അപ്രകാരം വിചാരിച്ചതു്. ദളവ എപ്പോൾ പുറപ്പെടാൻ തയ്യാറായിരിക്കും എന്നു അന്വേഷിച്ചതിനു അടുത്ത സായാഹ്നത്തിൽ ഏട്ടോ ഒമ്പതോ മണിക്കു് എന്നുത്തരം നൽകി. അതിനടുത്ത പ്രഭാതത്തിൽ കർണ്ണലിനു് തന്നെ കൊച്ചിയിൽ പ്രതീക്ഷിക്കാമെന്നും അദ്ദേഹം പറഞ്ഞു. അതേ സമയം, രണ്ടു മേനാവുകൾ—ഒന്നു ദളവയ്ക്കും മററതു എനിക്കും വേണമെന്നു കർണ്ണലിനെ അറിയിക്കാൻ ഗൃമസ്ഥനോടു പറഞ്ഞു അദ്ദേഹത്തിന്റെ അനുജൻ തമ്പിക്കും ഒരു മേനാവു് വേണമെന്നുള്ളതിനാൽ രണ്ടെണ്ണം പോരെന്നു ഞാൻ അഭിപ്രായപ്പെട്ടു. ദളവയുടെ മറുപടി തമ്പിയും പത്മനാഭപ്പിള്ളയും അവരുടെ ആവശ്യം

---

* മുളകുമടിശ്ശീല സർവാധി വൈക്കം പത്മനാഭപ്പിള്ള

പോലെ വേണ്ട വ്യവസ്ഥ ചെയ്തുകൊള്ളും എന്നായിരുന്നു. കൊടുങ്ങല്ലൂരിൽ എത്തുമ്പോഴേയ്ക്കും നാലു അംഗരക്ഷകരേയും ഒരു ജമേദാരേയും ഏർപ്പാടു ചെയ്യുന്നതു നന്നെന്നും നാടുവിട്ടുപോകുന്നു എന്നറിയുമ്പോൾ സ്വജനങ്ങൾ ചെയ്തേയ്ക്കാനിടയുള്ള ഉപദ്രവങ്ങളിൽനിന്നു രക്ഷപ്രാപിക്കാനാണ് അതെന്നും ദളവ പറഞ്ഞു. ഗൃഹസ്ഥൻ അപ്രകാരം അറിയിക്കാമെന്നേററു. ഞങ്ങൾ അപ്പോൾ യാത്ര പറഞ്ഞു പിരിഞ്ഞു.

നിശ്ചിത ദിവസം വൈകുന്നേരം ഞാൻ ദളവയെ കണ്ടു. പതിവിലധികം ഗംഭീരനായി കാണപ്പെട്ട അദ്ദേഹം വലിയ സർവാധി, സർവാധി ഉൾപ്പെടെയുള്ള വലിയ ഉദ്യോഗസ്ഥന്മാരാൽ പരിതനായിരുന്നു മുളകമടിശ്ശീല സർവാധി പത്മനാഭപിള്ളയെ അവിടെ കണ്ടില്ല. അല്പം കഴിഞ്ഞു, ദളവ , വളരെ ജോലിത്തിരക്കുള്ളതിനാൽ തൽക്കാലം എന്നോടു പൊയ്ക്കൊള്ളാൻ പറഞ്ഞു. എനിക്കു പിറേറന്നു കാലത്തു ചെല്ലാൻ സൗകര്യമുണ്ടായിരുന്നില്ല, വൈകുന്നേരത്തേ ചെല്ലാൻ തരപ്പെടുകയുള്ളൂ. ഇതിൽ എനിക്ക് അൽഭുതമുളവായി. അവിടെ അപ്പോൾ അനവധി പ്രമാണികളുണ്ടായിരുന്നതിനാൽ ദളവയോടു ഗൂഢമായി താഴെ കാണിക്കുന്ന വിധം പറയാൻ എൻെറ ദ്വിഭാഷിയോടു ആവശ്യപ്പെട്ടു.

“ദളവ അപ്പോൾ പറഞ്ഞതു മനസ്സിലായില്ല. സമയം വളരെ വിലയേറിയതാകയാലും കണ്ണൂർ മക്കാളെ ദളവയുടെ വാഗ്ദാനമനുസരിച്ച് അദ്ദേഹത്തെ കൊച്ചിയിൽ പ്രതീക്ഷിച്ചിരിക്കുന്നതുകൊണ്ടും കാര്യം വ്യക്തമായി അറിയാൻ താൽപര്യപ്പെടുന്നു.”

ദളവയുടെ മറുപടി:—

“അടുത്ത ദിവസം അത്ര നല്ലതല്ല. വൈകുന്നേരം വ

ന്നാൽ തീർച്ചപ്പെടുത്തിയ സമയം പറയാം." എന്നായിരുന്നു.

അതനുസരിച്ചു് അടുത്ത സായാഹ്നത്തിൽ ഏകദേശം ഏഴു മണിക്കു് ഞാൻ ദളവയെ കണ്ടു. പിറേറ ദിവസം രാത്രി ഒമ്പതു മണിക്കു പോകത്തക്കവണ്ണം വഞ്ചി മുതലായവ തയാറാക്കിക്കൊള്ളാൻ പറഞ്ഞു. അദ്ദേഹം ഉടനെ എന്നെ യാത്രയാക്കി. അതിൻ പ്രകാരം 2—ാം നു- വൈകുന്നേരം ഏഴു മണിക്കു് ദളവ തയാറായിരിക്കുമെന്നുള്ള പ്രതീക്ഷയോടുകൂടി വഞ്ചി മുതലായവ സജ്ജമാക്കിക്കൊണ്ടു ഞാൻ അദ്ദേഹത്തെ സന്ദർശിച്ചു. എന്നെ കണ്ട ഉടനെ 'എല്ലാം തയാറായിക്കഴിഞ്ഞോ?' എന്നു ചോദിച്ചു. അദ്ദേഹം താൽപ്പര്യപ്പെട്ടവിധം എല്ലാം തയാറായിരിക്കുന്നു എന്നു ഞാൻ മറുപടി കൊടുത്തു. എപ്പോൾ പുറപ്പെടാൻ പോകുന്നു എന്നു് അദ്ദേഹം എന്നോടു ചോദിച്ചു. അവിടത്തെ ഉത്തരവിനെ മാത്രം പ്രതീക്ഷിച്ചിരിക്കയാണു് ഞാൻ എന്നു ഉത്തരം പറഞ്ഞു. കണ്ണൽ മക്കാളെ അദ്ദേഹത്തോടു ചെയ്തിട്ടുള്ള വാഗ്ദാനങ്ങളെ സത്യമായും ആത്മാർത്ഥമായും വിശ്വസിക്കുന്നുണ്ടോ എന്നു ദളവ എന്നോടു ചോദിച്ചു. ഏററവും ആത്മാർത്ഥമായി വിശ്വസിക്കുന്നു എന്നും എനിക്കു അതിൽ ലവലേശം സംശയമില്ല എന്നും മറുപടി നൽകി. "ഞാൻ കൊടുങ്ങല്ലൂർ പോകുമ്പോൾ കണ്ണൽ എന്നെ ഉപദ്രവിക്കയില്ലെന്നു എന്തു നിശ്ചയം?" എന്നായി ദളവ. "എന്റെ പക്കൽ നിറച്ച തോക്കുകൾ ഉണ്ടു്, കണ്ണൽ മക്കാളെ അങ്ങയെ ഉപദ്രവിക്കുമെന്നു അൽപ്പമെങ്കിലും സന്ദേഹം തോന്നുമ്പോൾ ഞാൻ അവയിലൊന്നെടുത്തു എന്റെ നേക്കു തന്നെ പ്രയോഗിക്കുകയാണു് അങ്ങയോടു മുന്നോട്ടു കാൽവയ്ക്കാൻ ഉപദേശിക്കുന്നതിനു പകരം ഞാൻ ചെയ്യുന്നതു്.

നേരേ മറിച്ചു് കണ്ണൽ അവിടത്തെ നേക്ക് വളരെ ആദരവോടും ബഹുമാനത്തോടും കൂടി പെരുമാറുമെന്ന എനിയ്ക്കു ഉറപ്പുണ്ടു്" എന്ന ഞാൻ ഉത്തരം പറഞ്ഞു. "ഞാൻ അവിടെ ചെല്ലുമെന്ന കണ്ണൽ മക്കാളെ തീർച്ചയായിട്ടും വിശ്വസിക്കുന്നുണ്ടോ?" എന്ന ദളവ ചോദിച്ചു. "തീർച്ചയായും വിശ്വസിക്കുന്നുണ്ടു്" എന്ന ഞാൻ മറുപടികൊടുത്തു. ദളവ ഇങ്ങനെ തുടന്നു:—അദ്ദേഹം ഒരുവിഡ്ഢിയാണു്. അദ്ദേഹത്തിന്ന വിവേകമുണ്ടെന്നു ഞാൻ വിചാരിച്ചിരുന്നു. പക്ഷേ തിരിച്ചറിവില്ലാത്തവനാണു് അദ്ദേഹമെന്ന എനിക്കിപ്പോൾ ബോദ്ധ്യമായി. അദ്ദേഹം എന്റെ കത്തുകളേയും വാഗ്ദാനങ്ങളേയും വിശ്വസിക്കുന്നു! ഞാൻ തിരുവിതാംകൂർ ദളവയാണു്. എന്റെ രാജാവിനേയുംരാജ്യത്തെയും വെടിഞ്ഞു ഞാൻ കമ്പനിദേശത്തു ചെന്നു താമസിക്കും എന്ന അദ്ദേഹം എങ്ങനെ വിശ്വസിച്ചു? ഞാൻ അപ്രകാരം ചെയ്യുകയാണെങ്കിൽ എന്റെ സ്വന്ത രാജാവും ജനങ്ങളും ഞാനൊരു വിശ്വാസഘാതകനാണെന്നു വിചാരിക്കയില്ലേ? ഇംഗ്ലീഷുകാരോടു ചേൻ നിന്നു ദ്രോഹം ചെയ്തുവെന്നു എന്നെ പഴിക്കയില്ലേ? അതുകൊണ്ടു ഞാനിപ്പോൾ പറയുന്നു; കണ്ണൽ മക്കാളെയെ പ്രസാദിപ്പിക്കുവാൻ വേണ്ടി ഞാൻ ഒരിക്കലും രാജ്യം വിടുകയില്ലെന്നു്. ഞാൻ രാജ്യം വിടണമെന്ന കണ്ണൽ അത്യധികം ആഗ്രഹിക്കുന്നുണ്ടെന്നു എനിക്കു ദൃഢവിശ്വാസമുണ്ടു്. അങ്ങനെ നടന്നാൽ ഈ രാജ്യം സംബന്ധിച്ച എല്ലാ അധികാരങ്ങളും കൈക്കലാക്കാമെന്ന വിചാരിച്ചിരിക്കയാണു്. കണ്ണാട്ടിക് സൈന്യത്തെ പിരിച്ചുവിടണമെന്ന അദ്ദേഹം എനിക്കെഴുതി. ഞാൻ അപ്രകാരം പിരിച്ചുവിട്ടില്ല. എന്നുമാത്രമല്ല കമ്പനിക്കാരുമായി പോരാടാൻ അഞ്ചുപട്ടാളം കൂടെ ഉണ്ടാക്കാൻ

പോകയുമാണ്." "ഇംഗ്ലീഷുകാരുമായി യുദ്ധത്തിനൊരു ങ്ങുകയാണെങ്കിൽ ദളവ ജീവനും രാജാവ് രാജ്യവും നഷ്ട പ്പെടും. പാവപ്പെട്ട ജനങ്ങൾ നശിക്കും" എന്നായി ഞാൻ. അതിനു ദളവയുടെ മറുപടി ഇപ്രകാരമായിരുന്നു. "എ ന്റെ പക്കൽ ഒരു ലക്ഷത്തിഅമ്പതിനായിരം ആളുകളു ണ്ട്. മഹാരാഷ്ട്രന്മാർ കമ്പനിക്കാരുമായി യുദ്ധം ചെ യ്യാൻ പോകുന്നു. ഫ്രഞ്ചുകാരും റഷ്യാക്കാരും പെർഷ്യ വഴി പുറപ്പെട്ടിരിക്കയാണ്; വേഗം ഇവിടെയെത്തും. അതുകൊണ്ടു ഈ സംസ്ഥാനത്തു അയക്കുന്നതിനു കമ്പ നിക്കാർക്കു തൽക്കാലം സൈന്യമില്ല. ഇവയ്ക്കു പുറമേ മധുരയിലെ പാളയപ്പട്ടുക്കാർക്കും കണ്ണൂരിലെമാപ്പിളമാർക്കും ആളയച്ചുതരാമെന്നെഴുതിയിട്ടുണ്ട്. ഞാൻ യുദ്ധം തുടങ്ങുന്ന സമയം അവരെല്ലാവരും വന്നുചേരും." കമ്പനിക്കാർ ഇന്ത്യമുഴുവൻ കീഴടക്കിക്കഴിഞ്ഞുവെന്നും തിരുവിതാംകൂർ മാത്രമേ ബാക്കിയുള്ളുവെന്നും ആ സ്ഥിതിക്കു അവരുടെ ശക്തി സർവത്ര പരന്നു കഴിഞ്ഞുവെന്നും മഹാരാഷ്ട്രന്മാർ ഫ്രഞ്ചുകാർ, റഷ്യാക്കാർ എന്നിവരെ സംബന്ധിച്ചു അ റിവു തന്നവർ ആരായിരുന്നാലും ശരി അവർക്കു തെററി പ്പോയി എന്നും അതിൽ ലവലേശം പരമാർത്ഥമില്ലെ ന്നും ദളവയോടു ചേരത്തക്ക അബദ്ധന്മാരല്ല പാളയപ്പ ട്ടുക്കാരെന്നും അവർക്കു കമ്പനിക്കാരുടെ പ്രാബല്യം നല്ല പോലെ അറിയാമെന്നും പതിനഞ്ചോ ഇരുപതോ ദിവസങ്ങൾക്കുള്ളിൽ കമ്പനിക്കാരുടെ സൈന്യം കടൽ വഴിയ്ക്കും കര വഴിയ്ക്കും ഇവിടെ വന്നു ചേർന്നു വേഗം ഈ രാജ്യം പിടിച്ചടക്കുമെന്നും തീർച്ചയായും ദളവയ്ക്കു ജീവൻ നഷ്ടപ്പെടുമെന്നും ഞാൻ പ്രതിവചിച്ചു. അദ്ദേഹം ഉടൻ പറഞ്ഞതു് യുദ്ധം തുടങ്ങുകയും പി ന്നീടു സന്ധിയുണ്ടാക്കുകയും പതിവാകയാൽ യുദ്ധം തുട

ഞാൻ തന്നെ തീരുമാനിച്ചിരിക്കുന്നു എന്നാണു്. ദളവാ പറഞ്ഞതു് ഏതാണ്ടുശരിയാണെന്നും എന്നാൽ യുദ്ധം തുടങ്ങുന്നപക്ഷം കമ്പനിക്കാർ ഒരിക്കലും അദ്ദേഹവുമായി സന്ധിചെയ്കയില്ല എന്നു പറയുന്നതു് വിശ്വസിക്കണമെന്നും ഞാൻ പറഞ്ഞു അപ്പോൾ അദ്ദേഹം പ്രസ്താവിച്ചതു് "എനിക്കു യുദ്ധം ചെയ്യണം, പ്രസിദ്ധിനേടണം, എന്നിട്ടു മരിക്കണം" എന്നായിരുന്നു. തുടൎന്നു ഞാൻ ഇപ്രകാരം ചോദിച്ചു:— "ഇതായിരുന്നു അവിടത്തെ അഭിലാഷമെങ്കിൽ അങ്ങു എന്നെ പല പ്രാവശ്യം റസിഡണ്ടിൻെറ അടുക്കൽ കാൎയ്യങ്ങൾ നേരെയാക്കാൻ പറഞ്ഞയച്ചതെന്തിനു്?" "എനിക്കു തയാറാകാൻ വേണ്ട സമയം കിട്ടുന്നതിനുവേണ്ടിയാണു് ഞാൻ അപ്രകാരം ചെയ്തതു്" എന്നു ദളവാ ഉത്തരം നൽകി. "അവിടത്തെ വാക്കുവിശ്വസിച്ചു ഞാൻ ഇക്കാൎയ്യത്തിനുവേണ്ടി കുറെ അധികം ബുദ്ധിമുട്ടി. ഇനി കൎണ്ണൽ മക്കാളെ എന്നെപ്പററി എന്തുവിചാരിക്കും?" എന്നു ചോദിച്ചതിനു് "ഓഹോ, കൎണ്ണൽ മക്കാളെയുടെ കഥയോ? അതിനു ശരിയായിരിക്കും! അദ്ദേഹത്തിൻെറ തല ഈ സമയത്തു കൊച്ചി തെരുവുകളിൽ കിടന്നുരുളുകയായിരിക്കും!" ഇതു കേട്ടപ്പോൾ എനിക്കു വല്ലായ്മതോന്നി. "അതേ തലയിലെഴുത്തു എനിക്കും വരുത്തിയിരിക്കയാണെന്നു തോന്നുന്നു. കൎണ്ണൽ മക്കാളെയോടു ചെയ്തിരുന്ന വാഗ്ദാനമനുസരിച്ചു അവിടുന്നു പോകുമെന്നു ഞാൻ വിശ്വസിച്ചിരുന്നു. എന്നാൽ അങ്ങാകട്ടെ കൎണ്ണലിനേയും എന്നേയും ഏകകാലത്തു ഒന്നുപോലെ ചതിച്ചുവെന്നു കാണുന്നു. കഴിഞ്ഞതവണ എൻെറ പണം മുഴുവൻ കൎണ്ണൽ മക്കാളെയുടെ ബംഗ്ലാവിൽ കൊണ്ടുപോയി സൂക്ഷിച്ചു. അവിടത്തെ ആജ്ഞാകരന്മാർ അതു മുഴുവൻ ഇപ്പോൾ കവൎന്നിരിക്കുമെന്നുള്ളതു് തീൎച്ചയാണു്. എൻെറ വാക്കും നഷ്ട

പ്പെട്ടു, എന്റെ പണവും പോയി! എൻെറ പ്രാണനെയും അങ്ങു അപായപ്പെടുത്തുമെന്ന തോന്നുന്നു. ഇതെല്ലാം അവിടത്തെ വാക്കിനെ വിശ്വസിച്ചതിൻെറ ഫലങ്ങളാ ണ്" എന്നു ഞാൻ പറഞ്ഞു. ദളവയുടെ മറുപടി "ഞാൻ നിങ്ങൾക്ക യാതൊരുദോഷവും ചെയ്യുകയില്ല. നിങ്ങൾ സ്വന്തഭവനത്തിൽ ഒരു തടവുകാരനായി ഇരുന്നു കൊള്ളുക" എന്നായിരുന്നു. എന്നെ സൈന്യത്തിൽ ചേക്കരുതെന്നു ഞാൻ അപേക്ഷിക്കുമായിരുന്നു. 'എത്ര പണം കൊച്ചിയിലേക്കകൊണ്ടുപോയി' എന്നു ദളവ ചോദിച്ചു. 'ഏകദേശം പന്തീരായിരം രൂപ' എന്നു ഞാൻ ഉത്തരം കൊടുത്തു. 'നിങ്ങൾ ആ പണം നഷ്ട പ്പെടേണ്ടതില്ല" എന്നു പറഞ്ഞു അദ്ദേഹം എന്നെ സമാ ധാനപ്പെടുത്തി. "നിങ്ങൾ ആവശ്യപ്പെടുമ്പോൾ ആ പന്തീരായിരം രൂപയും പറവുന്ന തീയതിവരെയുള്ള എട്ടു ശതമാനം പലിശയും തരുന്നതിന്നു ഞാൻ വാഗ്ദത്തപത്രം തരാം" എന്നദ്ദേഹം തുടന്നു പറഞ്ഞു. എൻെറ മറുപടി "എനിക്ക വാഗ്ദത്തപത്രവും വേണ്ട, മററുയാതൊന്നും വേണ്ട, എനിക്ക ചെയ്യുതരേണ്ട ഏക ആനുകൂല്യം എന്നെ ജീവനോടെ വിട്ടയക്കുക എന്നതു മാത്രമാണ്" എന്നായിരുന്നു. ഉടൻ ഞാൻ അവിടം വിട്ടു. വീട്ടിൽ ചെന്നു ചേരുന്നതിന്നു മുമ്പു തീർച്ചയായിട്ടും എന്നെ കൊല്ലുമെന്നു ഞാൻ വിചാരിച്ചു. ദളവയുടെ കച്ചേരിക്ക വെളിയിൽ അല്പനേരം ഞാൻ കാത്തിരുന്നു. അധികം താമസം കൂടാതെ അദ്ദേഹം പുറത്തുവന്നു. ഞാൻ ഉടൻ തന്നെ അദ്ദേഹത്തെ യഥോചിതം അഭിവാദ്യം ചെയ്കയും അദ്ദേഹം അതു സ്വീകരിച്ചു ഹസ്തദാനം ചെയ്തശേഷം ഭയപ്പെടരുതെന്നു പറയുകയും ചെയ്തു. എന്നിട്ടും ഞാൻ അദ്ദേഹത്തിൽ തീരെ വിശ്വാസമില്ലാത്തവനായിത്തന്നെ യിരുന്നു. തത്സമയം സൈന്യം മുന്നോട്ടുനീങ്ങുകയും

മേനാവിൽ ആരോഹണംചെയ്തു് ദളവ സേനയോടൊന്നിച്ചു ചേരുകയും ചെയ്തു. ഞാൻ നേരെ താമസസ്ഥലത്തെത്തി. അവിടെച്ചെന്നപ്പോൾ ദളവ വാഗ്ദത്തപത്രം എഴുതിച്ചിട്ടുണ്ടായിരുന്നു.

ദളവയും ഞാനുംതമ്മിൽ 1808-ഡിസംബർ 27ാംനു- മുതൽ 29ാംനു-വരെ നടന്ന ഇടപാടുകളെ എന്റെ ഓർമ്മയിൽനിന്നു കുറിച്ചതാണിതു്.”

ഡാലിയുടെ വിവരണം വിശ്വാസയോഗ്യമാണെങ്കിൽ വേലുത്തമ്പി മലബാർസംസ്ഥാനങ്ങളിലെ പ്രധാനികൾ, ഫ്രഞ്ചുകാർ, മഹാരാഷ്ട്രന്മാർ എന്നിവരുമായിച്ചേർന്നു വലിയതോതിൽ ഇംഗ്ലീഷുകാരെ എതിർക്കാൻ തീരുമാനിച്ചിരുന്നുവെന്നുകാണാം. ഇന്നു പലരും വിചാരിക്കുന്നതുപോലെ അതു് അത്ര അപ്രായോഗികവുമായിരുന്നില്ല. മഹാരാഷ്ട്രന്മാർ അപ്പോഴും അവരുടെ തരം താഴ്ത്തപ്പെടലിൽ അസന്തുഷ്ടിയോടുകൂടി പരിഹാരമാർഗ്ഗങ്ങൾ ആരാഞ്ഞുകൊണ്ടിരിക്കയായിരുന്നു. മലബാറിലു മാപ്പിളമാരും പ്രഭുക്കന്മാരും അതേ മനോഭാവത്തോടുകൂടിയാണു് വർത്തിച്ചിരുന്നതു്. ഫ്രാൻസ് ബ്രിട്ടനുമായി നേരെ പോരാടിക്കൊണ്ടിരുന്നു. ഫ്രാൻസിന്റെ പിൻതാങ്ങലോടുകൂടിയ മഹാരാഷ്ട്ര-മലബാർബന്ധം ബ്രിട്ടീഷ്ശക്തിയെ തകർക്കുന്നതിനു പററിയ ഒന്നുതന്നെ ആയിരുന്നുവെന്നു ഡാക്ടറർ എസ്. എൻ. സെൻ പ്രസ്താവിച്ചിട്ടുള്ളതു് ഈ സന്ദർഭത്തിൽ സ്മരണീയമാണു്. വേലുത്തമ്പിയുടെ കീഴിൽ വിശ്വസ്തന്മാരായ ഫ്രെഞ്ചു ആഫീസർമാർ പലരും ഉണ്ടായിരുന്നു. കർണ്ണാട്ടിക് സൈന്യത്തിൽ ക്യാപ്ററൻ സ്ഥാനങ്ങൾ വഹിച്ചിരുന്ന ലഫോബി, അലയർ എന്നീ ഫ്രെഞ്ചുകാർ തമ്പിയുടെ പ്രോത്സാഹനത്തിനു പാത്രങ്ങളായിരുന്നവരാണു്. സെപ്തംബർ 11-ാംനു- ഫ്രെഞ്ചുകാരായ ചിലർ ആലപ്പുഴ വന്നിരുന്നതു് കർണ്ണൽ മെക്കാളെയുടെശ്രദ്ധയിൽ

പ്പെട്ടു. മാലദ്വീപു വക ഒരു കപ്പലിൽ ദളവ രണ്ടു മുഹമ്മദീയരെ മൊറീഷിയസ്സിലേക്കു സൈന്യസഹായം നേടാൻ അയച്ചിരുന്നതായും കാണുന്നു. ഡിസംബർ 21-ാംനു റസിഡണ്ടു അയച്ച ഒരു കത്തിൽ ഫ്രഞ്ചുകാരും മഹാരാഷ്ട്രന്മാരും രാമരാജാവിനെ സഹായിക്കുമെന്നു എങ്ങും പറയപ്പെടുന്നു എന്നു സൂചിപ്പിച്ചിരുന്നു. യൂറോപ്പിൽ ഫ്രഞ്ചുകാർക്കു ലഭിച്ച വിജയങ്ങളെപ്പററി ദളവയ്ക്കു അതിശയോക്തി നിറഞ്ഞ റിപ്പോർട്ടുകൾ കിട്ടിക്കൊണ്ടിരുന്നു. അക്കാലത്തു മലയാളക്കരയിൽ ഒരു ഫ്രഞ്ചുസൈന്യം വന്നിറങ്ങാൻ പോകുന്നുഎന്നൊരു വത്തമാനവു പരന്നിരുന്നു. *

തമ്പിയുടെ അപേക്ഷപ്രകാരം റസിഡണ്ടു ആലപ്പുഴയ്ക്കു അയച്ചു കൊടുത്ത ഭടസംഘം അവിടെ എത്തുന്നതിനു മുമ്പു വൈക്കം പത്മനാഭപിള്ളയും ഒരു ചെറുസേനയും ദളവയുടെ ആജ്ഞപ്രകാരം പാലിയത്തച്ചന്റെ സഹായത്തിനു കൊച്ചിയിലേക്കു പോയിരുന്നു. അച്ചൻ റസിഡൻസിയെ അനുയായികളൊന്നിച്ചു വളഞ്ഞു. റസിഡണ്ടു നിലവറയിൽ കയറി ഒളിച്ചിരുന്നതിനാൽ രക്ഷപ്പെട്ടു. അച്ചനും കൂട്ടരും അന്വേഷിച്ചതിൽ മക്കാളെയെ കണ്ടുകിട്ടാത്തതിനാൽ തീവ്രമായ നിരാശയോടുകൂടി അവിടെ കണ്ടതെല്ലാം നശിപ്പിച്ചു. റസിഡണ്ടു വല്ല വിധത്തിലും അപകടം കൂടാതെ ഒരു കപ്പലിൽ കയറി കടന്നു കളഞ്ഞു.

പാലിയത്തച്ചന്റെ ആക്രമണം വിജയ പര്യവസായി ആകുമെന്നുള്ള പ്രതീക്ഷയോടുകൂടി തമ്പി കൊല്ലത്തെത്തി. 984 ധനു 15-ാംനു തമ്പിയുടെ സൈന്യവും ബ്രിട്ടീഷ് സൈന്യവുമായി പോരാടി. യുദ്ധം മൂന്നു ദിവസത്തേയ്ക്കു നീണ്ടുനിന്നുള്ളു. ഫലം തമ്പിയ്ക്കു അനുകൂലമായിരുന്നില്ല. അദ്ദേഹം വീണ്ടും ശത്രുക്കളെ

*I. H. R. C. Proceedings (1942), p.173.

തോൽപ്പിക്കാൻ ശ്രമം തുടങ്ങി. മകരം 1-ാംനു- തമ്പി കണ്ടെ എഴുതി താഴെ ചേർക്കുന്ന വിളംബരം പ്രസിദ്ധപ്പെടുത്തി.

ശ്രീമത്തു തിരുവിതാംകോട്ടു സംസ്ഥാനത്തു നിന്നും ഈ സമയത്തു യത്നം ചെയ്യല്ലാതെ നിലനിൽക്കയില്ലെന്നു കണ്ടു നിശ്ചയിച്ചു തുടങ്ങിവന്ന കാര്യത്തിന്റെ നിർണ്ണയവും അവസരവും ഈ രാജ്യത്തുള്ള മഹത്തുക്കൾ, മഹാബ്രാഹ്മണർ, ഉദ്യോഗസ്ഥന്മാർ, ശൂദ്രർ മുതൽ കീഴ് പരിഷവരെയും ഉള്ള പല ജാതി കുടിയാനവന്മാരും പരബോധം വരേണ്ടതിനായിട്ടു എഴുതി പ്രസിദ്ധപ്പെടുത്തുന്ന വിളംബരമാവിതു

പരശുരാമ പ്രതിഷ്ഠയാൽ ഉണ്ടായ മലയാളവും ഈ സംസ്ഥാനവും തോന്നിയനാൾ മുതൽ ചേരമാൻ പെരുമാൾ വംശംവരെയും പരിപാലനം ചെയ്തകാലത്തും അതിൻകീഴ് തൃപ്പാദസ്വരൂപത്തുങ്കലേക്ക. തിരുമൂപ്പടങ്ങി ബഹുതലമുറയായിട്ടു ചെങ്കോൽ നടത്തി അനേകായിരം സംവത്സരത്തിനിടയിലും ഈ രാജ്യം ഇടപെട്ടു ഒരു ചോദ്യത്തിനും ശല്യത്തിനും ഇടവന്നിട്ടും ഇല്ല. 933-ാമാണ്ടു നാടുനീങ്ങിയ തിരുമനസ്സുകൊണ്ടു കല്പിച്ചു ദൂരദൃഷ്ടിയാൽ മേൽക്കാലം വരവിന്റെ വിപരീതം കണ്ടും ഇനി ഈ ഭാരം നമ്മുടെ വംശത്തിൽ ഉള്ളവർ വഹിക്കയില്ലെന്നും വച്ചു നിശ്ചയിച്ചു രാജ്യത്തിനെ പൂവോടും നീരോടും കൂടെ ശ്രീപത്മനാഭസ്വാമിയുടെ തൃപ്പടിയിൽ ദാനവും ചെയ്തു. മേൽ പട്ടം വാഴുന്ന തമ്പുരാക്കന്മാരു അവിടത്തെ ആളായിട്ടു ഇരുന്നു കാര്യം വിചാരിക്കയും അവർക്കു രാജഭോഗഭാഗ്യങ്ങളെക്കാളും അധികം തപോനിഷ്ഠയായിട്ടും വ്രതനിയമങ്ങളും അനുഷ്ഠിച്ചും താൻ ദുഃഖിച്ചും കുടികൾക്കു സുഖം വരുത്തിയും അതിനു ഒരു കുറവും വരാതെ ഇരിക്കേണ്ടുന്നതിനു മേൽ രക്ഷയ്ക്കായിട്ടു ഈശ്വരസേവ, ഭദ്രദീപം, മുറജപം, അന്നസത്രം ആദിയാ

യിട്ടുള്ള സകല സൽക്കർമ്മങ്ങളും നടത്തി കാലം ക ഴിച്ചുകൊള്ളുകയെന്നും വച്ചു നിശ്ചയിച്ചിട്ടു ചട്ടംകെട്ടി കുടികാംക്ക സുഭിക്ഷമായിട്ടു കഴിഞ്ഞുവരുന്നതിനാൽ ഇപ്പോഴം ഈ കലിയുഗത്തുങ്കൽ ഹിമവൽസേതുപര്യന്തം ഇതുപോലെ ധർമ്മസംസ്ഥാനം ഇല്ലെന്നുള്ള കീൎത്തി പൂണ്ടായി ഇരിക്കപ്പെട്ടതു സർവ്വരും പ്രസിദ്ധമായിട്ടു അറിഞ്ഞിരിക്കുന്നതല്ലൊ ആകുന്നു.

മമ്മുദല്ലിഖാൻ ആർക്കാട്ടു സുബയും കെട്ടി തൃച്ചി നാപ്പള്ളിയിൽ വന്നു ദക്ഷിണദിശമയും ഒതുക്കിയതിന്റെ ശേഷം അവിടത്തേയ്ക്കു മിത്രഭാവമായിട്ടു ചെല്ലണമെന്നും വച്ചു ആണ്ടൊന്നിനു ആറായിരം രൂപായും ഒരുആനയും നജിരായിട്ടുകൊടുക്കത്തക്കവണ്ണം പറഞ്ഞു വച്ചുകൊടുത്തു വന്നതല്ലാതെ ഈ രാജ്യം ഇടപെട്ടു ഒരു ചോദ്യത്തി നും ശല്യത്തിനും ഇടവന്നിട്ടും ഇല്ല. അങ്ങനെയിരിക്കു ന്ന സംഗതിയിങ്കൽ ടിപ്പുസുൽത്താനും ഇങ്കിരീസ് കൊമ്പഞ്ഞിയും പ്രബലമായിട്ടു വരികകൊണ്ടും അതിൽ രണ്ടിൽ കൊമ്പഞ്ഞിയുളുകാംക്ക നേരും വിശ്വാസവും ഉണ്ടെന്നും അവരെ വിശ്വസിച്ചാൽ ചതിക്കയില്ലെന്നും നിശ്ചയിച്ചു ആദിപൂൎവ്വമായിട്ടു അഞ്ചുതെങ്ങിൽ കോട്ട യിടുന്നതിനു സ്ഥലവും കൊടുത്തു അവരെ അവിടെ ഇരു പ്പിച്ചു സ്വാധീനവും വിശ്വാസവും ഉണ്ടായിരിക്കുമെന്നും നിശ്ചയിച്ചു. ആ നിനവിനാൽ ടിപ്പുസുൽത്താനോടു പകച്ചു പടയെടുത്തു ഇവരെ സ്നേഹിപ്പാൻ ഇടവരികയും ചെയ്തു. പിന്നത്തെതിൽ കാൎയ്യവശാൽ ഒള്ള അനുഭവത്തി ൽ ഇവരെ സ്നേഹിച്ചതു നാശത്തിനും വിശ്വസിച്ചതു ദോ ഷത്തിനും മൂലമായിട്ടുതീൎന്നു.സർവ്വപ്രപഞ്ചത്തിലും ദ്രോഹ വും വിശ്വാസഘാതകവും നിറഞ്ഞിരിക്കപ്പെട്ട ജാതി ഇ വൎക്കു സമാനം ഇതിനു മുമ്പിൽ ഉണ്ടായിട്ടില്ലെന്നും ഇനി ഉണ്ടാകയില്ലെന്നും പ്രസിദ്ധമായിട്ടു അറികയും ചെയ്യും.

ത്തിന്റെ വിവരങ്ങൾ എന്തെന്നാൽ

ഇവക്ക രക്ഷകൊടുത്തു ഇത്ര മേൽ പ്രബലതയും ആക്കിത്തീത്ത നബാവിനെ നാംക്കനാം വഞ്ചനയായിട്ട ബലം കുറച്ചും വംശനാശം വരുത്തി പിന്നത്തിൽ അടുത്തരാജ്യങ്ങളിൽ സുഖവാഴ്വായിട്ട എരിഞ്ഞുവന്ന ദീപങ്ങളെയും അണച്ചുവാഴുമനകളെ പാഴ്നകളും ആക്കി ആ ദ്രോഹബുദ്ധിയോടും കൂടെ ഈ സംസ്ഥാനത്തും കടന്നു ആദിയിങ്കൽ ഉപായമായിട്ടും ക്രമത്താൽ ബലമായിട്ടും തുടങ്ങി ഇപ്പോൾ സർവസ്വാവും നിർമ്മൂലം വരുത്തുന്നതിനായിട്ട യത്നപ്പെട്ടിരിക്കുന്നു.

ആയതിന്റെ വിവരങ്ങൾ കുറഞ്ഞൊന്നു വെളിവായിട്ട ചുരുക്കത്തിൽ എഴുതുന്നതെന്തെന്നാൽ ഡിപ്പുസുൽത്താനോട്ട യുദ്ധം ഉണ്ടായനിമിത്തം ഇവരെ സഹായത്തിനായിട്ട കൈക്കൊണ്ടപ്പോൾ തൽക്കാലസമയത്തു ചതിവായിട്ടുമുട്ടിച്ചു പത്തുലക്ഷം വരാഹൻ വാങ്ങിച്ചുകൊള്ളുകയും ചെയ്തു. അതിന്റെ ശേഷം നയവും ഭയവും കാട്ടി ആണ്ടൊന്നിനു ആറുലക്ഷം രൂപാവീതം ഇവക്ക്കൊടുക്കണമെന്നും ഇങ്കിരീസുജാതിയും തിരുവിതാങ്കോട്ട സംസ്ഥാനവും ഉള്ളകാലംവരെയും അതിന്മണ്ണം വാങ്ങിച്ചുകൊള്ളുന്നതല്ലാതെ അധികം ഒരു ചക്രം പോലും ചോദിക്കയില്ലെന്നും രാജ്യകാര്യം എടപെട്ട അല്പകാര്യത്തിനു പോലും സംസാരിക്കയില്ലെന്നും 968 ാമാണ്ടു പറഞ്ഞു വച്ചു സത്യപ്രമാണമായിട്ട ഉടമ്പടി കടദാസും എഴുതിത്തരികയും ചെയ്തു.

ആയതിനെ അനുസരിച്ചു വ്യത്യാസം കൂടാതെ കൊടുത്തു വരുമ്പോൾ ആയതിനും മാററങ്ങളായിട്ട ഈ രാജ്യത്തിൽ റസിഡണ്ടിനേയും ആക്കിപ്പാർപ്പിച്ചു അവരുടെ വകയിൽ മൂന്നുപട്ടാളം കൊല്ലത്തിറക്കിയതിനെയും സഹിച്ചു പാമ്പിന പാലുകൊടുത്തതുപോലെ അവക്ക

പാൎക്കാൻ കോത്തുകളും വീടുകളും കെട്ടിക്കൊടുത്തു നാളുതോറും അവർ ചെയ്യുവരുന്ന അക്രമങ്ങളെയും സഹിച്ചു എങ്ങും ഒരു വ്യത്യാസം വരുത്താരുതെന്നും വച്ചു ആകുന്നതും സൂക്ഷിച്ചു പാൎത്തു വന്നു. പിന്നത്തതിൽ മുമ്പിലത്തെ ഉടമ്പടിപ്രകാരമല്ലാതെ രണ്ടുലക്ഷം രൂപാ വീതം കൂട്ടിക്കൊടുക്കണമെന്നും ആയതു അല്ലെങ്കിൽ യുദ്ധം ചെയ്യുമെന്നും 980 ാമാണ്ടു മകരമാസത്തിൽ അന്യായമായിട്ടു തുടങ്ങി നാലുദിക്കിലും ശീരകീറാണക്കളെയും ഇറക്കി വിപരീതത്തിനുള്ള വട്ടങ്ങൾ തുടങ്ങുകകൊണ്ടും അന്നു വേറിട്ടു ഒരു സഹായം കാണാഴികയാലും ദുഷ്കാലഗതിയുടെ ശക്തി എന്നും നിശ്ചയിച്ചു അവരു പറഞ്ഞതിന്മണ്ണം രണ്ടുലക്ഷംരൂപ കൂടെ കൊടുത്തുവന്നു.

ഇപ്പോൾ ആ നിലയും വിട്ടു ഈ രാജ്യത്തുള്ള പുള്ളിപ്പട്ടാളം, ഈശ്വരസേവ, വഴിയൂട്ടു ആദിയായിട്ടുള്ള സകലസൽക്കൎമ്മങ്ങളും നിറുത്തി ആ വകയിൽ കൂടുതലും ഇവൎക്കു കൊടുക്കണമെന്നും രാജ്യകാൎയ്യം ഇടപെട്ടുള്ളതൊക്കെയും റസിഡണ്ടുമക്കാളിയെ ബോധിപ്പിച്ചു നടക്കണമെന്നും ഒള്ള ചട്ടവട്ടങ്ങൾ തുടങ്ങുകകൊണ്ടു അങ്ങനെ ഒള്ളതൊന്നും ഈ രാജ്യത്തിൽ സംഭവിക്കയില്ലെന്നും ആകുന്നവിധത്തിലും സങ്കടം പറഞ്ഞിട്ടും ഭൂമിവരെയും താണുവണങ്ങിയിട്ടും സമ്മതിക്കാതെ ഈ കഴിഞ്ഞ ധനുമാസത്തിൽ നമ്മുടെ പേൎക്കു എഴുതി വന്ന കടദാസിൽ നാം ഇക്കാൎയ്യങ്ങൾക്കു വികല്പമായി തുടങ്ങിയിരിക്കകൊണ്ടും നാം ഈ ഉദ്യോഗവുംവിട്ടു നാമും നമ്മുടെ കുടുംബത്തിൽ ഒള്ളവരും കൂടെക്കൂടിയിട്ടുള്ളകാൎയ്യസ്ഥന്മാരിൽ ചിലരും കൊച്ചിരാജ്യത്തിൽ ചെന്നു പാൎത്തുകൊള്ളണമെന്നും അവിടെ ചെന്നു പാൎത്താൽ ഇവൎക്കു വേണ്ടുന്ന ശമ്പളവും മാനമൎയ്യാദയായി നടത്തിക്കൊടുക്കമെന്നും അതിന്റെ ശേഷം രാജ്യകാൎയ്യം ഇട-

പെട്ടുള്ളതൊക്കെയും റസിഡെണ്ടു മക്കാളെ തന്നെ പുത്തനായിട്ടു ചട്ടംകെട്ടി നടത്തിക്കൊള്ളുമെന്നും ആയതിന താമസം കാണുന്നുവെങ്കിൽ യുദ്ധത്തിന്റെ ആരംഭമാകുന്നുവെന്നും എഴുതി ഇപ്രകാരം തന്നെ തിരുമനസ്സറിയുന്നതിനും കായിതം കൊടുത്തയക്കകൊണ്ടും പ്രാണഹാനിവരെയിലും വരുമെന്ന ആകിലും ഇങ്ങനെ ഒള്ള രാജദ്രോഹത്തിനും ജനദ്രോഹത്തിനും ഉൾപ്പെടുകയില്ലെന്നു പറഞ്ഞു തള്ളിക്കളകയാൽ രണ്ടാമത്തു റസിഡണ്ടു മക്കാളെ ഈ രാജ്യത്തിന ഉടയതായിരിക്കുന്ന തിരുമനസ്സിലേയും ശേഷം കാര്യസ്ഥന്മാരേയും ബോധിപ്പിയ്ക്കാതെ കടലുവഴിക്ക ഏതാനും നോൾംജർ വെള്ളക്കാരെയും കൊല്ലത്തു ഏറക്കി അവരുടെ വകയിൽ അവിടെ ഒണ്ടായിരുന്ന സ്ത്രീജനങ്ങളേയും വസ്തുവകകളേയും മറുടിക്കിലും ഒതുക്കി അക്രമമായിട്ടു ഇപ്പോൾ ഇതാ യുദ്ധം തുടങ്ങിയിരിക്കുന്നു

ഈ സംസ്ഥാനത്തുനിന്നും ഇതിന മുമ്പിലും ഇപ്പോഴും അവരോടു യുദ്ധം ചെയ്യണമെന്നു നിരുപിച്ചിട്ടില്ലാഴിക കൊണ്ടും ഇപ്പോൾ ഇവരു തുടങ്ങിയിരിക്കുന്നതിന പ്രതിക്രിയ ആയിട്ടുചെയ്തു നിലനിൽക്കാതെ മുമ്പിച്ചു സംശയിച്ചാൽ പിന്നത്തെതിൽ അതുകൊണ്ടുവരുന്ന വൈഷമ്യങ്ങളെ ഈ രാജ്യത്തിൽ ആരും സഹിപ്പാനും കാലം കഴിപ്പാനും നിർവാഹം ഒണ്ടായിവരുന്നതും അല്ല. അതിൻെറ വിവരങ്ങൾ ചുരുക്കത്തിൽ എഴുതുന്നതു എന്തെന്നാൽ ചതിവുമാർഗ്ഗത്തിൽ രാജ്യം അവരുടെ കൈവശത്തിൽ ആകുന്നതു് അവരുടെ വാശപാരമ്പര്യ ആകകൊണ്ടും അതിന്മണ്ണം രാജ്യം അവരുടെ കൈവശത്തിൽ ആയാൽ കോയിക്കൽ, കൊട്ടാരം, കോട്ടപ്പടി ഉൾപ്പെട്ട സ്ഥലങ്ങളിൽ അവരുടെ പാറാവും വരുതിയും

ആക്കിത്തീൎത്തു രാജമുദ്ര, പല്ലക്ക, പൌരുഷം ഉൾപ്പെട്ട ബഹുമാനങ്ങളും കുറച്ചു ദേവാലയം, ബ്രഹ്മാലയം സംബന്ധിച്ചിട്ടുള്ള ചട്ടവട്ടങ്ങളും നാട്ടുക്കൂട്ടവും നിറുത്തി ഉപ്പു മുതൽ സർവസ്വവും കുത്തകയായിട്ടു ആക്കിത്തീൎത്തു തരിശുകിടക്കുന്ന നിലവും പുരയിടവും അളന്നുകൂട്ടി കുത്തകയായിട്ടും കെട്ടിനിലവരി തെങ്ങുവരി ഉൾപ്പെട്ട അധിക കരങ്ങളും കുടികളിൽ കൂട്ടിവച്ചു അല്പം പിഴയ്ക്കു നീചന്മാരെക്കൊണ്ടു ശിക്ഷയും കഴിപ്പിച്ചു ക്ഷേത്രങ്ങളിൽ കുരിശും കൊടിയും കെട്ടി വർണ്ണഭേദം ഇല്ലാതെ ബ്രാഹ്മണ സ്ത്രീ മുതലായ സാംസർഗ്ഗ്യം ചെയ്തു യുഗഭേദം പോലെ അധർമ്മങ്ങളായിട്ടുള്ള ചട്ടവട്ടങ്ങൾ ആക്കിത്തീൎക്കയും ചെയ്യും.

ഇങ്ങനെയുള്ളതു ഒന്നും ഈ രാജ്യത്തിൽ സംഭവിയ്ക്കാതെ രാജധർമ്മത്തെ നടത്തി നാട്ടിൽ ഉള്ള മര്യാദയ്ക്കു അഴിവു വരാതെ ഇരിക്കേണ്ടതിനു മനുഷ്യയത്നത്തിൽ ഒന്നും കുറഞ്ഞുപോയെന്നുള്ള അപഖ്യാതി ഉണ്ടാകാതെ ഇരിപ്പാനായിട്ടു ആകുന്നെടത്തോളവും ഉള്ള പ്രയത്നങ്ങൾ ചെയ്കയും പിന്നത്തെതിൽ ഈശ്വരാനുഗ്രഹം പോലെ വരുന്നതൊക്കെയും സഹിക്കയും ചെയ്യുന്നതു യുക്തമെന്നു നിശ്ചയിച്ചു അത്രെ അവർ തുടങ്ങിയിരിക്കുന്നതിനു പ്രതിക്രിയയായിട്ടു ചെയ്യേണ്ടിവന്നു. എന്നു ൯൮൪-ാമാണ്ടു മകരമാസം 1-ാംനു- കുണ്ടറവച്ചു ദളവ തമ്പി ചെമ്പകരാമൻ വേലായുധൻ.

ആ ദേശസ്നേഹിയുടെ കറകളഞ്ഞ രാജ്യഭക്തിയ്ക്കു പ്രസ്തുത വിളംബരം വിശിഷ്ടദൃഷ്ടാന്തമായി വിളങ്ങുന്നു. തമ്പിയുടെ പ്രഖ്യാപനത്തിൽ സൂചിപ്പിച്ചിരുന്ന സംഗതികൾ നൂററിനാല്പതോളം സംവത്സരങ്ങൾ കഴിഞ്ഞിട്ടും പരമാൎത്ഥങ്ങളായിത്തന്നെ കാണപ്പെടുന്നു.

തമ്പിയുടെ വിളംബരം കൊണ്ടു ഉദ്ദേശിച്ച ഫലം ഉടൻ തന്നെ കൈവന്നു. ജനങ്ങൾ മുഴുവൻ ഇളകി. അദ്ദേഹത്തിൻെറ നിർദ്ദേശാനുസരണം പ്രാണത്യാഗം ചെയ്യാനും വഞ്ചിവാസികൾ സന്നദ്ധരായി. ദളവ വീണ്ടും കൊല്ലത്തെത്തി ഇംഗ്ലീഷുകാരെ എതിർത്തു. പരിശീലനം കുറഞ്ഞ തിരുവിതാംകൂർപ്പട പിന്നെയും തോററതിൽ അതിശയിക്കാനില്ല. കൊച്ചീയുദ്ധത്തിലും നാട്ടുകാർ തന്നെ പരാജിതരായി. തമ്പിയുടെ വിളംബരം മൂലം അത്യധികം ക്ഷോഭിച്ചിരുന്ന നാട്ടുകാരെ പ്രശാന്തരാക്കുന്നതിനായി മകരം 4-ാംനു- ഇംഗ്ലീഷുകാർ ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. തിരുവിതാംകൂറിലെ വിപ്ലവങ്ങൾക്കെല്ലാം കാരണഭൂതൻ റസിഡണ്ടാണെന്നു ഇതിനിടയ്ക്കു മദ്രാസ് ഗവണ്മെൻറിനു ബോദ്ധ്യമായിക്കഴിഞ്ഞിരുന്നു. നയരഹിതനായ മക്കാളെയെ മാററി വേറൊരാളെ നിയമിക്കാനുള്ള ആലോചന വന്നപ്പോഴാണു് മേല്പറഞ്ഞ സംഭവങ്ങൾ നടന്നതു്. തന്മൂലം അവർ പുതിയ നിയമനത്തിൽ ശ്രദ്ധപതിപ്പിയ്ക്കാതെ റസിഡണ്ടു ആവശ്യപ്പെട്ട പ്രകാരം സൈന്യങ്ങളെ അയച്ചുകൊടുത്തു. ഇതിനിടയ്ക്കു പാലിയത്തച്ചൻ കീഴടങ്ങി. 1809 ഫെബ്രുവരി 6-ാംനു- സെൻറ ലജറുടെ നേതൃത്വത്തിൽ ബ്രിട്ടീഷ്പട ആരുവാമൊഴിയിലെത്തി. പുനച്ചൽ വലിയ്യജമാനൻെറ മേൽനോട്ടത്തിൽ തിരുവിതാംകൂർ പട ഇംഗ്ലീഷുകാരെ ശക്തിമത്തായി എതിർത്തു. *"തിരുവിതാംകൂർ സൈന്യത്തിൻെറപീരങ്കികളിൽ നിന്നു പുറപ്പെട്ട ഉണ്ടകൾ ബ്രിട്ടീഷ്സൈന്യത്തിനു വലിയ നാശം ഉളവാക്കി. യൂറോപ്യൻ രീതിയിൽ യുദ്ധാഭ്യാസം സിദ്ധിച്ചവരും വലിയ തോക്കുകൾ പ്രയോഗിക്കു

* "പരമാർത്ഥ"യിൽനിന്നും.

ന്നതിൽ അതിസമൎത്ഥന്മാരുമായ തിരുവിതാംകൂർഭടന്മാരെ തോൽപ്പിച്ചു കോട്ട പിടിക്കുക അത്ര എളുപ്പമായ കാര്യമല്ലെന്ന് ഇംഗ്ലീഷ് പടനായകന്മാൎക്ക ബോധപ്പെട്ടു. അതിനാൽ ചതിവായി കോട്ട പിടിക്കുന്നതിനു മാൎഗ്ഗമുണ്ടോ എന്നു അവർ അന്വേഷണം ആരംഭിച്ചു. ഈ അവസരത്തിലാണ് തിരുനൽവേലിക്കാരായ രണ്ടു മറവന്മാർ കോട്ടയിൽ കടക്കുന്നതിനു ഒരു മാൎഗ്ഗം കാണിച്ചു കൊടുക്കാമെന്നു ഏററതു്. ഇംഗ്ലീഷുകാർ ഇവൎക്ക വമ്പിച്ച പ്രതിഫലം നൽകുകയുണ്ടായി. കോട്ട മലയോടു ചേരുന്ന ഒരു ഭാഗത്തു ശത്രുക്കൾ എത്തുകയോ അവിടെ ആക്രമണം ഉണ്ടാകയോ ചെയ്യുമെന്നു തിരുവിതാംകൂർ സൈന്യാധിപന്മാൎക്ക ഊഹം പോലുമുണ്ടായിരുന്നില്ല. ഒമ്പതാംതീയതി പാതിരാവോടുകൂടി മേജർ വെൽഷ് ഒരുഭാഗം സൈന്യത്തേയും നയിച്ചുകൊണ്ടു മറവന്മാർ കാണിച്ച വഴിയേ കോട്ടയുടെ തെക്കുവശം കോട്ടയും മലയുമായി സന്ധിക്കുന്ന സ്ഥലത്തു പ്രവേശിച്ചു. ചതിവുമനസ്സിലായ ഉടനെ പുനച്ചൽ വല്യെജമാൻ അതിസാമൎത്ഥ്യത്തോടും ധൈൎയ്യത്തോടുംകൂടി ശത്രുസൈന്യത്തെ നിരോധിക്കുവാൻ ഉദ്യുക്തനായി. ഈ സമയത്തു മറെറാരു വലിയ ആപത്തുകൂടി ഉണ്ടായി. ഇതും ചതിവിന്റെ ഫലമായിട്ടുണ്ടായതാണോ എന്നു ഖണ്ഡിതമായി പറയാൻ നിവൃത്തിയില്ല. തിരുവിതാംകൂറിന്റെ പീരങ്കികൾക്കു വേണ്ട വെടിയുണ്ടകൾ ഉദയഗിരിക്കോട്ടയിൽ നിന്നാണ് വന്നുകൊണ്ടിരുന്നതു്. ഒടുവിൽ കൊണ്ടുവന്ന ഉണ്ടകൾ അവിടെ ഉറപ്പിച്ചിരുന്ന പീരങ്കികൾക്കു പാകമായവയല്ലായിരുന്നു. പീരങ്കി മുഖത്തേക്കാൾ വലിപ്പം കൂടിയ ഉണ്ടകൾ എങ്ങനെ ഉപയോഗിക്കാനാണ്? വേണ്ട തരം വെടിയുണ്ടകൾക്കു പകരം തോക്കിനു വേ

രാത്രാ ഉണ്ടകറം വന്നുചേന്നതോട്ടുകൂടി പടത്തലവൻ വല്യെജമാനുണ്ടായ നിരാശ പറഞ്ഞറിയിക്കാവതല്ല. എങ്കിലും ധീരനും ദേശാഭിമാനിയുമായ അദ്ദേഹം പത്മനാഭപുരം ഖജനാവിൽ കിടന്ന വെള്ളിനാണയങ്ങറം തോക്കിൽ വാരിയിട്ടു വെടിവയ്ക്കുവാൻ ആജ്ഞ നൽകി. വെള്ളി ഉരുകി തോക്കിൻ മുഖത്തിലൂടെ ബഹിർഗ്ഗമിക്കുന്നതു കണ്ടു കാര്യം ഏകദേശം ഊഹിച്ചു മനസ്സിലാക്കിയ ശത്രു സൈന്യം കൂടുതൽ വീറോടുകൂടി തിരുവിതാംകൂർ സൈന്യത്തോടു എതിരിട്ടു. വല്യെജമാന്റെ ആശ യററു. ശത്രുക്കറംക്കു കോട്ട കീഴടങ്ങുന്നതും തിരുവിതാംകൂർ പരാജയമടയുന്നതും കാണുന്നതിലുള്ള ദുസ്സഹസങ്കടത്താൽ വല്യെജമാൻ ആത്മഹത്യ ചെയ്തുകളഞ്ഞു. ധീരനായ നായകന്റെ അഭാവത്താലും വിജയപ്രമത്തരായ ശത്രുക്കളുടെ ശക്തിയോടുകൂടിയ എതിർപ്പും നിമിത്തം നിരാശാപൂർണ്ണമായ തിരുവിതാംകൂർ സൈന്യം കോട്ടവിട്ടു പിൻവാങ്ങുകയും ഒടുവിൽ പ്രാണരക്ഷാർത്ഥം പലായനം ചെയ്യുകയും ഉണ്ടായി.” ഫെബ്രുവരി 10-ാംനു-കാലത്തു ആരുവാമൊഴിയെ ഇംഗ്ലീഷുകാർ പിടിച്ചടക്കി. അവർ ജയഭേരിമുഴക്കിക്കൊണ്ടു തിരുവനന്തപുരത്തേയ്ക്കു തിരിച്ചു. വഴിനീളെ അവർ ചെയ്ത അക്രമങ്ങറംക്കു കണക്കില്ല. അക്കൂട്ടത്തിലുണ്ടായിരുന്ന സൈന്യാധിപൻ വെൽഷ് എഴുതിയ സൈനിക സ്മരണകളിൽ നിന്നു അവരുടെ വിക്രിയകറം ഏകദേശം ഗ്രഹിക്കാം. പരാജിതരായ നാട്ടുകാർ നാനാഭാഗങ്ങളിലേക്കും ഓടി.

6

വേലുത്തമ്പി തിരുവനന്തപുരത്തുചെന്നു മഹാരാജാവിനെ മുഖംകാണിച്ചു സമസ്താപരാധങ്ങളും ക്ഷമിയ്ക്കണമെന്നും ഇംഗ്ലീഷുകാരുടെ വിരോധത്തിന് ഇടവരുത്ത ത

തെന്നും കററം മുഴവൻ തന്നിൽ ആരോപിച്ചു രക്ഷപ്പെട്ടു കൊള്ളണമെന്നും അപേക്ഷിച്ചു. അതിന്ന് അനുകൂലമായ രേഖകൾ ഉണ്ടാക്കി സമർപ്പിക്കയും വഞ്ചിരാജവംശത്തിന്ന അഭംഗുര ശ്രേയസ്സുണ്ടാകാൻ പ്രാർത്ഥിക്കയും ചെയ്തശേഷം തമ്പി യാത്രപറഞ്ഞു പിരിഞ്ഞു. വിശ്വസ്തനായ മന്ത്രിസത്തമന്റെ വിരഹത്തിൽ മഹാരാജാവു് അത്യന്തം വ്യസനിച്ചു.

ഇനിയത്തെ ദയനീയ രംഗങ്ങൾ വിവരിക്കുന്നില്ല. തമ്പിയുടെ നിർദ്ദേശാനുസരണം മഹാരാജാവു വേണ്ടതു പ്രവർത്തിക്കയും വേലുത്തമ്പിയുടെ സ്ഥാനത്തു ഉമ്മിണിത്തമ്പിയെന്ന മാർത്താണ്ഡൻ ഇരവിയെ ദിവാനായി നിയമിക്കയും ചെയ്തു. റസിഡണ്ടിന്റെ നിർബ്ബന്ധപൂർവ്വമായ ആവശ്യപ്രകാരം തമ്പിയെ അന്വേഷണം തുടങ്ങി. പിടിച്ചുകൊടുക്കുന്നവർക്ക് അമ്പതിനായിരം രൂപ സമ്മാനിക്കുന്നതാണെന്നു പരസ്യപ്പെടുത്തി. തമ്പിയും അനുജനും വടക്കോട്ടു പുറപ്പെട്ടു. മാർഗ്ഗമദ്ധ്യേ ഒരു രാത്രി കിളിമാന്തർ കൊട്ടാരത്തിൽ ചെന്നുചേന്നു. അവിടെ പ്രായപൂർത്തിവന്ന പുരുഷന്മാരാരും ഉണ്ടായിരുന്നില്ല. മൂത്ത തമ്പുരാട്ടിയുടെ ഭർത്താവു് വിഭവസമൃദ്ധമല്ലാത്തതാണെങ്കിലും അത്യന്തം ഹൃദ്യമായ ആഹാരം കൊടുത്തു അവരെ സൽക്കരിച്ചു. കൃതജ്ഞതാസമ്പൂർണ്ണനായ തമ്പി തന്റെ നവരത്നഖചിതമായ സ്വർണ്ണപ്പിടിവാൾ സ്മാരകമായി നൽകിയ ശേഷം യാത്രയായി. പ്രസ്തുത ഖഡ്ഗം ഇന്നും അവിടെ കാണ്മാനുണ്ടു്. ആ ധീരാത്മാവു് വീണ്ടും യാത്ര തുടൎന്നു കടയാററെജമാനൻ എന്ന മാന്ത്രികനെ തേടി ചടയമംഗലത്തു ചെന്നതിൽ അദ്ദേഹം മുൻദിവസം കഥാവശേഷനായി എന്ന ദുഃഖവൃത്താന്തമാണു് ലഭിച്ചതു്. അനന്തരം വാക്കവഞ്ചിപ്പുഴപ്പണ്ടാരത്തിൽ എന്ന നാടുവാഴിയുടെ മരണ

ത്തിനു വിധേയമായിരുന്ന മണ്ണടിയിൽ എത്തി. മണ്ണടിക്കാവിൽ ഭദ്രകാളി തമ്പിയുടെ ഉപാസനാമൂർത്തി ആയിരുന്നു. അദ്ദേഹവും അനുജനും ഭക്തവത്സലയായ ദേവിയെ വണങ്ങിയ ശേഷം അവിടത്തെ കളരിയിൽ പാൎത്തു. അതേവരെ അലഭ്യമായിരുന്ന വിശ്രമസൗഖ്യം അനുഭവിച്ചു. തമ്പിയെപ്പററി അത്യധികം ബഹുമാനമുള്ളവനായിരുന്ന ഒരു പോററി അദ്ദേഹത്തെ വേണ്ടപോലെ ഉപചരിച്ചുകൊണ്ടിരുന്നു. അങ്ങനെ മൂന്നോനാലോ ദിവസം കഴിഞ്ഞപ്പോഴേക്കും അദ്ദേഹത്തെ തേടി പുറപ്പെട്ടിരുന്ന നാട്ടാലം മല്ലൻപിള്ള കാര്യക്കാരും കൂട്ടരും അവിടെ വന്നുചേൎന്നു. ശത്രുക്കൾ തന്നെ തേടി സമീപിക്കുന്നുണ്ടെന്നു അറിവായതോടുകൂടി ആ പുരുഷകേസരി കഠാരി കൊണ്ടു സ്വന്തം മാറിടം പിളൎന്നു. എന്നിട്ടും മരിക്കാത്തതിനാൽ തന്റെ പ്രാണനാശം വരുത്താൻ അനുജനോടപേക്ഷിച്ചു. തീവ്രസങ്കടത്തോടുകൂടി അനുജൻ ആ അഭ്യൎത്ഥന കൈക്കൊണ്ടു അദ്ദേഹത്തിന്റെ ദേഹദേഹികൾ വേർപെടുത്തി. അതോടുകൂടി വേണാടിന്റെ പൗരുഷവും എന്നെന്നേക്കുമായി മറഞ്ഞു!

ഇത്രയും കഴിഞ്ഞപ്പോൾ ശത്രുക്കൾ അവിടെയെത്തി. ആ മഹാനെ ജീവനോടെ പിടികിട്ടാത്തതിൽ അത്യധികം നിരാശപ്പെട്ട കിങ്കരന്മാർ തമ്പിയുടെ മൃതദേഹത്തെയും അനുജൻ പത്മനാഭൻ തമ്പിയെയും റസിഡണ്ടു മെക്കാളെയുടെ മുമ്പിൽ ഹാജരാക്കി * സംസ്കാരശൂന്യനും വിവേകഹീനനുമായ റസിഡണ്ടു ആ രാജ്യാഭിമാനിയുടെ മൃതദേഹത്തെ ഖണ്ഡങ്ങളാക്കി കണ്ണമ്മൂലയിൽ കഴുകിലേററി കൃതാൎത്ഥനായി. ഈ കിരാതവൃത്തിയെ-വീരാഗ്രണി

---

*Kerala Society Papers Investiture issue, P. 125

ഷായ ദളവയുടെ മൃതദേഹത്തെ ഇത്ര നികൃഷ്ടമായ വിധത്തിൽ അപമാനിച്ചതിനെ അന്നത്തെ ഗവർണ്ണർ ജനറൽ അത്യധികം ആക്ഷേപിക്കുകയുണ്ടായി. തമ്പിയുടെ അനുജനെ കൊല്ലത്തുകൊണ്ടുവന്നു ബ്രിട്ടീഷ് പടയുടെ മുമ്പിൽവച്ചു തൂക്കിക്കൊന്നു. ദളവയുടെ അനുയായികളായിരുന്ന വൈക്കം പത്മനാഭപിള്ള, കണ്ടെക്കുട്ടിപ്പിള്ള മുതലായ ധീരാഗ്രഗണ്യന്മാരെ എത്രയും മൃഗീയമായ വിധത്തിൽ വധിക്കയും അവരുടെ വസ്തുവകകളെ കണ്ടുകെട്ടുകയും ചെയ്തു. ദളവയുടെ ഗൃഹം ഇടിച്ചു നിരത്തുകയും കൈയിൽ കിട്ടിയ ബന്ധുക്കളെയെല്ലാം സ്ത്രീപുരുഷഭേദം കൂടാതെ ഹനിയ്ക്കുകയും ചെയ്യുകയുണ്ടായി. ഇംഗ്ലീഷുകാരുടെ അനീതിയോടു മല്ലിട്ട കുററത്തിനു നൽകപ്പെട്ട ശിക്ഷകളെ ചുമതലാബോധം തികഞ്ഞ ഇംഗ്ലീഷുകാർപോലും കർശനമായി ഭത്സിച്ചിട്ടുണ്ടു്. പിൽക്കാലത്തു ദളവയുടെ കുടുംബം ദത്തു മൂലം ഉത്രംതിരുനാൾ മഹാരാജാവിൻെറ പത്നീഗൃഹമായ കല്ലുമ്പള്ളിയിൽ ലയിച്ചു. ദളവയുടെ സാക്ഷാൽ കുടുംബാംഗങ്ങളാരും ഇന്നു ജീവിച്ചിരിക്കുന്നില്ല.

*"വേലുത്തമ്പി അദ്ദേഹത്തിൻെറ കാലത്തു ജീവിച്ചിരുന്ന ഏററവും ശക്തിമാനായിരുന്നു. അധികാര പ്രിയനായിരുന്ന ആ മഹാൻ ജനങ്ങളുടെ അഭിലാഷഗതി നല്ലപോലെ ഗ്രഹിച്ചിരുന്നു. അദ്ദേഹം നയിച്ച ഒന്നാമത്തെ വിപ്ളവം അദ്ദേഹത്തെ ഉയർത്തുകയും രണ്ടാമത്തേതു് അദ്ദേഹത്തെനശിപ്പിക്കുകയുംചെയ്തു. എങ്കിലുംപരമശത്രുക്കൾപോലും വാഴ്ത്തുന്ന ഒന്നായിരുന്നു അദ്ദേഹത്തിൻെറ തന്റേടം". റസിഡണ്ടിന്റെ കൊള്ളരുതായ്മയേയുംമുഷ്കരനയത്തെയും എതിർക്കുന്ന കാര്യത്തിൽ കൂട്ടുകാരനായിവന്ന പാലിയത്തച്ചൻ കുറേ കഴിഞ്ഞപ്പോൾ കീഴടങ്ങി. എന്നാൽ തമ്പി ജീവാവസാനംവരെ യാതൊരു പ്രലോഭനങ്ങ

* ഡാക്ടർ സെൻ

നം കീഴടങ്ങിയില്ല. അതൃപ്തകക്ഷികളെയെല്ലാം കൂട്ടിയിണക്കി ദ്വീപാന്തരങ്ങളിൽനിന്നുപോലും സഹായം കൈവരുത്തി തന്റെ ശത്രുവിനെ ധ്വംസിയ്ക്കാൻ അദ്ദേഹം സന്നദ്ധനായി. ഇംഗ്ലീഷുകാരെ തുടരെത്തുടരെ യൂറോപ്പിൽ തോല്പിച്ചുകൊണ്ടിരുന്ന ഫ്രഞ്ചുകാരുടെ സഹായം അദ്ദേഹം ആശിച്ചതിൽ തെറ്റൊന്നുമില്ല. പ്രതീക്ഷിച്ച സഹായം സമയത്തിനു ലഭിക്കാത്തതിൽ ആരും അദ്ദേഹത്തെ പഴിക്കയില്ല. വേലുത്തമ്പിയുടെ സൈന്യത്തിൽ പ്രധാനഉദ്യോഗങ്ങൾ വഹിച്ചിരുന്ന യൂറോപ്യന്മാരിൽ പലരും അദ്ദേഹത്തിന്റെ സംരംഭത്തിൽ ഹൃദയംഗമമായി സഹകരിച്ചിരുന്നു. കണ്ണൽ ഡാലിയും മേജർഹാമിൽട്ടനും മാത്രമായിരുന്നു പെൻഷൻ കൊതിച്ചു തമ്പിയുടെ ശ്രമങ്ങളിൽ നിന്നുപിന്മാറിനിന്നതു്. ഇംഗ്ലീഷുകാരെ എതിർക്കുന്നകാര്യത്തിൽ നാട്ടുകാർ ഐകകണ്ഠ്യേന അദ്ദേഹത്തോടു സഹകരിച്ചുവെന്നു പറയാൻ തരമില്ല. തമ്പിയുടെ അചഞ്ചലമായ നീതിനിഷ്ഠ നിമിത്തം അതൃപ്തരായിരുന്ന പലരും വിഷമഘട്ടത്തിൽ അദ്ദേഹത്തെ കൈവിട്ടുകളഞ്ഞു. പോരെങ്കിൽ സ്വജനങ്ങളുടെ തൊഴുത്തിൽക്കുത്തിനു ഇരവിക്കുട്ടിപ്പിള്ളയുടെ കാലംമുതൽക്കു കുപ്രസിദ്ധി നേടിയതാണല്ലോ നമ്മുടെ നാട്ടു്. അന്നു ഇൻഡ്യയിലും യൂറോപ്പിലും നടന്നു കൊണ്ടിരുന്ന സംഭവ വികാസങ്ങൾ അദ്ദേഹം വേണ്ടപോലെ അറിയാതിരുന്നില്ല. തമ്പിയുടെ പ്രതീക്ഷകളിലും ധാരണകളിലും ചിലതെറ്റുകൾ പറ്റിപ്പോയിട്ടുണ്ടു്. എങ്കിലും അന്ത്യനിമിഷം വരെ അദ്ദേഹത്തിൽ അധിവസിച്ചിരുന്ന ധൈര്യവും സന്മാർഗ്ഗനിഷ്ഠയും ജന്മഭൂമിയ്ക്കു അഭിമാനപ്രദമായ ദേഹത്യാഗവും ആചന്ദ്രതാരം ശ്ലാഘിക്കപ്പെടുന്നതാണു്. തിരുവനന്തപുരത്തുവച്ചു ഏതാനും കൊല്ലം മുമ്പു നടന്ന ഇന്ത്യൻ

ഹിസ്റ്റാറിക്കൽ റിക്കാർഡ്സ് കമ്മീഷൻ സമ്മേളനത്തിൽ വിഖ്യാതനായ ചരിത്ര പണ്ഡിതർ ഡാക്ടർ സുരേന്ദ്രനാഥസെൻ പ്രസംഗിച്ചതുപോലെ "ആ മഹാത്മാവ് തന്റെ രാജാവിനും രാജ്യത്തിനും വേണ്ടി പോരാടി വീരചരമം പ്രാപിച്ചു." അദ്ദേഹത്തിന്റെ സഹപ്രവർത്തകരായ വൈക്കം പത്മനാഭ പിള്ള മുതലായ വീരകേസരികൾ നിഷ്ഠുരണം വധിക്കപ്പെട്ടു എങ്കിലും അവരുടെ വിശിഷ്ടാപദാനങ്ങൾ ഇന്നും വഞ്ചിവാസികൾ അഭിമാനത്തോടും കൃതജ്ഞതയോടുംകൂടി സ്മരിക്കുന്നു. ഈ കലാപങ്ങൾക്കെല്ലാം ഹേതുഭൂതനായ റസിഡണ്ടു മെക്കാളെ അധികൃതന്മാരുടെ കർക്കശമായ വിമർശനത്തിനു വിധേയനായി ഉദ്യോഗമൊഴിഞ്ഞു. ഈ ധീരയെ പ്രീണിപ്പിക്കാൻ വേണ്ടി അസംഖ്യം ത്യാഗിവര്യന്മാരേയും, അവരുടെ ബന്ധുക്കളേയും പൈശാചികമായി പീഡിപ്പിച്ചു മൃത്യുവക്ത്രത്തിലാഴ്ത്തിയ ഉദ്യോഗസ്ഥന്റെ ജീവിതാവസാനം ബ്രിട്ടീഷുകാരുടെ വക കാരാഗൃഹത്തിലായിരുന്നു കഴിഞ്ഞുകൂടിയതു്. "താൻ കുഴിച്ച കുഴിയിൽ താൻ തന്നെ ചാടും." എന്നു് ആ സ്വജന ദ്രോഹി സ്വാനുഭവം മൂലം ലോകത്തെ പഠിപ്പിച്ചു.

ജന്മഭൂമിയുടെ സ്വാതന്ത്ര്യത്തിനു വേണ്ടി ആത്മാർപ്പണം ചെയ്ത ആ മഹാൻ ജാതിമതബുദ്ധിക്കു അതീതനായവിധം തന്നെ ആരാധനീയനായിത്തീർന്നിട്ടുണ്ടു്. ശ്രീ. ഏ. മുഹമ്മദുദാവൂദ് എഴുതിയ ഒരു ലേഖനത്തിലെ താഴെ കാണുന്ന ഭാഗങ്ങൾ ഉദ്ധാരണാർഹങ്ങളായിത്തോന്നുന്നു:-

* "തലക്കുളത്തു തമ്പി—മലനാട്ടിലെ നെപ്പോളിയനായിരുന്നു. പത്തൊൻപതാം ശതാബ്ദത്തെ തന്റെ അശ്വഖുരപാതത്താൽ വിറകൊള്ളിച്ച വീരജേതാവായ നെപ്പോളിയനോടു വേലുത്തമ്പിയെ ഉപമിക്കാനൊരുങ്ങി

യത്ത് ഒരു സാഹസമായി ചിലർ കരുതിയേക്കാം. പക്ഷേ ഇവർ രണ്ടുപേരുടേയും ജീവിതവ്യാപാരങ്ങളെ അവധാനപൂർവ്വം പഠിക്കുന്ന ഒരുവന് പ്രകടമായ ചില സാമ്യങ്ങൾ നിഷ്പ്രയാസം കാണാൻ കഴിയുന്നതാണ്. രണ്ടുപേരുടേയും ജീവിതതാരകം, ദേശീയമണ്ഡലത്തിൽ ഉദിച്ചുയർന്നു അസ്തമിച്ചതു് മിക്കവാറും ഒരുപോലെതന്നെ ആയിരുന്നു. ഫ്രഞ്ചുവിപ്ലവവുംതദനന്തരം ഉൽഭൂതമായ ചില പ്രത്യേക ചുററുപാടുകളും നെപ്പോളിയനെ അധികാരകേന്ദ്രത്തിലേയ്ക്കുയർത്തിയെങ്കിൽ, രാജാകേശവദാസൻെറ അപമൃത്യുമൂലം അനാഥമായ നാട്ടും ദുർഭരണത്താൽ നാരകീയമായിത്തീർന്ന ഒരു പരിസരവും വേലുത്തമ്പിയുടെ വികാസത്തിനു കളമൊരുക്കി. നെപ്പോളിയൻെറ ഒരിക്കലുമുറിയാ ഖഡ്ഗം അവസാനമായി വിശ്രമിച്ചതു്, ചെങ്കോൽ വഴുതിവീണ ആ പഞ്ചാസ്യൻ ഒരു തടവുകാരനെന്ന നിലയിൽ സെൻറഹെലീനായിലേക്കു നാടുകടത്തപ്പെട്ട ആ അവസരത്തിൽ മാത്രമായിരുന്നു. ആ നിമിഷംവരെ വിശ്രമം എന്തെന്നു അദ്ദേഹം അറിഞ്ഞിരുന്നില്ല; അഥവാ ഒരു തെല്ലിടപോലും വിശ്രമം നേടുവാൻ അദ്ദേഹത്തെ ചൂഴ്ന്ന ആ പരിസരം അനുവദിച്ചില്ല. വേലുത്തമ്പിയുടെ ദേശീയസേവനത്തിൽ ആദ്യന്തം അദ്ദേഹത്തിനുള്ള അനുഭവവുമിതാണ്. ദളവാ പദം കൈയേററ ആ നാഴികമുതൽ മണ്ണടിയിലെ മണൽത്തരികളിൽ സ്വാതന്ത്ര്യരക്തം വാർന്നു ചേരുന്നതുവരെ, വിശ്രമമെന്തെന്നു, തലക്കുളം സ്വപ്നംപോലും കണ്ടിരുന്നില്ല. ഈ രണ്ടു മഹാപുരുഷന്മാരിൽ ആരെങ്കിലുംതന്നെ, ഏതെങ്കിലും ഘട്ടത്തിൽ അല്പം വിശ്രമത്തിനോ ഒരു വിനാഴിക സുഖമെടുക്കാനോ ആശിച്ചതായി അവരുടെ ജീവചരിത്രകാരന്മാർ ആരുംതന്നെ രേഖപ്പെടുത്തിയതായി കാണുന്നില്ല. അവരുടെ സുഖം, അവരുടെ വിശ്രമം, നാട്ടി

ൻെറയും നാട്ടാരുടെയും ഉൽക്കർഷത്തിൽ വിലയംപ്രാപി ച്ചിരുന്നു. ഫ്രാൻസ് ഞെരങ്ങിയപ്പോഠം നെപ്പോളിയനു് വിശ്രമിക്കാൻ കഴിഞ്ഞില്ല; വേണാട്ടു പൊരിഞ്ഞപ്പോഠം തലക്കുളം സുഖിച്ചിരുന്നില്ല. ഒരാഠം തൻെറ കുതിരപ്പുറത്തെ ഉറക്കറയായി കരുതിയിരുന്നെങ്കിൽ, അപരൻ വേണാട്ടിലെ മുഠംക്കാടിനെയും പാറപ്പുറത്തെയും തെല്ലിട കണ്ണുചിമ്മുവാൻ അഭയം തേടിയിരുന്നു. വാട്ടർലൂ നെപ്പോളിയനെ പരാജിതനാക്കി, യൂറോപ്പിനെ വിറപ്പിച്ച ആ അതുല്യവിക്രമൻ സെൻറു് ഹെലീനായിലെ ഊഷരപ്രദേശത്തു മങ്ങിമങ്ങി മറയുന്ന ഹൃദയഭേദകമായ വാർത്ത ചരിത്രകാരന്മാർ രേഖപ്പെടുത്തേണ്ടിവന്നു. പക്ഷേ, വേലുത്തമ്പിയെ സംബന്ധിച്ചിടത്തോളം നിയതിയുടെ ഗതി വിഭിന്നമായിരുന്നു. ആരുവാമൊഴിയിൽവച്ചു നേരിട്ടവമ്പിച്ച പരാജയം, വഞ്ചിരാജ്യലക്ഷ്മിയുടെ കെട്ടഴിന്നു രക്ഷിക്കാനുള്ള അദ്ദേഹത്തിൻെറ എല്ലാപ്രയത്നങ്ങഠംക്കും ഒന്നോടെ പൂർണ്ണവിരാമമിടുകയാണുണ്ടായതു്. സ്വസേനയുടെ രുധിരതർപ്പണത്താൽ ചളികെട്ടിയ ആ പടനിലവും അവിടെ ഉയൎന്നു പറന്ന ആംഗ്ലേയപതാകയും നാട്ടിൻെറ നിസ്സഹായാവസ്ഥയെ വേലുത്തമ്പിയ്ക്കു നല്ലതുപോലെ മനസ്സിലാക്കിക്കൊടുത്തു. ഈ പരിതസ്ഥിതിയിൽ യാതൊരെതിർപ്പും നേരിടാതെ മുന്നോട്ടു കയറുന്ന ഒരു നിർദ്ദയനായ ശത്രുവിനു സ്വയം കീഴടങ്ങുകയോ അല്ലാത്തപക്ഷം ആത്മഹത്യചെയ്തു അന്തസ്സുകാക്കുകയോ മാത്രമേ അദ്ദേഹത്തിനു കരണീയമായി ഉണ്ടായിരുന്നുള്ളു. പരദേശിയുടെ പാദം പണിയുവാൻ തലക്കുളം ഏതായാലും തയാറായില്ല, അതു അദ്ദേഹം ചിന്തിക്കപോലും ചെയ്തിരിക്കയില്ല. ഒരുപക്ഷേ, പാലിയത്തച്ചനു ലഭിച്ച വിദേശവാസമോ അല്ലെങ്കിൽ ഒരു കൽത്തുറുങ്കു തന്നെയോ അവരിൽ നിന്നും അദ്ദേഹത്തിനു

പ്രതീക്ഷിയ്ക്കാമായിരുന്നു. എന്നാൽ ശത്രുവിന്റെ മുമ്പിൽ ഒരു കുററവാളിയെന്ന നിലയിൽ, തടവുകാരനായി പ്രവേശിക്കാൻ വേണ്ടാടോളം വിടർന്ന അദ്ദേഹത്തിന്റെ ആത്മപൗരുഷം തലക്കുളത്തു തമ്പിയെ അനുവദിച്ചില്ല. ഈ ഒരൊററത്തീരുമാനം മൂലം വേലുത്തമ്പി, നെപ്പോളിയനെ കവച്ചുവയ്ക്കുന്നുണ്ട്. ശത്രുക്കളുടെ കാൽച്ചവിട്ടേററു തിരുവിതാംകൂർ ഞെരിഞ്ഞമരുന്ന ദയനീയരംഗം കണ്ടു കണ്ടു, ശേഷിച്ച ജീവിതം ഒരു രണ്ടാംസെൻറ് ഹെലീനയിൽ കഴിച്ചു കൂട്ടുവാൻ നെപ്പോളിയനെപ്പോലെ അദ്ദേഹം തയാറായില്ല. ലോകം വേലുത്തമ്പി ദളവയെ അറിയുന്നില്ല. നേരേമറിച്ചു നെപ്പോളിയനെ ലോകനേതാവായ ഒരു ഭടനായകനായും പ്രശസ്തമതിയായ രാജ്യഭരണതന്ത്രജ്ഞനായും ചരിത്രം കൊണ്ടാടുന്നു. തുല്യപരാക്രമികളായ ഈ രണ്ടു വ്യക്തികളും ജനിച്ചുവന്ന പരിസരങ്ങളുടെ വിഭിന്ന സ്വഭാവമാണു ഈ വ്യത്യാസത്തിനു പ്രധാനകാരണം. കിഴക്കു സഹ്യനാലും പടിഞ്ഞാറു അറബിക്കടലാലും പരീതയായി ഭാരതത്തിന്റെ ഇതരഭാഗങ്ങളിൽ നിന്നു മകന്നൊഴിഞ്ഞു കഴിയുന്ന മലനാടിന്റെ ഇടുങ്ങിയ അന്തരീക്ഷം വേലുത്തമ്പിയുടെ പൂർണ്ണവികാസത്തെ തീർച്ചയായും തടഞ്ഞിരിക്കണം. വിശ്വം വിറപ്പിയ്ക്കേണ്ട ആ തേജഃസ്ഫുലിംഗം പെററു വീണതു് മലനാട്ടിലായിപ്പോയി! വിപ്ലവമയമായ ഒരന്തരീക്ഷത്തിൽ യൂറോപ്പിന്റെ ഏതൊരുഭാഗത്തു വേലുത്തമ്പി ജനിച്ചിരുന്നെങ്കിലും നെപ്പോളിയനെ അദ്ദേഹം അതിശയിക്കുമായിരുന്നു."

"ഏററവും ആപന്മയമായ ഒരുസന്ധിയിൽ വഞ്ചിയെ നയിച്ച ആ വീരൻ ചില സാഹസങ്ങളും കടുംകൈകളും ചെയ്യുവാൻ പ്രേരിതനായിട്ടുണ്ടെന്നുള്ളതും നാം

സമ്മതിച്ചേ തീരൂ. പക്ഷേ സ്വാതന്ത്ര്യപരമമായ അഭിലാഷങ്ങൾ അദ്ദേഹത്തിന്റെ ചെയ്തികളെ ഒരിക്കലെങ്കിലും നയിക്കയോ നിയന്ത്രിക്കയോ ചെയ്തിട്ടില്ലെന്നുള്ളതിനു സ്വാതന്ത്ര്യഹോമാഗ്നിയിൽ ആഹുതിചെയ്യപ്പെട്ട ആ മഹൽജീവിതംതന്നെ ധാരാളം സാക്ഷ്യം വഹിയ്ക്കുന്നുണ്ട്. അദ്ദേഹം കൊലചെയ്തിട്ടുണ്ട്, ചതുരുപായങ്ങളും പ്രയോഗിച്ച് ശത്രുക്കളെ ഒതുക്കിയിട്ടുണ്ട്. ഏററവും കർക്കശമായ ശിക്ഷണനടപടികൾ കൊണ്ട് നിയമം പാലിയ്ക്കുയും ചെയ്തിട്ടുണ്ട്. ഒരുദ്ദേശത്തിന്റെ സാധ്യതയ്ക്കുവേണ്ടി-ഒരാദർശത്തിന്റെ പ്രായോഗികതയ്ക്കായി – അതിനു വിലങ്ങടിച്ചു നിന്ന ചില പ്രതിലോമശക്തികളെ ധ്വംസിച്ചതിൽ കൂടുതൽ ഒന്നും അദ്ദേഹം ചെയ്തിട്ടില്ലെന്നുള്ളതു തീർച്ചയാണ്. ആ ഉദ്ദേശം, ആ ലക്ഷ്യം, മലർമെത്തയിലിരുന്നു തനിയ്ക്കു തെളിയണമെന്നുള്ളതല്ല, പ്രത്യുത കലാപങ്ങളിൽ മുങ്ങിയ ഒരു ഭരണകൂടത്തിൻെറ സമുദ്ധരണം മാത്രമായിരുന്നു. ചുരുക്കിപ്പറയാമെങ്കിൽ, മഹത്തായ ഒരുലക്ഷ്യത്തിൻെറ ക്ഷിപ്രസാധ്യതയ്ക്കായി ഭിന്നരീതികളെ—അവ ചിലപ്പോൾ അത്രകണ്ടു മാർഗ്ഗവമല്ലാത്തതായിരിക്കാം — ആ മഹാൻ അവലംബിയ്ക്കേണ്ടിവന്നു."

"രാജഭക്തി, രാജ്യഭക്തി ഇത്യാദി വിശിഷ്ട ഗുണങ്ങളുടെ വിളനിലമായിരുന്നു തലക്കുളം. സ്വന്തരാജ്യത്തെൻെറ സ്വാതന്ത്ര്യ സംരക്ഷണാർത്ഥം അടരാടി ആയുസ്സർപ്പിച്ച സ്വദേശസ്നേഹികൾ ലോകചരിത്രത്തിൽ വിരളമല്ല; തങ്ങളുടെ പ്രയത്നങ്ങളിൽ പരാജയം വരിച്ചതുമൂലം അവയുടെ ഭീകരമായ അനന്തര ഫലങ്ങൾക്കു സാക്ഷി നിൽക്കാതെ ആത്മഹത്യചെയ്തു അഭിമാനം പോററിയ വീരപുരുഷന്മാരും നിരവധിയാണ്. എന്നാൽ മരണംകൊണ്ടുപോലും മാതൃഭൂമിയുടെ അപരാധഭാരത്തെ ലഘൂകരിയ്ക്കുവാൻ ശ്രമിച്ച തലക്കുളത്തെപ്പോലെ ഒരു വ്യക്തി ലോ

കം ചരിത്രത്തിന്റെ ഇതരവശങ്ങളെ അലങ്കരിച്ചിട്ടില്ലെന്നുള്ളതു് സംശയമററ സംഗതിയാണു്. ആരുവാമൊഴിയിൽനിന്നും ഇരമ്പിക്കയറിയ ആംഗ്ളേയപ്പടയുടെ പ്രതികാരച്ചുഴലിയിൽ ആടിത്തുടങ്ങിയ വേണാട്ടുസിംഹാസനം ഉറച്ചതു് തലക്കുളത്തിന്റെ ജീവരക്തത്തിലായിരുന്നു.”

വഞ്ചിരാജ്യത്തിന്റെ സ്വാതന്ത്ര്യത്തിനും അഭിമാനത്തിനും വേണ്ടി പ്രാണാർപ്പണം ചെയ്ത ധീരാത്മാവേ, ത്യാഗസുരഭിലവും പൌരുഷപ്രദീപകവുമായ അവിടത്തെ പവിത്രസ്മരണ ഞങ്ങളെ കർത്തവ്യനിരതരാക്കിത്തീർക്കുമാറാകട്ടെ! വന്ദേമാതരം! ജയ് ഹിന്ദ്!

---



# അനുബന്ധം

## I

### മുറജപപ്പാന

കൊല്ലം 979-ൽ വേലുത്തമ്പിദളവയുടെ മേൽനോട്ടത്തിൽ നടന്ന മുറജപത്തെപ്പററി സമകാലികനായ ഒരു കവി രചിച്ച ഒരു പാന മഹാകവി ഉള്ളൂർ സമസ്തകേരളസാഹിത്യപരിഷത്തു വക ത്രൈമാസികം മൂന്നാം പുസ്തകത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. അതിന്റെ അന്ത്യഭാഗത്തു ദളവയെപ്പററി ഇപ്രകാരം പറഞ്ഞിരിക്കുന്നു:—

“ദുഷ്ടരെശ്ശിക്ഷചെയ്യുധരണിയിൽ
ശിഷ്ടരെപ്പരിപാലിപ്പതിന്നായി
മുഷ്ടികാസുരവൈരിനിയോഗത്താൽ
പുഷ്ടാനന്ദമായ് സൃഷ്ടിച്ചധാതാവു്

വഞ്ചിഭൂപാലഭാഗ്യാംബുരാശിയി-
ലഞ്ചിതനായ മന്ത്രിപ്രവരനായ്
വെൺമതിസമനായ ദളവായും
ധർമ്മരാജ്യത്തെപ്പാലിക്കയാൽ സദാ
അംബുജാക്ഷൻ പ്രസാദിച്ചനന്തരം
നന്മമേന്മേൽ വളൎത്തുന്നനിത്യവും
ചാരുശീലൻ സുധാഗീരുകൊണ്ടുടൻ
പരിതോഷം വളൎത്തി നരന്മാൎക്കു
അമ്പിനോടുവസിക്ക ചിരകാലം
തമ്പിവേലായുധാഖ്യഭവാനുമാ
കൈടഭാന്തകഭക്തൻ ചരിതങ്ങൾ
കാടായാകിലും ചൊല്ലും ജനങ്ങടെ
ആടലാകെയൊഴിച്ചു ദയാനിധേ
മോടിയായ്പ്പരിപാലിച്ചുകൊള്ളണം."

---

11

# വേലുത്തമ്പി ദളവയെപ്പററിയുള്ള ഒരു തമിഴ്കൃതി

"നാഞ്ചിനാട്ടു ദളവാ അവർകൾ പേരിൽവണ്ണം" എന്നൊരു തമിഴ്ഖണ്ഡകൃതി പതിനഞ്ചുകൊല്ലം മുമ്പു തിരുനെൽവേലി ആഴ്വാർകുറിച്ചിയിലുള്ള ഒരു മുതലിയാർ റിട്ടയാർഡ് തമിഴ്‌ലക്‌ച്ചറർ, കവിമണി ദേശികവിനായകം പിള്ളയുടെ പേൎക്കു അയച്ചുകൊടുക്കുകയുണ്ടായി. ഇതയച്ചമാന്യൻ ചരിത്ര പ്രസിദ്ധനായ അഴകപ്പമുതലിയാരുടെ കുടുംബാംശമാകുന്നു. ആദ്യന്തം സ്തുതിയായികാണപ്പെടുന്ന ഏതൽകൃതിചരിത്രത്തിനു പു

തിയ അറിവൊന്നും നൽകുന്നില്ല. പകർപ്പിൽ നിരവധിപിഴകൾ കടന്നുകൂടിയിട്ടുള്ളതിനാൽ അർത്ഥഗ്രഹണത്തിനു വളരെ പ്രയാസവുമുണ്ട്.

ഈശ്വര പ്രാർത്ഥനയോടുകൂടിയാണ് കൃതി ആരംഭിച്ചിരിക്കുന്നതു്. പിന്നീട് വഞ്ചീന്ദ്രനെ സ്തുതിച്ചിരിക്കുന്നു.

"തുരൈ രാശരാമ വർമ്മൻ ചൊൽപിഴകാത നീതിചെയ് ഇന്തിരൻ വേതാഗമനെറിയും തവറാമെയ്യുമൈയകലാതകണപുഞ്ചമേ"

എന്നിങ്ങനെയാണ് ആ ഭാഗം അവസാനിപ്പിച്ചിരിക്കുന്നതു്. വഞ്ചിനാട്ടിനെപ്പററിയുള്ള ഒരു ചെറിയ വർണ്ണനയ്ക്കുശേഷം,

"വഞ്ചിയിൽവാഴും ചെഞ്ചിലൈ വീമൻചെയ് പുപ്പിരതീപൻതമ്പി കുമാരൻ ചെൺപകരാമൻ തനൈയുററ മാമൻ നെനവേ ചൊൽശീർമതി മന്തിരിതളവായ് തിവാനിശു തമ്പി വേലായുതമുകിൽ ചെൺപകരാമൻ അരുവിചൊരിചാരൽവരൈ വഞ്ചിയാർ"

എന്നിപ്രകാരം ദളവയെ വാഴ്ത്തിയിരിക്കുന്നു. അതിനെത്തുടൎന്നുള്ള ഭാഗം ദളവയുടെ ശരീരവർണ്ണനയാണ്,

"കൊങ്കലർ ചൂട്ടം കൊന്തളമാരം പുന്നെ കപ്പിയൊട്ടതൊങ്കലുലാവും ചെമ്പകവാസം കമഴ്വിപ്പതാവില്ലുരുവോ പുരുമുമിന്തുനുതലോകപോലമിരണ്ടുമേവാസനൈ മികു കഞ്ചനമോ നൽവണ്ടു കളൂരംകൈകണൈകൾ പോലും ചെയലുറപൊർവൈയും കമിഴ് നാസിയും കനിവായും പുതുററിനവാലൈ യണിയുശൽ ചൊലുമിലങ്കുചെവിയോ ചവാതുവണൈന്തസോമോതയമുകമണ്ഡലമോ മേയകുങ്കുമം വിസ്തും..."

അതിനുശേഷമുള്ള അന്ത്യഭാഗം കവിയ്ക്കു ദളവ യോടുള്ള ഭക്തിപാരവശ്യത്തെ വിശദമാക്കുന്നു. ഇതിന്റെ കർത്താവു് ആരെന്നു നിശ്ചയമില്ല. ദിവാൻ എന്ന ഉദ്യോഗപ്പേരുണ്ടായതിനുശേഷം വേലായുധനാമ ധാരിയായി പ്രസിദ്ധിനേടിയ ദളവ വേലുത്തമ്പി ആയതുകൊണ്ടാണു് ഈ കൃതി അദ്ദേഹത്തിനെ വിഷയമാക്കി രചിക്കപ്പെട്ടതെന്നൂഹിക്കുന്നതു്. ചരിത്രാന്വേഷണം കൊണ്ടു സുവിദിതനായിത്തീർന്നിട്ടുള്ള "കവിമണി ദേശികവിനായകം പിള്ളയുടെ അഭിപ്രായവും ഇതുതന്നെയാണു്.

തലക്കുളത്തു വലിയവീട്ടിലേക്കു വള്ളിയൂർ രാജാവു നൽകിയ സ്ഥാനപ്പേരുകൂടി ചേർക്കുമ്പോൾ വേലുത്തമ്പിയുടെ നാമധേയം:—

"ഇടപ്രഭുകുലോത്തുംഗ കതിർചൂഴ്ന്ത മഴപ്പാദത്ത രശരാന ഇറയാണ്ട തലക്കുളത്തു വലിയവീട്ടിൽ കണക്കു തമ്പി ചെമ്പകരാമൻ വേലായുധൻ." എന്നാകും.

---

III

## കൊല്ലത്തു ആനന്ദവല്ലീശ്വരം ക്ഷേത്രം

"കൊല്ലത്തു 922-ാമാണ്ടു പടകേറിയാറെ പുതുക്കുളങ്ങര ശിവക്ഷേത്രം അഴിഞ്ഞുകിടക്കകൊണ്ടും കല്പനവരികയിൽ ദളവാ വേലായുധൻ ചെമ്പകരാമൻ ആയിട്ടു ക്ഷേത്രം പണിയും തീർപ്പിച്ചു കലശം ആട്ടുകഴിപ്പിക്കുന്നതിനു യോഗത്തിൽ അവർകൾ ചെന്നിരുന്നു കഴിപ്പിക്കണമെന്നു എഴുതിവന്ന നീട്ടിന്റെ പകർപ്പു്.

981-ാമാണ്ടു് ചിത്തിരമാസം ഒന്നാംതീയതി കൊല്ലത്തു വൈഷ്ണവക്ഷേത്രങ്ങളായിട്ടും ശിവക്ഷേത്രങ്ങളായിട്ടും പലതും ഉണ്ടായിരുന്നതു് 922-ാമാണ്ടു് പടക്കാല

ത്തു ചേതംവന്നുപോകകൊണ്ടും ദേവസ്വം വകയായ ട്ടുള്ള നിലവും പുരയിടവും പണ്ടാരമായിട്ടു കരേറി ഇപ്പോൾ അവിടെ ഉള്ള ക്ഷേത്രങ്ങളിൽ പൂജതന്നെയും നേരാകുംവണ്ണം കഴിയാതെ കിടക്കകൊണ്ടും ശേഷം ഉള്ള സ്ഥലങ്ങളിലൊക്കെയും കോയിക്കൽ കൊട്ടാരങ്ങൾ വെപ്പിച്ചിരിക്കുന്നതിനു സമീപത്തു ക്ഷേത്രങ്ങൾ ഉണ്ടാക കൊണ്ടും കൊല്ലത്തു പുതുക്കുളങ്ങര കെട്ടിവച്ചിരിക്കുന്ന കൊട്ടാരത്തിന്റെ വായുകോണിൽ മുമ്പിനാലേ അഴിഞ്ഞു കിടന്ന ശിവക്ഷേത്രം പണിചെയ്യിച്ചു മേടമാസം 20-ാം തീയതി കർക്കടകരാശികൊണ്ടു മൂലബിംബത്തുങ്കലേക്കു നവീകരണവും കഴിപ്പിച്ചു അവിടെക്കുടെ പ്രതിഷ്ഠിക്കുന്നതിനായിട്ടു തിരുവനന്തപുരത്തുവച്ചു ഇപ്പോൾ പണി തീർപ്പിച്ച ആനന്ദവല്ലിഅമ്മന്റെ ബിംബത്തിനെയും ശേഷം ഉപദേവന്മാരുടെ ബിംബങ്ങളേയും പ്രതിഷ്ഠിച്ചു കലശവും കഴിപ്പിച്ചു പൂജയ്ക്കും ഉത്സവത്തിനും വകവിടത്തക്കവണ്ണവും പുതുക്കുളങ്ങരയ്ക്കു ആനന്ദവല്ലീശ്വരമെന്നും അവിടെ ഉള്ള കൊട്ടാരത്തിനും പെരുമാൾ കൊട്ടാരമെന്നും പേരിടത്തക്കവണ്ണവും നിശ്ചയിച്ചു പഞ്ചദേശികളെയും തൃശ്ശിവപേരൂർ തിരുനാവാ രണ്ടുയോഗത്തിങ്കലും ഉള്ള ആളുകളെയും സന്ന്യാസിമാരെയും വൈദികന്മാരെയും മാമ്പള്ളിയെയും രണ്ടുവക ജനത്തിനേയും നാട്ടാരേയും അവിടെ എത്തിച്ചിരിക്കകൊണ്ടു 20-ാംനു കാലത്തു എല്ലാപേരും കൊല്ലത്തു എത്തിക്കൊള്ളുകയും വേണം എന്നും ഇച്ചെയ്യി ചൊല്ലി തിരുവനന്തപുരത്തു സഭയിൽ അവർകൾക്കു നീട്ടു എഴുതിവിട്ട എന്നു തിരുവുള്ളമായ നീട്ടു."

## IV

1023-ൽ എഴുതപ്പെട്ട ഒരെഴുത്തിൽനിന്നു്:—

"വേലായുധൻ ചെമ്പകരാമൻ ദളവ പ്രധാനമന്ത്രി

അദ്ദേഹംതന്നെ രാജ്യത്തിന്ന രാജാവായും മന്ത്രിയായും കമ്പനിയാരുടെ ആജ്ഞാകരനമായിരുന്നതു്. ഈശ്വരനും താനെന്ന ഭാവിച്ചു. തൽപൗരുഷങ്ങൾ ഉപമിച്ചുകൂടാ. അദ്ദേഹത്തിന്റെ മരണത്തുങ്കൽ നിജപാപം തങ്കൽതന്നെ അമൎന്നു. ഇതുകളും ദൃഷ്ടം."

---

## V

## വൈക്കം പത്മനാഭപിള്ള

വേലുത്തമ്പിദളവയുടെ പ്രത്യേക വാത്സല്യത്തിന്ന ഭാജനമായിരുന്ന വീരകേസരി വൈക്കം പത്മനാഭപിള്ള വൈക്കം ക്ഷേത്രത്തിന്ന സമീപത്തുള്ള കണ്ണേഴത്താണു് ജനിച്ചതു്. അദ്ദേഹത്തിന്ന ദളവയേക്കാൾ നാലു വയസ്സു പ്രായക്കുറവുണ്ടായിരുന്നു. തമ്പിയുടെ വിശ്വാസം സമ്പാദിക്കാൻ തക്ക പ്രാഗത്ഭ്യം നേടിയ ഈ വീരന്റെ ബാല്യം ഉത്തരകേരളത്തിൽ കായികവിദ്യാപരിശീലന വ്യഗ്രമായി കഴിഞ്ഞു. ചേർത്തല പള്ളിപ്പുറത്തുകാരനായ കോയാക്കുട്ടി എന്നൊരു മുസ്ലീം ബാലൻ അദ്ദേഹത്തിന്റെ സതീർത്ഥ്യനായിരുന്നു. ഇവരുടെ ഗുരുനാഥൻ കൊരട്ടിക്കൈമൾ എന്നൊരു സമരവിദഗ്ദ്ധനായിരുന്നുവെന്നാണു് കേൾവി. വൈക്കത്തിന്റെ കളരിപ്പയററു പന്ത്രണ്ടു സംവത്സരം നീണ്ടുനിന്നു. അക്കാലത്തു കായികമത്സരങ്ങൾക്കു സുപ്രസിദ്ധി നേടിയിരുന്ന കൊടുങ്ങല്ലൂരിൽ ചെന്നു നമ്മുടെ കഥാനായകൻ അനേകം പ്രാവശ്യം സമ്മാനം വാങ്ങിയിട്ടുണ്ടു്. അഭ്യസനം പൂർത്തിയാക്കിയ ശേഷം അദ്ദേഹം വിദേശയാത്ര ചെയ്യുകയും അന്നു പ്രബലനായിരുന്ന കർണ്ണാട്ടിക് നവാബിന്റെ സൈന്യത്തിൽ ചേരുകയും ചെയ്തു. അവിടെവച്ചു അശ്വസേനയിലേക്കു

വേണ്ട പരിശീലനവും നടത്തി. ഇതിനിടയ്ക്കു സ്വദേശത്തു ലന്തപ്പട കേറി ശല്യമുണ്ടാക്കിയപ്പോൾ പത്മനാഭപിള്ള അവരെ നല്ല പാഠം പഠിപ്പിച്ചുവിട്ടു. പിന്നീടു മധുരയിൽച്ചെന്നു സൈന്യസേവനം പുലർത്തി വരവേ തിരുവിതാംകൂറിൽനിന്നു 'ഗർഭ്ഭാത്രുദ്ധനാക്കി ഗളഹസ്തം ചെയ്യപ്പെട്ട ഉതിയേരി ജയന്തൻ ശങ്കരൻനമ്പൂരി തിരുവിതാംകൂർ ആക്രമിക്കാൻ നവാബിൻെറ സഹായമഭ്യർത്ഥിച്ചു. ഇതറിഞ്ഞ ഉടൻ വൈക്കം തമ്പിക്കു വിവരങ്ങളെല്ലാം എഴുതി കോയാക്കുട്ടി മുഖേന കൊടുത്തയച്ചു. അന്നുതൊട്ടുകൂടി ഉററമിത്രങ്ങളായിത്തീർന്ന വൈക്കവും തലക്കുളവും ജീവാവസാനംവരെ ഒരേ ലക്ഷ്യത്തെ മുൻനിർത്തി പ്രവർത്തിച്ചു. മെക്കാളെയുടെ ദുർന്നയങ്ങളെ സംമർച്ചു വരുത്തുന്നതിൽ പാലിയത്തച്ചനെ സഹായിക്കാൻ തമ്പി തിരഞ്ഞെടുത്തയച്ചതു് വൈക്കത്തിനെയായിരുന്നു. തിരുവിതാംകൂർ സൈന്യവും ബ്രിട്ടീഷ് സൈന്യവും തമ്മിൽ കൊല്ലം, ആരുവാമൊഴി മുതലായ സ്ഥലങ്ങളിൽ നടന്ന ഭയങ്കര സമരങ്ങളിൽ വൈക്കം അത്ഭുതകരമാകുംവണ്ണം പോരാടി.

തമ്പിയുടെ വീരചരമാനന്തരം നിരാശാവശഗനായിത്തീർന്ന വൈക്കം ഉത്തരതിരുവിതാംകൂറിലേക്കുപോയി. അദ്ദേഹം ആറന്മാറാട്ടം, ചാത്തനാട്ടം മുതലായവയിൽ അതിവിരുതനായിരുന്നതിനാൽ ശത്രുക്കൾക്കു എളുപ്പത്തിൽ പിടിക്കാൻ കഴിഞ്ഞില്ല. അദ്ദേഹത്തിൻെറ അന്ത്യവാസസ്ഥാനം 'തുറവേലിക്കുന്നു്' ആയിരുന്നു. ബ്രിട്ടീഷ് പടയാളികൾ പ്രതികാരബുദ്ധിയോടുകൂടി വൈക്കത്തിനെത്തേടി നടന്നു. മെക്കാളെയെ അപായപ്പെടുത്താൻ ശ്രമിച്ചു എന്നുള്ളതാണു് അദ്ദേഹത്തിൻെറ പേരിലുള്ള പ്രധാന ചാർജ്ജ്. തൻെറ രക്ഷകൻെറ അഭാവത്തിൽ ജീവിതം നയിക്കണമെന്നു തോന്നാത്തതുകൊണ്ടു അദ്ദേ-

ഹം സ്വമേധയാ ശത്രുക്കൾക്ക പിടികൊടുത്തു. റസിഡണ്ടിന്റെ നിയോഗപ്രകാരം അദ്ദേഹത്തെ കൊല്ലത്തു കൊണ്ടുപോയി കൈകാലുകൾ ബന്ധിച്ചു നിറച്ചുആണിയടിച്ചവീപ്പയിലിട്ടു മുകളിൽനിന്നു താഴോട്ടുരുട്ടി. കഠിനയാതനാപാത്രമാക്കി ചാകാറായപ്പോൾ വെളിയിലെടുത്തിട്ടു കഴുവേറ്റി. 'അതുകൊണ്ടരിശം തീരാഞ്ഞു', അദ്ദേഹത്തിന്റെ രക്തമഗ്നമായ മൃതശരീരത്തെ പുറക്കാട്ടും * പള്ളാത്തുരുത്തിയിലും കൊണ്ടുചെന്നു കഴുവേറ്റി! ആ വീരാതിവീരന്റെ കഥ അങ്ങനെ കഴിഞ്ഞു.

---

VI

## പട്ടാളലഹള സംബന്ധിച്ചു ഒരു രേഖ

“തിരുവട്ടാററ നീലകണ്ഠൻ ചെമ്പക രാമപിള്ളയും പാർത്ഥിവപുരത്തു പത്മനാഭൻ ചെമ്പകരാമപിള്ളയും ഭണ്ഡാരക്കാരിയത്തിനു തോഴങ്ങൾ വരുത്തുകകൊണ്ടു ആയവസ്ഥ ഇങ്കിരീസു കൊമ്പഞ്ഞിയും അറിഞ്ഞു അവർ ഇരുപേരെയും ഉദയഗിരിക്കോട്ടയിൽ കൊണ്ടുചെന്നു കാവലിൽ ആക്കിയിരിക്കുമ്പോൾ അവർ ഇരുപേരും കാവലിൽനിന്നും കോട്ട കേറിച്ചാടിപ്പോയ അവസ്ഥയും പിന്നത്തിൽ അവരെ പിടിച്ചുകൊണ്ടുവന്നു കാവലിൽ ആക്കിയിരുന്ന അവസ്ഥയും നിങ്ങൾ ബോധിച്ചിട്ടുണ്ടല്ലോ. ഇപ്പോൾ ഉദയഗിരിയിലായിട്ടും പാക്കുന്ന 'പള്ളി'യിൽ ഏതാനും കുഞ്ഞുകൂട്ടക്കാററർകൂടി നമ്മുടെ ചൊല്ലുകൂടാതെ ഉദയഗിരിക്കോട്ടയ്ക്കകത്തു കാവലിൽ ആക്കിയിരുന്നു

---

* കരുമാടിയെന്നും പക്ഷമുണ്ടു.

നീലകണ്ഠൻ ചെമ്പകരാമപിള്ളയും പൽപ്പനാപൻ ചെമ്പകരാമപിള്ളയും കൂട്ടിച്ചുംകൊണ്ടു തിരുവനന്തപുരത്തു വരുന്ന പ്രകാരം പറഞ്ഞു കേൾക്കകൊണ്ടു ആക്കാരിയം ഇടപെട്ടു നിങ്ങളുമായിട്ടു കൂടിവിചാരിച്ചു നിശ്ചയിക്കേണ്ടതിനു സാധനം കണ്ടുകൂടുമ്പോൾ എല്ലാപേരും പുറപ്പെട്ടു വേഗത്തിൽ തിരുവനന്തപുരത്തു വരുകയുംവേണം എന്നും ഇക്കാരിയം ചാല്ലി 980-ാമാണ്ടു കാൎത്തികമാസം 8നു-തെൻമീതി വടമീത നാടമൈന്ത പേക്ഷ നീട്ടു എഴുതി എന്നു തിരുവുള്ളമായ നീട്ടു."

---

VII



## മക്കോളെയുടെ സ്വഭാവം

"മക്കോളെ മഹാധികാരിയും വെള്ളക്കാരൻെറ വലുപ്പത്തിൽ അഹങ്കരിച്ചിരുന്നവനും കറമ്പന്മാരോടു കറമ്പുകാണിച്ചിരുന്നവനും ആയിരുന്നു. അദ്ദേഹത്തെക്കുറിച്ചു് ഒരു നല്ല അഭിപ്രായം ഉദ്യോഗനിലയിലോ സ്വന്തം നിലയിലോ അന്നത്തെ കമ്പനി റിക്കാൎട്ടുകളിൽപ്പോലും ആരും രേഖപ്പെടുത്തീട്ടില്ല. വേലുത്തമ്പിദളവയുടെ മൃതശരീരത്തോടു ആ അഹങ്കാരി പ്രദൎശിപ്പിച്ചനീചമായ മനോഭാവം അദ്ദേഹത്തിൻെറ മേലധികാരികളെത്തന്നെയും ക്ഷുഭിതരാക്കിത്തീൎത്തു. കമ്പനിക്കാൎക്ക് അന്നു എല്ലായിടത്തും തിക്കും തിരക്കുമായിരുന്നാലും, സാഹസിയെങ്കിലും കമ്പനിക്കാൎയ്യം കൈവെടിയാത്ത ഒരാളുടെ സന്നിധാനം ഇവിടെ ആവശ്യമായിരുന്നതിനാലും, തൽക്കാലം അപരനെ അയയ്ക്കുവാൻ സൗകൎയ്യമില്ലാത്തതിനാലും മാത്രം മക്കോളെയെ മതിരാശി ഗവൎമ്മെൻറു മടക്കിവിളിയ്ക്കാതിരുന്നതാണു്."

ശക്തൻ തമ്പുരാൻ, വശം. 747

## VIII

വേലുത്തമ്പിദളവ ഹിന്ദുമതാചാരങ്ങളിൽ തല്പരനായ ഒരു ഭക്തനായിരുന്നു. അദ്ദേഹം ശുചീന്ദ്രം സ്ഥാണുമാലയപ്പെരുമാൾ ക്ഷേത്രത്തിൽ ഒരു സ്വർണ്ണ ചൂടൻതട്ടം, വെള്ളിബ്രഹ്മകുടം, കൈലാസപർവ്വതംവെള്ളിവാഹനം മുതലായവയും അവിടത്തെ മുന്നൂറവുനങ്ക അമ്മൻക്ഷേത്രത്തിൽ അഷ്ടഭുജത്തിൽ വെള്ളി അങ്കി (ഇതിൽ മുഖവും കിരീടവും മറവും മാത്രം ശേഷിച്ചിട്ടുണ്ട്. ബാക്കി മുഴുവൻ ഉരുക്കിക്കളഞ്ഞു) യും വേളിമല കുമാരകോവിലിലേക്ക വലിയ വെള്ളിക്കുതിര വാഹനവും (പത്തുവർഷം മുമ്പു ഇതിനെ ഉരുക്കി പകരം ചെറിയ ഒരു കുതിര വാഹനം ഉണ്ടാക്കിയിരിക്കുന്നു) നടയ്ക്കു വച്ചിട്ടുള്ളതായി എന്റെ ഗുരുപാദർ ശുചീന്ദ്രം വട്ടപ്പള്ളി സ്ഥാനികർ ബ്രഹ്മശ്രീ പി. പി. ശർമ്മ അവർകൾ അറിയിച്ചിരിക്കുന്നു. അവയിൽ ചിലതിൽ കാണപ്പെടുന്ന ലിഖിതങ്ങൾ താഴെ ചേർക്കുന്നു:—

(1) ചൂടൻതട്ടം (സ്വർണ്ണം)

---

"977-ാമാണ്ടു മാർകഴിമാസം 20-ാം തീയതി വലിയ സർവാധികാര്യം തമ്പി വേലായുധൻ ചെമ്പകരാമൻ വക.........കഴഞ്ചു 99 ...... താണു ... കഴഞ്ചു 99..." (തമിഴ്)

(2) ബ്രഹ്മകുടം (വെള്ളി)

---

ഇതു നിത്യനിദാനം വടക്കേടത്തു നവകം അഭിഷേകത്തിനു ഉപയോഗിച്ചുവരുന്നു. "ദളവായി തമ്പി വേലാ

യുധൻ ചെമ്പകരാമൻ കണക്കായിട്ടു വെള്ളികുടം കം... ചു...339 താണു...ളുണൈ". (തമിഴ്)

(3) കൈലാസപർവതം (വെള്ളി)

---

25000 കഴഞ്ചു വെള്ളി. അഞ്ചര അടി പൊക്കവും പതിനെട്ടര അടി ചുററളവും ഉണ്ട്. "ദളവായി തമ്പി" മാത്രം കാണാം. ശേഷം ഭാഗം തീരെ തേഞ്ഞു പോയി. തകിട്ടും അടന്നു കാണുന്നു.

---

# RANI OF JHANSI

"One name stands out above others and is revered still in popular memory, the name of Lakshmi Bai, Rani of Jhansi, a girl twenty years of age, who died fighting. 'Best and bravest' ot rebel leaders, she was called by the Englfsh General who opposed her."

Pandit JawaharLal Nehru.

# SOME BOOKS USED.


A Survey of Indian History — *K. M. Panikkar*

Cambridge History of India Vols V&VI. — *H. H .Dodwell*

The Discovery of India — *JawaharlalNehru*

East and west — *Shambhoo Chander Dey*

Great Queens — *Lady Glower*

Heroins of India — *M. N. Dutt*

History of Indian Mutiny — *G W. Forrest*

Do — *Kaye & Malleson*

The Indian war for Independence, V. D.Savarkar

Krishnaswami Aiyangar:—Commemoration Volume

Lakshmi Bai, Rani of Jhansi, C. A. Kincaid

The life of the Marquis of Dalhousie — *Lee Narner*

Modern India and the West — *L.S. S. O'Malley*

The other side of the Medal — *Edward Thompson*

Rise of Christian Power in India — *B. D. Basu*

Scraps of Paper. — *A. P. Nicholson.*

# ഝാൻസിറാണി

"ഓരോമട്ടിൽ പലപല വികാരങ്ങളി
നാട്ടുകാരിൽ
പൂരിപ്പിയ്ക്കുംപുരി ഭരതഭൂമിയ്ക്കെഴും
പൊൻലലാമം
ചോരയ്ക്കുള്ളിൽ ചരിതമെഴുതിപ്പിച്ചൊ
രാപ്പുണ്യദേശം
തീരാക്കേളിയ്ക്കധിവസതിയാം ഝാൻസി
കാണേണ്ടതത്രേ.
വീതാശങ്കം വിമതനിരയെ ഭദ്രയെപ്പോ
ൽഘനിച്ചും
സ്വാതന്ത്ര്യത്തിന്നഖിലമതിനിസ്സ്വാർത്ഥ
ബുദ്ധ്യാ ത്യജിച്ചും
ഖ്യാതിക്കേടിൽപ്പെരുതുവരമായ് മൃത്യു
നേരേ വരിച്ചും
സാധിച്ചാളായുവതിയതിരില്ലാത്ത
സൽക്കീർത്തി ഭൂമൌ.
പുല്ലിന്നൊപ്പം കരുതി വലുതാം രാജ്യ
വും ശ്രീയുമെല്ലാം
കല്ലിൽതന്നേ കുസുമശയനം വിട്ടുതാൻ
പോയ്ക്കിടന്നു
കല്യശ്രീയാം ഭരതധരയിൽ ധർമ്മരക്ഷോ
ദ്യമത്തിൽ
മല്ലക്കണ്ണൊരാം പുതിയൊരുമഖംചെയ്തു
തൻ ജീവനാലേ.

അമ്മേ, നീയും ഭരതമഹി, നിൻപുത്രി
യാൽ ധന്യയായീ
ചെമ്മേ നാരീജനമഖിലരും വന്ദ്യരാ
യൊന്നുകൂടി
സമ്മാന്യത്വം തടവിനമഹാരാഷ്ട്രവംശം
ജയിച്ചൂ
നിർമ്മായം ഭ്രമണിയവരുംതൻ വീര
കൃത്യത്തിനാലേ."

1944 അക്ടോബർ 22-ാംനു- ഝാൻസിറാണി പരിശീലനകേന്ദ്രം ഉൽഘാടനം ചെയ്തുകൊണ്ടു നേതാജിസുഭാഷ് ചന്ദ്രബോസ് ചെയ്തപ്രസംഗം ആണ് താഴെ ചേർക്കുന്നതു്:—

"സഹോദരികളേ,

ഝാൻസിറാണി പരിശീലനകേന്ദ്രത്തിൻെറ ഉൽഘാടനമഹം പൂർവേഷ്യയിൽ നമ്മുടെ സംരംഭത്തിൽ അതിപ്രധാനമായ ഒന്നാണ്. നവഭാരതം സൃഷ്ടിക്കുന്ന പുണ്യകർമ്മത്തിൽ നാം ബദ്ധശ്രദ്ധരായിരിക്കുന്നു. പുതുജീവിതത്തിൻെറ ചൈതന്യം നമ്മുടെ മഹിളമാരുടെയിടയിൽ വ്യാപിച്ചിരിക്കുന്നതു് സമുചിതം തന്നെ. നമ്മുടെ പുരാതന മഹത്വവും ഔന്നത്യവും മെച്ചമേറിയവയാണ്. അത്തരം വൈശിഷ്ട്യമുള്ള പാരമ്പര്യമില്ലായിരുന്നുവെങ്കിൽ ഝാൻസിറാണിയെപ്പോലുള്ള ഒരു വീരാംഗനയെ ഭാരതമാതാവു പ്രസവിച്ചിരിക്കയില്ല. ഇന്ത്യയിൽ പുരാതനകാലത്തു മൈത്രേയി മുതലായവർ ഉണ്ടായിരുന്നതുപോലെ സമീപകാലചരിത്രത്തിൽ—ബ്രിട്ടീഷ് ഭരണം ഇന്ത്യയിൽ സ്ഥാപിതമാകുന്നതിനു മുമ്പു മഹാരാഷ്ട്രദേശത്തു അഹല്യാബായിയും

വംഗദേശത്തു ഭവാനിറാണിയും റസിയാബീഗവും നൂർജഹാനും വാണപ്രശസ്തിനേടി. അവർ തങ്ങളുടെ ഭരണചാതുര്യം പ്രദർശിപ്പിച്ചു. മേധാശക്തിയുണ്ടാകുന്നതിനു പററിയ ഉരമുള്ള നാടാണു് ഇന്ത്യയെന്നു എനിക്കു ബോദ്ധ്യമുണ്ടു്. ഏതുകാലത്തും സ്ത്രീലോകത്തിലെ വിശിഷ്ടവ്യക്തികളെ ഇന്ത്യ പ്രസവിയ്ക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. ഈ സമ്മേളനത്തിൽ ഝാൻസിറാണിയെപ്പററി എനിക്കു ചില കാര്യങ്ങൾ പറയാനുണ്ടു്. അവർ പോരാട്ടം തുടങ്ങിയകാലത്തു അവക്കു ഇരുപതിലധികം വയസ്സു പ്രായമുണ്ടായിരുന്നില്ല. അത്ര പ്രായം കുറഞ്ഞ ഒരു തരുണി അശ്വാരൂഢയായി ഖഡ്ഗധാരിണിയായി സമരാങ്കണത്തിൽ ചെല്ലുകയെന്നുവച്ചാൽ അവക്കു എത്രമാത്രം വീര്യവും ചൈതന്യവും ഉണ്ടായിരുന്നിരിക്കണമെന്നു നിങ്ങൾക്കു ഊഹിക്കാൻ കഴിയും. അവരെ എതിർത്തുപോരാടിയ ആംഗലസേനാനി തന്നെ "വിപ്ലവവീരരിൽ അവരാണു്. അത്യധികം ധീരതയും ചൈതന്യവും വഹിച്ചിരുന്നതു്" എന്നു വാഴ്ത്തിയിരിക്കുന്നു! ആദ്യം അവർ ഝാൻസിക്കോട്ടയിൽ നിന്നുപോരാടി. കോട്ട ആക്രമിക്കപ്പെട്ടപ്പോൾ ഒരു ചെറുസംഘവുമായി പലായനം ചെയ്തു കല്പിയിലെത്തി വീണ്ടും പോരു തുടന്നു. അവിടെ നിന്നു പിൻവാങ്ങേണ്ടി വന്നതോടുകൂടി ഗ്വാളിയർ കോട്ട പിടിച്ചടക്കി പിന്നെയും യുദ്ധം തുടങ്ങി. ആ അവസാനസമരത്തിൽ സധീരം പോരാടിക്കൊണ്ടിരിക്കവേ, ആ മഹതി വീരചരമം പ്രാപിച്ചു.

ഝാൻസിറാണി തോററതു് നമ്മുടെ ദൌർഭാഗ്യത്താലാണു്. അതു് അവരുടെ തോൽവിയല്ല; ഇന്ത്യയുടെ തോൽവിയാണു്. അവർ വീരസ്വർഗ്ഗം പൂകി; എന്നാൽ അവരുടെ ധീരതയും ചൈതന്യവും വിപ്ലവമനോഭാവവും ഒരു കാലത്തും നശിക്കയില്ല. ഇന്ത്യ ഇന്നു

യും അനേകം ഝാൻസിറാണിമാരെ പ്രസവിച്ച വീര വൈജയന്തി പറത്തും."

1

പുരാതനരാജത്വം, പ്രജാവാത്സല്യം, ഭരണപാടവം, തൻേറടം, ദേശാഭിമാനം ആദിയായവയുടെ മൂർത്തീകരണം ആയിരുന്നു ഝാൻസിറാണി. ശിവാജിയും അനുയായികളും അഭിലഷിച്ചിരുന്ന സ്വാതന്ത്ര്യമായിരുന്നു അവരുടെ പരമമായ ലക്ഷ്യം. സ്വാതന്ത്ര്യസമ്പാദനാർത്ഥം നടത്തപ്പെട്ട മഹാരാഷ്ട്രയുദ്ധ(1630-86)ത്തിൻെറ സമുൽഘാടകൻ ശിവാജി ആയിരുന്നു. അദ്ദേഹം ഉദ്ദേശിച്ചിരുന്ന സ്വാതന്ത്ര്യം അന്നത്തെ മഹാരാഷ്ട്ര കവീശന്മാരുടെ കൃതികളിൽ വിശദമാക്കപ്പെട്ടിരുന്നു. രാമദാസൻെറ ആനന്ദവനഭുവനം, രാമചന്ത് അമാത്യൻെറ രാജനീതി, കവിപരമാനന്ദൻെറ ശിവഭാരതം, കവിഭൂഷണൻെറ ശിവരാജഭൂഷണം മുതലായവ നാട്ടുകാരിൽ സ്വാതന്ത്ര്യതൃഷ്ണ വളർത്തി. മീഴ്സാരാജാജയസിംഹന് 1664-ലും ഔറംഗസേബ് ചക്രവർത്തിയ്ക്കു 1679-ലും ശിവാജി അയച്ച ചരിത്രപ്രസിദ്ധമായ കത്തുകളിൽ ആ മഹാൻെറ സമുന്നതമായ ആദർശം സ്പഷ്ടമാക്കിയിട്ടുണ്ട്. അതേ സ്വാതന്ത്ര്യബോധവും മതഭക്തിയും സ്വരാജ്യസ്നേഹവും പതിനേഴാംനൂററാണ്ടിൻെറ ഉത്തരാർദ്ധത്തിൽ ബുണ്ടേലന്മാർ, സിക്കുകാർ, രാജപുത്രന്മാർ മുതലായ വിവിധ സമുദായങ്ങളുടെ ഇടയിൽ ദൃഢമൂലങ്ങളായി. മഹാരാഷ്ട്ര ദേശീയരായ അസംഖ്യം വനിതാരത്നങ്ങൾ സ്വാതന്ത്ര്യപ്രേരിതരായി നിഷ്കളങ്കസേവനം അനുഷ്ഠിച്ചു. ശിവാജിയുടെ ദ്വിതീയപുത്രനായ രാജറാമിൻെറ പത്നി റാണി താരാബായിയും സുപ്രസിദ്ധനായ മൽഹർറാവുഹോൾക്കാറിന്റെ സ്നുഷ റാണി അഹല്യാബായിയുംസംസ്ഥാനഭരണം ഭംഗിയായി നടത്തി പ്രജാക്ഷേമം വളർത്തിയവ

രാണ്. ഈ മഹിളാമണികളുടെ പരമ്പരയിൽപ്പെട്ടവരാ യിരുന്ന ഝാൻസിറാണി.

മഹാരാഷ്ട്ര ദേശത്തു ആകാശചേരദിയായി ഉയൎന്നു നിൽക്കുന്ന മാതേരൻശിഖരങ്ങളാൽ അലംകൃതമായ പീഠഭൂമിയിൽ വേണ എന്നൊരു ഗ്രാമമുണ്ടായിരുന്നു. അവിടെ പാൎത്തിരുന്ന മാധവറാവു നാരായണഭട്ട് സമ്പന്നനായിരുന്നില്ലെങ്കിലും ഉന്നതകുലജാതനും ഗുണഭൂഷണനുമായിരുന്നു അദ്ദേഹത്തിനു പത്നിയായ ഗംഗാബായിയിൽ 1824-ാമാണ്ടു ജനിച്ച ശിശുവാണ് പിൽക്കാലത്തു മാതൃഭൂമിയ്ക്കുവേണ്ടി നിസ്തുല്യപരാക്രമത്തോടുകൂടി പോരാടി അനശ്വരയശസ്സു സമ്പാദിച്ചു പ്രപഞ്ചരംഗത്തുനിന്നു തിരോധാനംചെയ്ത വീരകുലതിലകൻ നാനാസാഹെബ്. ആ ധീരാത്മാവിൻെറ നാമശ്രവണത്തിൽ ഇംഗ്ലീഷുകാർ ഞെട്ടിയിരുന്നുവത്രെ.

മഹാരാഷ്ട്രസാമ്രാജ്യത്തിൻെറ അന്തിമനായകനായിരുന്ന ബാജിറാവുപേഷ്വാ ഇംഗ്ലീഷുകാരുടെ നിരന്തരശല്യം ദുസ്സഹമായിത്തീൎന്നതിനാൽ രാജ്യം അവൎക്കു തന്നെ നൽകിയശേഷം ഗംഗാതീരത്തുള്ള ഒരു ഗ്രാമത്തിൽ ജീവിതസായാഹ്നം നയിച്ചു. ചില മഹാരാഷ്ട്രകുടുംബങ്ങളും പേഷ്വായോടൊന്നിച്ചു പാൎത്തു. ബാജിറാവുവിൻെറ ഔദാര്യം അനേകംപേരെ അങ്ങോട്ടാകൎഷിച്ചു. ആ കൂട്ടത്തിൽ മാധവറാവുവും സകുടുംബം അവിടെയെത്തി. നാനാസാഹെബ്ബിന്റെ തൻേറടവും ലാവണ്യവും പേഷ്വായുടെ മനസ്സിനെ കവൎന്നു. അറിയാനിടവന്ന സകലരും ആ ബാലനെ പുത്രനിൎവിശേഷം സ്നേഹിച്ചു. 1827 ജൂൺ 7-ാംനു- ബാജിറാവു ശാസ്ത്രവിധിപ്രകാരം നാനാസാഹെബ്ബിനെ പുത്രനായി ദത്തെടുത്തു. വേണഗ്രാമത്തിലെ ദരിദ്രബാലൻ ഭാഗ്യദേവതയുടെ കടാക്ഷത്താൽ ഇ

ങ്ങനെ രണ്ടരവയസ്സിൽ മഹാരാഷ്ട്രസിംഹാസനത്തിനും പേഷ്വാപദത്തിനും അവകാശിയായിത്തീൎന്നു.

സംസ്കൃതപഠനകേന്ദ്രമായിരുന്ന കാശി പത്തൊമ്പതാം ശതവർഷത്തിൽ, ശക്തിഹീനമാക്കപ്പെട്ട രാജകുടുംബാംഗങ്ങളുടെ അഭയസ്ഥാനവുമായിരുന്നു. ബാജിറാവുവിൻെറ അനുജനായ ചിമ്മാജിഅപ്പാപേഷ്വാ കാശിക്ഷേത്രത്തിൻെറ അധിപനായിരുന്നു. അവിടെ പാർത്തിരുന്ന മോരോപന്ത് ബൽവന്തറാവു താംബേയും കുടുംബവും അദ്ദേഹത്തിൻെറ സംരക്ഷണത്തിനു വിധേയരായിരുന്നു. 1835-ാമാണ്ടു അക്ടോബർ 21 ാംനു- മോരോപന്തിനു ഭാഗീരഥിബായിയിൽ മനുബായി എന്നൊരു പെൺകുഞ്ഞു പിറന്നു. ഈ ശിശുവാണു് അനന്തരകാലത്തു റാണിലക്ഷ്മീബായി എന്ന നാമത്തിൽ വിശ്വവിശ്രുതയായിത്തീർന്ന വീരമഹിള. കുഞ്ഞിൻെറ നാലാമത്തെ വയസ്സിൽ മാതാവു് ഇഹലോകവാസം വെടിഞ്ഞു. പിതാവാണു് കുഞ്ഞിനെ വളർത്തിയതു്. ഭാരതചരിത്രത്തിൽ തങ്ങളുടെ പേരുകൾ ശാശ്വതകീർത്തി വഹിയ്ക്കുമെന്നു ആദമ്പതിമാർ സ്വപ്നേപി വിചാരിച്ചിരുന്നിരിക്കയില്ല. തങ്ങളുടെ ഓമനക്കുഞ്ഞു് ഭാരതജനനിയുടെ അഭിമാനഭാജനമായ വത്സലസന്താനമായി ആ ചന്ദ്രതാരം വിളങ്ങുമെന്നുള്ള പരമാർത്ഥവും ആ സന്ദർഭത്തിൽ അവർ അറിഞ്ഞിരിക്കയില്ല. ഇന്നും അപ്രതിമകീർത്തിയോടുകൂടി ഭാരതീയരെ രോമാഞ്ചക്കുപ്പായമണിയിച്ചുകൊണ്ടിരിക്കുന്ന ആ പുണ്യവതി ശൈശവത്തിൽത്തന്നെ ധീരതയുടെ കേളീരംഗമായി കാണപ്പെട്ടു. അതിൻെറ ശീലമാധുര്യവും ലാവണ്യസമ്പത്തും സകലരേയും ആകർഷിച്ചു. കുഞ്ഞിൻെറ വളർത്തമ്മയായിരുന്ന ചിമബായി കുട്ടിക്കാലത്തു അവരിൽ കളിയാടിയിരുന്ന കർത്തവ്യനിരതതത്തേയും നിയന്ത്രണശക്തിയേയും സ്തുതിച്ചുകാണുന്നു. ബാജി

റാവു ഒന്നാമന്റെ തന്റേടം അവരുടെ സ്മൃതിപഥത്തിൽ വിളങ്ങി. മഹാരാഷ്ട്രവീരന്മാരുടെ രാജ്യസ്നേഹപ്രേരിതമായ സാഹസകൃത്യങ്ങളെ സംബന്ധിച്ച കഥകൾ അവരെ ഉത്തേജിപ്പിച്ചിരുന്നു. കാശിയിലെ സംസ്കാരസമ്പൂർണ്ണമായ അന്തരീക്ഷത്തിൽ വളർന്നുവരവേ മനുബായിയുടെ കുടുംബം ബ്രഹ്മാവത്ത(ബിത്തൂർ)ത്തിലേയ്ക്കു താമസം മാററി. മനുബായിയുടെ ചേതസ്സമാകർഷകമായ വദനസുഷമ കണ്ടു കൺകുളർക്കാത്തവരായി ആ നാട്ടിൽ ആരും ഉണ്ടായിരുന്നില്ല. അവർ ആ ശിശുവിനെ രതിദേവി എന്നർത്ഥമുള്ള 'ഛബിലി" എന്ന ചെല്ലപ്പേരാൽ വിളിച്ചുവന്നു. അവിടെ പേഷ്വാകുടുംബത്തിൽ നാനാസാഹെബ്ബ്, ദാദാസാഹെബ്ബ്, ബാലാസാഹെബ്ബ് എന്നിവരൊന്നിച്ച് കാലോചിതമായ എല്ലാ വിദ്യകളിലും മനുബായി അഭ്യസനം നേടി. അവർ സമരകലയിലും ഭരണകലയിലും ഒന്നുപോലെ പാടവം സമ്പാദിച്ചു. ശൈശവംമുതൽക്കു അറിയാനിടവന്ന വീരാപദാനങ്ങൾ ആ കുമാരിയിൽ അന്തർല്ലീനമായിക്കിടന്ന സ്വാതന്ത്ര്യതൃഷ്ണയെ പതിന്മടങ്ങു പോഷിപ്പിക്കുകയുണ്ടായി. നാനാസാഹെബ്ബും മനുബായിയും ഒന്നിച്ചുവിദ്യയഭ്യസിക്കുന്നതും വിശ്രമവേളികളിൽ കളിച്ചുനടക്കുന്നതും കണ്ട ജനസമൂഹം ആനന്ദബാഷ്പം പൊഴിഞ്ഞു. അവരുടെ ആയുധാഭ്യാസം പ്രത്യേകം ശ്രദ്ധേയമായിരുന്നു. കുതിരസവാരിയിലും ഖഡ്ഗപ്രയോഗത്തിലും അവർ മത്സരികളായിരുന്നു. രണ്ടുപേരുടേയും ഏകലക്ഷ്യം ജന്മഭൂമിയുടെ മോചനമായിരുന്നു. ഭാരതമാതാവിന്റെ പാരതന്ത്ര്യശൃംഖലകളെ പൊട്ടിച്ചെറിയാൻ പിറന്ന ആ ധീരാത്മാക്കൾ പരസ്പരം ഇണങ്ങിക്കഴിഞ്ഞതു് അത്യന്തം സ്വാഭാവികമത്രെ. വിന്ധ്യപർവതപ്രാന്തങ്ങളിലെ ഘോരാരണ്യങ്ങളിൽ അവരിരുവരും അശ്വാരൂഢരായി വളരെ ദൂരം സഞ്ചരിക്കയും

സഞ്ചാരമദ്ധ്യേ മാതൃഭൂമിയുടെ പുനരുദ്ധാരണത്തിനുവേണ്ടിയുള്ള പല പദ്ധതികളെപ്പററി പര്യാലോചിക്കയും ചെയ്യുക പതിവായിരുന്നു. ബാല്യകാലത്തു ആരംഭിച്ച ആ സ്നേഹബന്ധം പിൽക്കാലത്തു ഭാരതാംബയുടെ അഭിമാനസംരക്ഷണത്തിനുവേണ്ടി ശത്രുക്കളുടെ ഘോരാട്ടഹാസത്തെയും ഭീമമായ സൈന്യബലത്തെയും തൃണവൽഗണിച്ചു സധീരം സമരം ചെയ്തു പ്രാണത്യാഗംചെയ്ത നിമിഷംവരെ തുടൎന്നു നിന്നിരുന്നു. ഇന്ത്യയുടെ ഒന്നാം സ്വാതന്ത്ര്യസമരത്തെ വിസ്മയാവഹമായ പൌരുഷത്തോടുകൂടി നയിച്ച നാനാസാഹെബ്ബ്, ഝാൻസിറാണി, താന്തിയാതോപ്പെ, അസിമുല്ലാഖാൻ മുതലായവരുടെ പാവനനാമധേയങ്ങൾ ഭാരതസന്താനങ്ങളുടെ ഹൃദയവേദികളിൽ ചിരപ്രതിഷ്ഠ നേടിക്കഴിഞ്ഞിരിക്കുന്നു.

## 2

ബാജിറാവു ഒന്നാമനു് ഛത്രസാൽ സമ്മാനിച്ചതാണു് ഝാൻസിരാജ്യം. ബുണ്ഡേൽഖണ്ഡിലെ രാജാവായിരുന്ന (1650—1773) ഛത്രസാൽ 1760-ൽ ശിവാജിയെ സന്ദർശിക്കയും അദ്ദേഹത്തിൻെറ അഭിലാഷാനുസാരം സ്വതന്ത്ര ഭരണാധിപനായിത്തീരുകയും ചെയ്തു. മുഹമ്മദ്ഖാൻ ബങ്കാഷ് ആയിടയ്ക്കു ഛത്രസാലിനെ എതിൎത്തു. ആ സന്ദർഭത്തിൽ ഛത്രസാൽ ബാജിറാവുവിൻെറ സഹായത്തോടുകൂടി ജയിത്പുരത്തിൽ വച്ചു ശത്രുവിനെ തുരത്തി. തന്നിമിത്തം കൃതജ്ഞതാഭരിതനായ ഛത്രസാൽ സ്വന്തരാജ്യത്തിൽ മൂന്നിലൊരു ഭാഗം ബാജിറാവുവിനു സംഭാവനചെയ്തു. രാജനീതിധൎമ്മത്തിൽ ഇത്തരം കൃതജ്ഞതാപാരമ്യവും പാരിതോഷികവും സുവിദിതമാണു്. ഇപ്രകാരം ലഭിച്ചദേശത്തെ മൂന്നായി വിഭജിച്ചു ഒരുഭാഗം ഗോവിന്ദ്പന്ത് ഖേറി

നും മറെറാരുഭാഗം ഷംഷേർ ജങ്ങിനും ദാനം ചെയ്തു. മൂന്നാമത്തെഭാഗമായ ഝാൻസിയുടെ ഭരണം 1740 മുതൽ സ്വന്തം സുബേദാർ മുഖേന നടത്തി. 1770-ൽ രഘുനാഥ്ഹരിനെവാൽക്കർ (ഗംഗാധരറാവുവിൻെറ പിതൃസഹോദരൻ) അവിടത്തെ സുബേദാർ സ്ഥാനത്തു നിയമിതനായി. സമർത്ഥമായ ഭരണത്താൽ കാൽനൂററാണ്ടുകൊണ്ടു അദ്ദേഹം ആ ചെറുസംസ്ഥാനത്തെ ഐശ്വര്യ സങ്കേതമാക്കി മുതലെടുപ്പ് ഇരുപതുലക്ഷം രൂപാ ആയി വർദ്ധിപ്പിച്ചു. ശത്രുഭയമിന്നതെന്നു് ആ രാജ്യം അക്കാലത്തറിയാനിടവന്നില്ല. 1795-ൽഅദ്ദേഹത്തിൻെറ സഹോദരൻ ശിവറാവുഭാവു ഭരണഭാരം കയ്യേററു. ബുദ്ധിമാനും ധീരാഗ്രണിയുമായിരുന്ന ആ മാന്യൻ സുബേദാർ സ്ഥാനം പാരമ്പരാവകാശമാക്കിത്തീർത്തു് ബുന്ദേലാധിപന്മാരുടെ ഹൃദയംഗമമായ സഹകരണത്തോടുകൂടി ഇംഗ്ലീഷുകാരുടെ ആക്രമണം അദ്ദേഹം നിരോധിച്ചു. കേന്ദ്രഭരണകൂടത്തിൻെറ ദൗർബല്യം മൂലം കാലക്രമേണ റാവു ഏതാണ്ടു സ്വാതന്ത്ര്യഭരണം തന്നെ തുടങ്ങി. ഇംഗ്ലീഷുകാർ 1803-ൽ അദ്ദേഹവുമായി സഖ്യംചെയ്തു. റാവുവിൻെറ സഹായത്താൽ അവക്കു ബുന്ദേൽഖണ്ഡിൻെറ മേൽക്കോയ്മ ലഭിച്ചു. അടുത്തവർഷം അവർ റാവുവുമായി മറെറാരുടമ്പടിനടത്തി അദ്ദേഹം പലസന്ദർഭങ്ങളിലും ഇംഗ്ലീഷുകാരെ സഹായിച്ചിട്ടുണ്ടു്. ജനറൽ വെല്ലസ്ലിറാവുവിൻെറ സേവനങ്ങളെ അനേകം പ്രാവശ്യം സ്തുതിച്ചുകാണുന്നു. 1814-ൽ അദ്ദേഹം ചരമം പ്രാപിച്ചു. മൂത്തപുത്രൻ കൃഷ്ണറാവു മൂന്നുകൊല്ലം മുമ്പേ മരിച്ചുപോയതിനാൽ പൌത്രൻ രാമചന്ദ്രറാവു ഭരണാധിപനായിത്തീർന്നു. ശിവറാവുവിനു രഘുനാഥനെന്നും ഗംഗാധരനെന്നും രണ്ടുപുത്രന്മാർ കൂടി ഉണ്ടായിരുന്നു.




രാമചന്ദ്രറാവു ഇരുപത്തിയൊന്നുകൊല്ലം രാജ്യഭാരം ചെയ്തു. ബാജിറാവു രണ്ടാമൻ അക്കാലത്തു മഹാരാഷ്ട്രത്തിനു പുറമേ തനിക്കുണ്ടായിരുന്ന ദേശങ്ങളെല്ലാം 1817-ൽ ഇംഗ്ലീഷുകാർക്കു ഒരുടമ്പടിപ്രകാരം നൽകി. ആ ഉടമ്പടിയിലെ പതിമൂന്നാം വകുപ്പനുസരിച്ചു പേഷ്വായ്ക്കു ഭരണാധിപത്യമുണ്ടായിരുന്ന ബുണ്ടേൽഖണ്ഡിന്റെ മേൽക്കോയ്മപദവും ഇംഗ്ലീഷുകാർക്കു കിട്ടി. അതുകൊണ്ടു 1817-ൽ രാമചന്ദ്രറാവുവുമായി കമ്പനിക്കാർ ഒരു പുതിയ ഉടമ്പടി ചെയ്തു. അതിലെ രണ്ടാം വകുപ്പ് ശിവറാവുവിന്റെ പരമ്പരാവകാശം രാമചന്ദ്രറാവുവിനും ആ സംസ്ഥാനം ഇംഗ്ലീഷുകാർ ദാനം ചെയ്തതായിട്ടോ അദ്ദേഹത്തിനു സന്താനങ്ങളില്ലാതെവന്നാൽ അതു ഇംഗ്ലീഷുകാരിൽ ലയിക്കുമെന്നോ ആ വകുപ്പു കാണിച്ചിരുന്നില്ല. രാമചന്ദ്രറാവു യുദ്ധങ്ങളിൽ ഇംഗ്ലീഷുകാരെ മുക്തഹസ്തം സഹായിച്ചിട്ടുമുണ്ട്. അതുകൊണ്ടു് ബൻറിംഗ് പ്രഭു പബ്ലിക് ദർബാറിൽവച്ചു് അദ്ദേഹത്തിനു രാജസ്ഥാനം നൽകി. ഛത്രം, ചാമരം, നഗരാവ് മുതലായ രാജകീയാഡംബരങ്ങളും അതോടൊന്നിച്ചു് സംഭാവന ചെയ്തു. രാമചന്ദ്രറാവു സന്താനരഹിതനായി ഇഹലോ

ഹവാസം വെടിഞ്ഞു. തന്നിമിത്തം ശിവറാവുവിന്റെ ദ്വിതീയപുത്രനും രാമചന്ദ്രറാവുവിന്റെ പിതൃവ്യനുമായ രഘുനാഥറാവു 1835-ൽ ഭരണഭാരം കൈയേററു. മൂന്നു വർഷം കഴിഞ്ഞു് അദ്ദേഹം നിര്യാതനായി. രഘുനാഥന്റെ ദുർഭരണം നിമിത്തം ഇംഗ്ലീഷുകാർ തന്നെ അവിടത്തെ ഭരണഭാരം വഹിക്കാൻ നിർബ്ബന്ധിതരായി. 1837 മുതൽ അഞ്ചുവർഷം ഝാൻസിയിൽ ഇംഗ്ലീഷുകാരുടെ ഭരണമാണു് നടന്നതു്. രഘുനാഥന്റെ അനുജനായ ഗംഗാധരറാവു പിന്നീടു സ്ഥാനാരോഹണം ചെയ്തു. അപ്രകാരം രാജസ്ഥാനം കൈയേൽക്കുന്നതിനുമുമ്പു് ഇംഗ്ലീഷുകാർ, ഗംഗാധരറാവുവുമായി നടത്തിയ ഉടമ്പടിയുടെ ഫലമായി രണ്ടര ലക്ഷം രൂപാ വിലയുള്ള ദേശങ്ങളും അവർ ഝാൻസിയിൽനിന്നു കൈക്കലാക്കി. അവരുടെ സൈന്യദളവും അവിടെ സ്ഥാപിച്ചു. 1817-ലെ ഉടമ്പടിവ്യവസ്ഥകളൊന്നും മാററിയതുമില്ല.

3

മഹാരാഷ്ട്രത്തെ നാട്ടുനടപ്പനുസരിച്ചു മനുബായിയ്ക്കു വിവാഹപ്രായമായപ്പോൾ അവരുടെ ജാതകം പരിശോധിച്ച ദൈവജ്ഞൻ ആ കന്യകയുടെ ഭാവി എത്രയും ധന്യമായിരിക്കുമെന്നും ഒരു സുപ്രഭാതത്തിൽ അവർ റാണിയായിത്തീരുമെന്നും പ്രവചിച്ചു. ഇതുകേട്ടു അവരുടെ പിതാവായ മോരോപന്തു് തന്റെ പുത്രിയ്ക്കു അനുരൂപനായ ഒരു വരൻ ഝാൻസീപരിസരങ്ങളിലുണ്ടോ എന്നു ചോദിച്ചതല്ലാതെ വലിയ സന്തുഷ്ടിയൊന്നും പ്രദർശിപ്പിച്ചില്ല. തന്മൂലം നിരാശാഭരിതനായിത്തീർന്ന ജ്യൌതിഷികൻ ആ കന്യക ഒരു ദിവസം കിരീടം ധരിക്കുമെന്നുള്ള പ്രവചനം ആവർത്തിച്ചശേഷം അവരുടെ വരൻ ഝാൻസിരാജാവായ ഗംഗാധര റാവു ആയിരിക്കുമെന്നുകൂടി സൂചിപ്പിക്കുകയുണ്ടായി. അചിരേണ അതു

യഥാൎത്ഥമായിപ്പരിണമിച്ചു. മനബായിയുടെ സൌന്ദൎയ്യവും സൗശീല്യവും സുപ്രസിദ്ധമായിരുന്നതിനാൽ ഗംഗാധരറാവു അവരെ വിവാഹംകഴിക്കാൻ താല്പൎയ്യപ്പെട്ടു. സൎവാഭരണ വിഭൂഷിതയായി വിവാഹവേദിയിൽ സന്നിഹിതയായ മനബായിയെക്കണ്ടപ്പോൾ എല്ലാവരും അത്യധികം ആഹ്ലാദിക്കയും അവർ സാക്ഷാൽ ലക്ഷ്മീദേവിയാണെന്നു ഹൃദയംഗമമായി വാഴ്ത്തുകയും ചെയ്തു. അവരുടെ സൗമ്യതയും ലാവണ്യവും ആകർഷകഗുണങ്ങളും നിമിത്തം അവർ എല്ലാവരുടേയും ഭക്ത്യാദരങ്ങൾക്കു ഭാജനമായിത്തീർന്നു. ഗംഗാധരറാവുവിൻെറയും മനബായിയുടേയും വിവാഹം നടത്തപ്പെട്ടതു 1842-ൽ ആയിരുന്നു. മഹാരാഷ്ട്രസമുദായത്തിലെ പതിവനുസരിച്ചു അവരുടെ ആദ്യനാമത്തിനു പകരം വിവാഹത്തോടുകൂടി ലക്ഷ്മീബായി എന്ന നാമം നൽകപ്പെട്ടു. രാജോചിതഗുണങ്ങളുടെ അധിവാസസ്ഥാനമായിരുന്ന അവൎക്കു അക്കാലത്തു ഏഴുവയസ്സു പൂൎത്തിയായിരുന്നുള്ളു. എങ്കിലും അതിശീഘ്രം അവർ ജനങ്ങളുടെ ആരാധനയ്ക്കു വിഷയമായി.

ഗംഗാധരറാവു ഒരൊന്നാംതരം ഭരണാധിപനായിരുന്നു. തന്നിമിത്തം ജനങ്ങൾ അദ്ദേഹത്തെ ആത്മാൎത്ഥമായി സ്നേഹിച്ചു. 1851-ൽ അദ്ദേഹത്തിനൊരു പുത്രനുണ്ടായി. എന്നാൽ നിർഭാഗ്യവശാൽ മൂന്നു മാസം കഴിഞ്ഞു ആ ശിശു മരിച്ചുപോയി. അതിനാലുണ്ടായ തീവ്രദുഃഖം റാവുവിനെ ശയ്യാവലംബിയാക്കുകയും കാലതാമസംകൂടാതെ അദ്ദേഹം ചരമം പ്രാപിക്കയും ചെയ്തു. റാവുവിൻെറ ഭരണം പത്തുകൊല്ലമേ നീണ്ടുനിന്നുള്ളു എങ്കിലും അക്കാലം എന്നും ഓർമ്മിക്കത്തക്കവിധത്തിൽ ശോഭനമായിക്കഴിഞ്ഞു. ചരമത്തിനു മുമ്പു 1853 നവമ്പർ 1-ാംനു അഞ്ചുവയസ്സുള്ള ദാമോദരറാവുവിനെ ശാ

സ്സ്മൃവിധിയനുസരിച്ച പുത്രനായി ദത്തെടുത്തു. അതുസം ബന്ധിച്ച ചടങ്ങുകളിൽ അവിടത്തെ പൊളിററിക്കൽ ഏജൻറും ബ്രിട്ടീഷ് സൈന്യാധിപനും പങ്കുകൊണ്ടിരു ന്നു. അന്നുതന്നെ ദത്തിനെക്കുറിച്ചു ഗവർണ്ണർ ജനറലി നും മററും ഔദ്യോഗികമായി അറിവുംകൊടുത്തു. ഉടമ്പ ടിയിലെ വ്യവസ്ഥയനുസരിച്ചു തൻെറ ഈ നടപടി യെഅംഗീകരിക്കണമെന്നു റാവു അപേക്ഷിക്കയുണ്ടായി. അതിന്മേലുള്ള ബ്രിട്ടീഷ്ഗവണ്മെന്റിൻെറ തീരുമാനമു ണ്ടാകുന്നതിനു മുമ്പു ഗംഗാധരറാവു ഇഹലോകവാസം വെടിഞ്ഞു. (നവമ്പർ 21) ദത്തിന്റെപൂർണ്ണവിവരണവും അതു അംഗീകരിയ്ക്കാതെ രാജ്യം ബ്രിട്ടീഷ് ഭരണത്തി നു വിധേയമാക്കണമെന്നുള്ള ശുപാർശയും കൂടി ബു ണ്ഡേൽഖണ്ഡ് സംസ്ഥാനങ്ങളുടെ പൊളിററിക്കൽ ഏ ജൻറു മേജർമാൽക്കം ഗവർണ്ണർജനറലിനു അയച്ചുകൊ ടുത്തു. അതോടൊന്നിച്ചു ഗംഗാധരറാവുവിൻെറ പത്നി യായ റാണിലക്ഷ്മീബായിക്കു പ്രതിമാസം അയ്യായിരം രൂ പാപെൻഷൻകൊടുക്കണമെന്നും നിർദ്ദേശിച്ചിരുന്നു.

റാണി തൻെറ ഭർത്താവുനടത്തിയ ദത്തിനെ അം ഗീകരിക്കണമെന്നു 1854-ൽ ഗവർണ്ണർ ജനറലിനോട പേക്ഷിച്ചു. ആയിടയ്ക്കു ദതിയ, ഓർച്ച, ജലോൺ എ എന്നീ സംസ്ഥാനങ്ങളിൽ നടന്ന ദത്തുകളെ ഇംഗ്ലീഷു കാർ അംഗീകരിച്ചതിനേയും റാണി അതിൽ ചൂണ്ടിക്കാ ണിച്ചിരുന്നു. ഝാൻസിപൊളിററിക്കൽ ഏജൻറു എ ല്ലിസ്ധരറാണിയുടെ അപേക്ഷയെഅനുകൂലിച്ചിരുന്നു. എന്നാൽ മുൻപറഞ്ഞ മി മാൽക്കം, എല്ലിസ്ധരയുടെ കത്തു ഗവർണ്ണർജനറലിനു അയച്ചു കൊടുത്തേയില്ല. സാ മ്രാജ്യ വിസ്തൃതിയിൽ മാത്രം ദത്തദൃഷ്ടിയായിരുന്ന *

* ഡൽഹൗസി പ്രഭുവിൻെറ കഥ കൂടെ നോക്കുക. സാഹി.

ഡൽഹൌസി പ്രഭു ഗംഗാധര റാവുവിൻെറയും പത്നിയു ടേയും ന്യായപൂർവമായ അപേക്ഷകളെ നിഷ്ഠുരണം നിരാകരിയ്ക്കുകയും 1817-ലെ ഉടമ്പടിയിൽ രണ്ടാംവകുപ്പിനെ അന്യായമായി മാററുകയും പരേതനായ രാജാവിന്നു് യഥാൎത്ഥാവകാശികൾ ഇല്ലാത്തതിനാൽ ഝാൻസിയെ ബ്രിട്ടീഷ് ഇന്ത്യയോടു ചേൎക്കാൻ നിശ്ചയിക്കയും ചെയ്തു. പ്രസ്തുത തീരുമാനം റാണിയെ തീവ്രവേദനയ്ക്കിരയാക്കി ഗവൎണ്ണർ ജനറലിന്റെ നിശ്ചയം നടപ്പിൽ വരുത്തുന്നതിന്നുമുമ്പേ മേജർ മാൽക്കം ഝാൻസിയിൽ ഒരുവമ്പിച്ച സേനയെ സ്ഥാപിച്ചു. ഉദ്ദേശം വ്യക്തമാണല്ലോ? ദത്തെടുക്കപ്പെട്ട ദാമോദരറാവു, ഗംഗാധരറാവുവിൻെറ സ്വകാൎയ്യസ്വത്തിന്നുമാത്രം അവകാശിയാണെന്നു വിധിയുണ്ടായി. ഝാൻസികോട്ടയും കൊട്ടാരവും ഇംഗ്ലീഷുകാർ

---

പഞ്ചാബ്, നാഗപ്പൂർ, അയോദ്ധ്യ എന്നിവയെല്ലാം പിടിച്ചടക്കിയതു് അദ്ദേഹത്തിൻെറ ഭരണകാലത്താണു്. ഞാൻ സതാറയിലെ കഥയിലേക്കു കടക്കുന്നില്ല. എന്നാൽ ഇൻഡ്യൻ രാജാക്കന്മാരിലെക്ക ഏററവും പ്രതാപശാലിയായ ഒരു രാജാവു് ഇന്ത്യാഗവൺമെൻറിൻെറ തെററുകൊണ്ടായാലും കുററം കൊണ്ടായാലും അന്യായമായി രാജ്യഭ്രഷ്ടനാക്കപ്പെടുകയും കഷ്ടത സഹിച്ചു മരിയ്ക്കയും ചെയ്യേണ്ടിവന്നു. നാഗപ്പൂർ പിടിച്ചടക്കിയതിനെപ്പററി പാർല്ലമെൻറിൽ ഇതേവരെ യാതൊരക്ഷരവും കേട്ടിട്ടില്ല. സിംഹാസനത്തിൽ നിന്നൊരു സന്ദേശമോ ഗവൺമെൻറിൽ നിന്നൊരു പ്രഖ്യാപനമോ ഇതുസംബന്ധിച്ചു ഇതു പര്യന്തം ഉണ്ടായിട്ടില്ല. ഈ രാജ്യം പിടിച്ചടക്കിയതു സംബന്ധിച്ചു അന്തഃപുരത്തിലെ രാജ്ഞിമാരുടെ വക വസ്ത്രാഭരണങ്ങൾ പാപ്പരന്മാരുടേതു പോലെ കൽക്കത്തയിലെ ഒരു കച്ചവടസ്ഥലത്തു വില്പനയ്ക്കുവച്ചിരുന്നുവെന്നു ബഹുമാനപ്പെട്ട മെമ്പർമാർ കേട്ടിട്ടുണ്ടല്ലോ. തിരുവനന്തപുരത്തുവെച്ചു 1104 ൽ കൂടിയ നാട്ടുരാജ്യപ്രജാസമ്മേളനത്തിൽ സാഹിത്യ പഞ്ചാനനൻ പി. കെ. നാരായണപിള്ള സ്വീകരണ സംഘാധ്യക്ഷൻ എന്ന നിലയിൽ ചെയ്ത പ്രസംഗത്തിൽ ഉദ്ധരിച്ചിരുന്ന മിസ്റ്റർ ബ്രൈററിൻെറ പ്രസ്താവന.)

പിടിച്ചെടുത്തു. ഖജനാവിൽ ഉണ്ടായിരുന്ന ആറു ലക്ഷം ഉറുപ്പികയും ദാമോദരറാവുവിന്ന് പ്രായപൂർത്തിവരുന്ന സമയം കൊടുക്കാനെന്നുള്ള മട്ടിൽ അവർ കൈക്കലാക്കി. കോട്ടയെ സൈന്യസങ്കേതവുമാക്കി. ഇപ്രകാരം ഝാൻസി ഇംഗ്ലീഷ് ഭരണത്തിന്ന അധീനമായിത്തീർന്നു.

ഇംഗ്ലണ്ടിൽ ഈസ്റ്റിൻഡ്യാകമ്പനി ഡയറക്ററർമാരുടെ മുമ്പാകെ റാണി താഴെ ചേർക്കുന്നവിധം ന്യായവാദം നടത്തി:—

"ഝാൻസി രാജ്യം ഞങ്ങൾക്ക ഇംഗ്ലീഷുകാർ തന്നതല്ല. പേഷ്വാമാരുടെ ഭരണകാലത്തു ഞങ്ങളുടെ പൂർവികർ ചെയ്ത ഉന്നതസേവനങ്ങൾക്കും അവർ പ്രദർശിപ്പിച്ച പൗരുഷ പരാക്രമങ്ങൾക്കും പാരിതോഷികമായി നൽകപ്പെട്ടതാണതു്". ഈ പരിതഃസ്ഥിതികളിൽ ഇംഗ്ലീഷ് ഗവണ്മെൻറിന്ന ഈ സംസ്ഥാനത്തു യാതൊരവകാശവുമില്ല. ഇതിനെ ബ്രിട്ടീഷ് ഭരണത്തിന്ന വിധേയമാക്കിയതു ന്യായമല്ല."

റാണിയുടെ പ്രതിനിധികളെന്നനിലയിൽ ഒരിംഗ്ലീഷുകാരനും ഒരു ബങ്കാളിയും ഇംഗ്ലണ്ടിൽ ചെന്നു ന്യായമായ എല്ലാമാർഗ്ഗങ്ങളിൽക്കൂടിയും പ്രയത്നിച്ചുനോക്കി. അതൊന്നും ഫലിച്ചില്ല. നിയമാനുസൃതങ്ങളായ അവരുടെ നടപടികളെല്ലാം പരാജയത്തിൽ കലാശിച്ചു. ഇങ്ങനെ ബ്രിട്ടീഷ് ഭരണത്തിന്ന അനുകൂലികളായിരുന്ന രാജാക്കന്മാരുടെ കുടുംബത്തിന്ന ഝാൻസി നഷ്ടമായി. ഡ്യൂക്ക് ആഫ് വെല്ലിങ്ങ്ടനും അക്കാലത്തെ പ്രധാന രാജ്യതന്ത്രജ്ഞന്മാരും ഈ സംയോജന നടപടി ബ്രിട്ടീഷ് ഗവണ്മെൻറും നാട്ടുരാജ്യങ്ങളും തമ്മിലുണ്ടായിട്ടുള്ള സന്ധിവ്യവസ്ഥകൾക്ക വിരുദ്ധമായിട്ടുള്ളതാണെന്നു പ്രസ്താവിച്ചിട്ടുണ്ട്. മേജർ എല്ലിസ് ഝാൻസിയിലെ രാജ്ബാടി നഗരത്തിൽ റാണിസമക്ഷം ചെന്നു ബ്രിട്ടീഷ്കാ

രുടെ പ്രഖ്യാപനംവ ായിച്ചു കേൾപ്പിച്ചപ്പോൾ! "എന്റെ ഝാൻസിയെ ഞാൻ ഒരിക്കലും ഉപേക്ഷിക്കയില്ല!" (മേരാ ഝാങ്സി ദേങ്ഗാനഹിങ്ങ്!) എന്നു അത്യുച്ചത്തിൽ പറഞ്ഞു. അവൾക്കു സിംഹാസനം നേടി പ്രതാപാദികളിൽ മുഴുകി ജീവിക്കണമെന്നു ലവലേശം മോഹമുണ്ടായിരുന്നില്ല. സ്വഭർത്താവിന്റെ നിശ്ചയപ്രകാരം ദത്തപുത്രനു രാജ്യംനൽകണമെന്നതായിരുന്നു അവരുടെ ദൃഢബുദ്ധമായ അഭിലാഷം. റാണിയുടെ ഹൃദയത്തിൽ അധികാരഭ്രമമോ സ്വാർത്ഥ പ്രതിപത്തിയോ തീരെനില്ലായിരുന്നു. പക്ഷേ അവരിൽ കുടികൊണ്ടിരുന്ന സ്വദേശ സ്നേഹം അളവററതായിരുന്നു. തന്റെനാടു വിദേശീയ ഹസ്തങ്ങളിൽ പെടുക്കുന്നതു കാണാൻ ആ മനസ്വിനി ഇഷ്ടപ്പെട്ടില്ല. ബ്രിട്ടീഷുകാരുടെ പെൻഷൻപററാൻ റാണിയുടെ ആത്മാഭിമാനം പ്രതിബന്ധമായിനിന്നു. ഭീമമായ നിരാശയ്ക്കു പാത്രമായ അവർ തന്റെ രാജ്യം വീണ്ടെടുക്കാനുള്ള മാർഗ്ഗങ്ങൾ ആരാഞ്ഞു തുടങ്ങി. റാണിയോടുള്ള ഇംഗ്ലീഷുകാരുടെ പെരുമാററം പോലും ആക്ഷേപാർഹമായിരുന്നു. രാജ്യം കണ്ടുകെട്ടിയശേഷം പൊതുക്കടം മുഴുവൻ റാണിയുടെ സ്വകാര്യ സ്വത്തു മുഖേന വീട്ടാനാവശ്യപ്പെട്ടു! അതിനു വഴിപ്പെടാത്തതിനാൽ മററുതരത്തിൽ ശല്യങ്ങളുണ്ടാക്കി. ഈ നടപടികൾക്കു ആസ്പദമായ ധർമ്മമോ യുക്തിയോ നിയമമോ എന്തായിരുന്നു എന്നുള്ളതു് ഇന്നും അജ്ഞാതമായിരിക്കുന്നു.

മതാചാരപ്രകാരം റാണിയ്ക്കു കാശിയിൽചെന്നു ചില ചടങ്ങുകൾ നടത്തേണ്ടതുണ്ടായിരുന്നു. അതിന്നു പോലും ഇംഗ്ലീഷുകാർ അവരെ അനുവദിച്ചില്ല! ഝാൻസിയിലെ മഹാലക്ഷ്മിക്ഷേത്രത്തിന്റെ ചെലവിനായി വിട്ടുകൊടുത്തിരുന്ന രണ്ടുഗ്രാമങ്ങളും അവയിലെ ആദായവും ഇംഗ്ലീഷുകാർ കരസ്ഥമാക്കി. 'മഹാലക്ഷ്മി', റാണി

യുടെ കുടുംബദേവതയായിരുന്നു. ഈ കണ്ടുകെട്ടൽ ജനങ്ങളുടെ മതപരമായ വികാരത്തെ അത്യധികം വ്രണപ്പെടുത്തുന്ന ഒരുകടുകൈതന്നെ ആയിരുന്നു. അതേവരെ അവിടെ നടപ്പില്ലാതിരുന്ന ഗോഹത്യയും അനുവാദം നൽകപ്പെട്ടു. ഒരു ഹിന്ദുരാജ്യത്തിൽ ഗോഹത്യ അനുവദിയ്ക്കുന്നതു് മഹാപാപകരമാണെന്നു അന്നു പരിഗണിയ്ക്കപ്പെട്ടിരുന്നു.

ഇങ്ങനെ പ്രതിഷേധാർഹമായ നടപടികൾ തുടർച്ചയായി നടന്നു കൊണ്ടിരുന്നിട്ടും ഭർത്താവിന്റെ കാര്യങ്ങളിന്മേൽ അന്യായമായ വിധി പുറപ്പെടുവിച്ചിട്ടും തന്റെയും ദത്തപുത്രന്റെയും ഭാവിതീരെ അനിശ്ചിതമായിരുന്നിട്ടും റാണി മനസ്സമാധാനം കൈവെടിഞ്ഞില്ല. അവർ തന്റെ ചിന്തയെ ആദ്ധ്യാത്മിക കാര്യങ്ങളിലേക്കു നയിച്ചു. റാണിയുടെ ഏതാദൃശമനോഭാവത്തെ അവരെ സകല പ്രകാരത്തിലും പീഡിപ്പിച്ചു കൊണ്ടിരുന്ന മേജർ മാൽക്കംപോലും സ്തുതിച്ചിരിക്കുന്നു. 1856ൽ ദത്തപുത്രൻ ദാമോദരറാവുവിന്നു ഏഴു വയസ്സു പൂർത്തിയായി. പുത്രന്റെ ഉപനയനത്തിന്നു വേണ്ടി, ഇംഗ്ലീഷുകാർ എടുത്തുവച്ചിരുന്ന ആറുലക്ഷം രൂപയിൽനിന്നും ഒരുലക്ഷം രൂപകൊടുക്കണമെന്നു റാണി അപേക്ഷിച്ചു. പ്രായപൂർത്തി വന്നശേഷം കൊടുക്കാനുള്ളതാണെന്നു പറഞ്ഞു അപേക്ഷതള്ളി. റാണികടമായി പണമാവശ്യപ്പെട്ടപ്പോൾ ജാമ്യം വേണമെന്നായി. ഇപ്രകാരം ഉപനയനം നടത്താൻ അത്യന്തം വിഷമിക്കേണ്ടിവന്നു. ഈദൃശനടപടികളാൽ ഇംഗ്ലീഷുകാർ തന്നെ അവമാനിച്ചതായി റാണിക്കുതോന്നിയതിൽ അത്ഭുതത്തിന്നവകാശമില്ല

4

സ്ഥാനഭ്രംശം വന്നരാജാക്കന്മാരുടേയും പ്രഭുക്കന്മാരുടേയും കുടുംബങ്ങളുടേയും ഭടന്മാരുടേയും നിരാശയിൽ

ന്നിന്നു പൊട്ടിപ്പുറപ്പെട്ട 1857ലെ വിപ്ളവം ചരിത്ര പ്രസിദ്ധമാണല്ലോ. ഇന്ത്യയുടെ വൈരികൾ അതിനെ വെറും ശിപായി ലഹളയാക്കിയിരിക്കയാണ്. അതു ഒരു സൈനിക വിപ്ളവത്തേക്കാൾ എത്രയോ വലുതായ ഒരു ജനകീയപ്രക്ഷോഭണ മായിരുന്നുവെന്നും അതു അതിവേഗം നാടെങ്ങും വ്യാപിച്ച ഒരു സ്വാതന്ത്ര്യ സമരമായിരുന്നുവെന്നും പണ്ഡിററ് ജവാഹർലാൽനെഹ്റു പ്രസ്താവിച്ചിരിക്കുന്നു. 1857മേ മാസം മീററിൽവച്ചു അത്യുഗ്രമായ വിപ്ളവമുളമാക്കിയവർ നേരെ ഡില്ലിയിൽ ചെന്നുമുഗൾവംശത്തിൽ അനുശേഷിച്ചിരുന്ന മുഹമ്മദ് ബഹദൂർഷായെ സാമ്രാജ്യ സിംഹാസനത്തിൽ പ്രതിഷ്ഠിച്ചതിൽ നിന്നും ആ സംരംഭത്തിൻെറ ലക്ഷ്യം നിസ്സാരമായ ഒന്നായിരുന്നില്ലെന്നു കാണാം. തങ്ങളുടെ ന്യായമായ അവകാശങ്ങൾക്കു വേണ്ടി വാദിച്ചതിൽ പരാജിതരായ വരെല്ലാം പ്രസ്തുതവിപ്ളവത്തിൽ ഭാഗഭാക്കുകളായി. ലഹളക്കാരുടെ നടപടികളേപ്പററി എതിരഭിപ്രായത്തിനു വകയുണ്ട്. ലഹളക്കാലത്തും അതിനെത്തുടർന്നുള്ള ലഹള മർദ്ദനക്കാലത്തും ഇന്ത്യയിൽ നടന്നനരഹമധങ്ങൾക്കു കാരണക്കാർ ആരായിരുന്നാലും അവർ നിന്ദാർഹർതന്നെയാണ്. നിരപരാധികളായ അസംഖ്യം പുരുഷന്മാരും സ്ത്രീകളും കുഞ്ഞുങ്ങളും ദുഷ്ടന്മാരുടെ ക്രൂരഹസ്തങ്ങൾക്കു ഇരയായി!

ഇംഗ്ലീഷുചരിത്രകാരന്മാർ ഇതിനെ വിവരിച്ചിട്ടുള്ളതു് നിഷ്പക്ഷമനസ്ഥിതിയോടു കൂടിയാണെന്നു വിചാരിക്കാൻ വഴികാണുന്നില്ല. ഡൽഹൗസി പ്രഭുവിൻെറ ഭരണനടപടികൾ അവധാനപൂർവ്വം പഠിച്ചിട്ടുള്ളവക്കു ഇതിൻെറ യഥാർത്ഥകാരണങ്ങൾ കണ്ടുപിടിക്കാൻ കഴിയും. പക്ഷപാതരഹിതരെന്നു എല്ലാവരും സമ്മതിക്കുന്ന

എഡ്വേർഡ് താംപ്സൻ ആദിയായവരുടെ കൃതികൾ രണ്ടുവശവും ശരിയായി വിവരിച്ചിട്ടുള്ള വയാണ്.

പട്ടാളക്കാരുടെ അവശതകൾക്കും ഝാൻസിറാണിയുടെ അവശതകൾക്കും തമ്മിൽ സാമ്യമൊന്നും ഉണ്ടായിരുന്നില്ല. 1857 ജൂൺ 1നു ഝാൻസിയിലെ ഭടന്മാർ ലഹള തുടങ്ങിയപ്പോൾ റാണിപോലും അത്ഭുതപ്പെട്ടു. അവർ അവിടെയുണ്ടായിരുന്ന ഇംഗ്ലീഷുകാർക്ക് മൂന്നുനാലു ദിവസം ആഹാരാദികൾ നൽകി സഹായിച്ചു. നാട്ടുകാരായ പട്ടാളക്കാരുടെ അപ്രിയം ഭയന്നു റാണി അവരെ സഹായിച്ചതു് എത്രയും ഗൂഢമായിട്ടായിരുന്നു. ലഹളയിൽ കുടുങ്ങി മൃതരായവരുടെ സംസ്കാരം നടത്തുന്നതിനും റാണിയുടെ സഹായം അപരിത്യാജ്യമായിത്തീർന്നു. റാണിയുടെ മഹാമനസ്കതകൊണ്ടുമാത്രം ലഹളക്കാരുടെ നിഷ്ഠുരഹസ്തങ്ങളിൽ നിന്നു മുക്തനായ മിസ്റ്റർ മാർട്ടിൻ അവർ ഒരുപ്രകാരത്തിലും ലഹളക്കാരുമായി ബന്ധപ്പെട്ടിരുന്നില്ലെന്നു സ്പഷ്ടമാക്കിയിട്ടുണ്ടു്.

വിപ്ളവകാരികൾ ഝാൻസിയിൽനിന്നു ദില്ലിയിലേക്കു പോയതോടുകൂടി ഝാൻസി സംസ്ഥാനം അനാഥമായിത്തീർന്നു. സ്വന്തനാട്ടിനെ അരാജകത്വത്തിൽനിന്നു രക്ഷിയ്ക്കാൻവേണ്ടി മാത്രം ഇംഗ്ലീഷ്ഭരണം പുനഃസ്ഥാപിതമാകുന്നതുവരെ ഭരണാനടത്തുന്നഭാരം റാണി കൈയേററു. അവർ രാജ്യകാര്യങ്ങൾ ദീർഘദൃഷ്ടിയോടും സമചിത്തതയോടുംകൂടി നിർവഹിച്ചു. സാംഗറിലെ ബ്രിട്ടീഷ്കമ്മിഷണർക്ക് റാണി നൽകിയ മുന്നറിയിപ്പു നിമിത്തം അവിടെ ചോരപ്പുഴയുണ്ടാകാതെ കഴിഞ്ഞു. അവർ കാര്യക്ഷമതയോടുകൂടി ഭരണം നടത്തിയെന്നു മാത്രമല്ല ബ്രിട്ടീഷ്കമ്മിഷണർക്ക് അപ്പോഴപ്പോൾവേണ്ട നിർദ്ദേശങ്ങൾ നൽകി നാട്ടിനെ കലാപങ്ങളിൽനിന്നു രക്ഷപ്പെടുത്തുകയും ചെയ്തു. 1857- ജൂൺ 7ാം-നു-

മുതൽ 1858 മാർച്ച് 20ാം-നു-വരെ ഇംഗ്ലീഷുകാൎക്കു വേണ്ടി റാണി ഭരണം നടത്തി. കോട്ടയിൽ സംസ്ഥാന പതാകയും ഇംഗ്ലീഷ് പതാകയും പറന്നു. പാരസ്നിസ് എഴുതിയ ലക്ഷ്മീബായി ചരിത്രത്തിൽ ഇപ്രകാരം കാണുന്നു:—

"റാണി ലക്ഷ്മീബായി കാലത്തു അഞ്ചു മണിയ്ക്കു ണൎന്നു ശുദ്ധമായ വാസനജലത്തിൽ സ്നാനം ചെയ്യുന്നു. അതിനുശേഷം ശുഭ്ര വസ്ത്രമണിഞ്ഞു പ്രാൎത്ഥന നടത്തുന്നു. പിന്നെ തുളസിമാടത്തിൽ ചെന്നു പൂജിച്ച ശേഷം പാൎത്ഥിവ പൂജനടത്തുന്നു. അപ്പോൾ സംസ്ഥാനഗായകന്മാർ പാടിക്കൊണ്ടിരിക്കും. അതിനെത്തുടൎന്നു റാണി പുരാണ പാരായണം ശ്രവിയ്ക്കുന്നു. അനന്തരം സർദാറന്മാരും പൗരപ്രധാനികളുമായി എഴുനൂററിയമ്പതിലധികംപേർ മുഖാകാണിക്കാൻ സന്നിഹിതരാകും. അവരെ ഉപചാരപൂർവം അയയ്ക്കുന്നു. ആരെങ്കിലും വരാതിരുന്നാൽ പിറേറദിവസം അതിനെപ്പററി അന്വേഷിയ്ക്കാതിരിയ്ക്കയില്ല. റാണിയുടെ ധാരണാശക്തി വിസ്മയാവഹമായിരുന്നു. വീണ്ടും ഈശ്വരപ്രാൎത്ഥന നടത്തിയശേഷം ആഹാരം കഴിയ്ക്കുന്നു. അത്യാവശ്യജോലിയൊന്നുമില്ലെങ്കിൽ ഒരു മണിക്കൂർ വിശ്രമിയ്ക്കുപതിവാണ്. കാലത്തു വന്ന തിരുമൽക്കാഴ്ച ദ്രവ്യങ്ങളെ പരിശോധിക്കുന്നതു് അതിനുശേഷമായിരിക്കും. അവയിൽ തനിയ്ക്കു താല്പൎയ്യമുള്ളവ എടുത്തശേഷം മററുള്ളവയെ ആ വകുപ്പിന്റെ അധ്യക്ഷനു് അയച്ചുകൊടുക്കുന്നു. ഉച്ചക്കു മൂന്നു മണിയ്ക്കു സഭാമണ്ഡപത്തിലേയ്ക്കു എഴുന്നള്ളുന്നു. മിക്കവാറും പുരുഷവേഷത്തിലാണ് സന്നിഹിതയാകുന്നതു്. അരയിൽ രത്നഖചിതമായ ഖഡ്ഗം ധരിച്ചിരിക്കും. ഭർത്തൃമരണാനന്തരം ആഭരണങ്ങൾ വളരെ കുറച്ചുമാത്രമേ അണിഞ്ഞിരുന്നുള്ളു. കൈകളിൽ

വൈരവളകൾ; കഴുത്തിൽ ചെറിയ മുത്തുമാല, വിരലിൽ വജ്രമോതിരം എന്നിവ ധരിച്ചിരുന്നു. സ്ത്രീയുടെ വേഷഭൂഷാദികളോടേ എഴുന്നള്ളുന്ന സന്ദർഭങ്ങളിൽ സദസ്യരുമായി അഭിമുഖദർശനം പതിവില്ല. സഭാമണ്ഡപത്തിനു സമീപത്തുള്ള മുറിയിൽ എഴുന്നള്ളിയിരുന്നു വിശ്രമിയ്ക്കുകയായിരിക്കും അപ്പോൾ. യാത്രക്കൽ സുവർണ്ണത്തിരശ്ശീലയിട്ടിരിക്കും. പ്രധാനഉദ്യോഗസ്ഥന്മാർ അവരുടെ ആജ്ഞകൾ പ്രതീക്ഷിച്ചു അടുത്തു വെളിയിൽ നിൽക്കും. റാണി എല്ലാകാര്യങ്ങളും ശ്രദ്ധിച്ചു മനസ്സിലാക്കി കല്പനകൾ പുറപ്പെടുവിയ്ക്കും. അവയിൽ സംശയത്തിനു തീരെ പഴുതുണ്ടായിരിക്കയില്ല. അവരുടെ നീതിന്യായ നിർവഹണം പ്രത്യേകം ശ്രദ്ധേയമത്രേ. മഹാലക്ഷ്മിയെ അവർ ഭക്തിപൂർവം വണങ്ങിയിരുന്നു. ഒരു താമരപ്പൊയ്കയുടെ തീരത്തു മഹാലക്ഷ്മിക്ഷേത്രം സ്ഥാപിതമായിരുന്നു. ചൊവ്വാ വെള്ളി ആഴ്ചകളിൽ റാണി പതിവായി അവിടെ എഴുന്നള്ളി ദർശനം നടത്തിവന്നു. ഒരിക്കൽ ദർശനം കഴിഞ്ഞുതിരിച്ചു എഴുന്നള്ളുമ്പോൾ അസംഖ്യം പിച്ചക്കാർ ബഹളമുണ്ടാക്കിക്കൊണ്ടു കൂടിനിൽക്കുന്നതു കണ്ടു അവരുടെ പരാതിയെന്തെന്നു അന്വേഷിച്ചു. ശൈത്യബാധമൂലം തങ്ങൾ അത്യധികം കഷ്ടപ്പെടുന്നു വെന്നും അതിനു മഹാറാണി പരിഹാരമുണ്ടാക്കിക്കൊടുക്കണമെന്നും അവർ പ്രശ്രയപൂർവം ഉണർത്തിച്ചു. ആർദ്രഹൃദയയായ റാണി നാലാം ദിവസം അവിടെ വരാൻ പറഞ്ഞു അവരെ യാത്രയാക്കി. ഉടനെ ആയിരക്കണക്കിൽ കമ്പിളിയുടുപ്പുകളും പുതപ്പുകളും തയാറാക്കാൻ കല്പന പുറപ്പെട്ടു. നിശ്ചിതദിവസം എല്ലാവർക്കും റാണി തന്നെ അവ വിതരണം ചെയ്തു. യുദ്ധത്തിൽ മുറിവേററ ഭടന്മാർക്ക് റാണി എഴുന്നള്ളിയിരുന്നു ശുശ്രൂഷകൾ നടത്തിച്ചു. ആതുരശുശ്രൂഷയിൽ റാണി കാണിച്ച താല്പര്യം ഭടന്മാർക്ക് സ-

ന്തം അമ്മമാരുടെ സ്മരണയാണുളവാക്കിയത്. റാണിക്കു വേണ്ടിജീവത്യാഗം ചെയ്യാൻ പൂർണ്ണമനസ്സോടേ അവർ എല്ലാവരുംസന്നദ്ധരായി. റാണിയുടെ കോവിലെഴുന്നള്ളത്ത് അത്യന്തം ദർശനീയമായിരുന്നു. പുരുഷവേഷത്തിൽ അശ്വാരൂഢയായിപ്പോകുന്ന റാണി പ്രജകളുടെഹൃദയംഗമമായ ഭക്തിയ്ക്കു ഭാജനമായിരുന്നു."

ബുണ്ഡേലാധിപൻെറ ആക്രമണത്തിൽ നിന്നു അവർ സംസ്ഥാനത്തെ രക്ഷിച്ചു. ശത്രുക്കൾ പ്രാണരക്ഷാർത്ഥം നാലുഭാഗത്തേയ്ക്കും ഓടി. പരാജിതനായ ബുണ്ഡേലസേനാനി പ്രതികാരേച്ഛയാൽ റാണി ലഹളക്കാരോടുചേൻ വെന്നൊരു വ്യാജം ബ്രിട്ടീഷ് കമ്മിഷണരോടു പറഞ്ഞു. ബ്രിട്ടീഷ് കമ്മീഷണർക്കു റാണി അയച്ച കത്തുകൾ കൾ മാർഗ്ഗമദ്ധ്യേ പിടിച്ചെടുക്കപ്പെട്ടതിനാൽഇംഗ്ലീഷുകാർക്കു യഥാർത്ഥമറിയാൻ സാധിച്ചതുമില്ല. റാണിയുടെ വിശ്വസ്ത പ്രതിനിധിപോലും ബ്രിട്ടീഷ പ്രതിനിധിയെ ക്കാണാതെ, കണ്ടു വിവരങ്ങൾ അറിയിച്ചുവെന്നു കള്ളം പറഞ്ഞു അവരെ ചതിയ്ക്കുകയാണു് ചെയ്തതു്.

ഇത്തരം ദുർഘടമായ പരിതഃസ്ഥിതിയിൽ വാസ്തവമറിയാത്ത ഇംഗ്ലീഷുകാർലഹളത്തലവരിൽ ഒരാളാണെന്നു റാണിയെ തെററിദ്ധരിച്ചു. റാണിയുടെ നേക്കു അവർചെയ്തഅന്യായങ്ങൾ ഓർത്തപ്പോൾ അവർക്കു അപ്രകാരം സന്ദേഹിക്കാനേ വഴിയും ഉണ്ടായിരുന്നുള്ളു. ഇംഗ്ലീഷുകാർ അകാരണമായി ഝാൻസിയിൽ നടത്തിയ കൂട്ടക്കൊല റാണിയുടെ ഹൃദയത്തെ കലുഷിതമാക്കിയിരുന്നു. ഇതും ഇംഗ്ലീഷുകാരുടെ തെററിദ്ധാരണ വർദ്ധിപ്പിക്കാനിടവരുത്തി. യഥാർത്ഥത്തിൽ ലഹളക്കാരുടെ വിക്രിയകളോടു റാണിയ്ക്കു ഒട്ടും ആനുകൂല്യമുണ്ടായിരുന്നില്ല ഏതായാലും വിപരീതമായ പലധാരണകൾ മൂലം ഇംഗ്ലീഷുകാർ റാണിയെ അന്യായമായി അവിശ്വസിച്ചു. അതിൻെറ

ഫലമായി സർഹ്യൂറോസ് (പിൽക്കാലത്തു് ഫീൽഡ് മാർഷൽ ലാർഡ് സ്ട്രാത്തു.നയേൺ) അറുപതിനായിരം ഭടന്മാരൊന്നിച്ചു ഝാൻസിയെ പിടിച്ചടക്കാൻചെന്നു. റാണി സത്യാവസ്ഥ അറിയിക്കാൻ അയച്ച പ്രതിനിധികളെ ആ സേനാനിയുടെ ആളുകൾ അവർയാതൊന്നും പറയുന്നതിനുമുമ്പു നിർദ്ദയം വധിച്ചുകളഞ്ഞു! ഝാൻസിയിൽ വെറും സ്നേഹപ്രചോദിതമായ ഭരണമേ നടന്നിരുന്നുള്ളു. വിപ്ളവ കാരികളുടെ അന്തയായികളാരും അവിടെ ഉണ്ടായിരുന്നില്ല. * ഇംഗ്ലീഷുകാരുടെ അന്യായ പ്രവൃത്തിയാണു് അവരിൽ ഭക്തിവിശ്വാസങ്ങളോടുകൂടി അവിടെ വാണിരുന്ന റാണിയെ ശത്രുവാക്കി മാററിയതെന്നു ലേഡി ഗ്ളവർ പ്രസ്താവിച്ചിട്ടുണ്ടു്.

5

റാണി ഇംഗ്ലീഷുകാരുമായി പോരാടിയതെന്തിനു്? ഭീമമായ നിരാശയ്ക്കുവശംവദയായിരുന്നുവെങ്കിലും ഇംഗ്ലീഷുകാരക്കെതിരായി യാതൊന്നിനും അവർ ഒരുങ്ങിയിരുന്നില്ല. പക്ഷേ മുൻപറഞ്ഞ കാരണങ്ങളാൽ 'ഇംഗ്ലീഷുകാർ റാണിയെ വൃഥാശങ്കിയ്ക്കുയും രണാങ്കണത്തിലേയ്ക്കു ആഹ്വാനം ചെയ്കയുംചെയ്തു. സററാറാരാജാവിനേയും ഇതേ തരത്തിലാണു് സംശയിച്ചതു്. അന്നത്തെ അന്ധകാരാവൃതമായ ചുററുപാടുകളിൽ അവരുടെ നിരപരാധിത്വം ഇംഗ്ലീഷുകാരെ വിശ്വസിപ്പിയ്ക്കുക അസാധ്യമായിരുന്നു. മുമ്പേതന്നെ വ്രണിതമായിരുന്ന റാണിയുടെ ഹൃദയം ഇതോടുകൂടി കൂടുതൽ യാതനയ്ക്കു ഇരിപ്പിടമായിത്തീർന്നു. ബാജിറാവുവിനോടുഷമത്രസാൽ

---

* "The short one (story) of the Rani of Jhansi is the record of a Loyal woman turned into an enemy by a flagrant act of injustice."

പ്രദർശിപ്പിച്ച കൃതജ്ഞതയും ഇംഗ്ലീഷുകാർ തന്നോടു കാണിച്ച കൃതഘ്നതയും ഏകകാലത്തു അവരുടെ സ്മൃതിപഥത്തിലെത്തി. അതിനാൽ തന്റെയും തന്റെ നാട്ടിന്റെയും അഭിമാനം സംരക്ഷിക്കുന്നതിനു പോരാടി ജയിക്കുകയോ അല്ലെങ്കിൽ പോർക്കളത്തിൽ ജീവത്യാഗം ചെയ്യുകയോ തന്നെവേണം എന്നു ആ വീരാംഗന തീരുമാനിച്ചു. അവരെപ്പോലെ തന്റേടം തികഞ്ഞ ഒരു തരുണീമണിക്കു അഭിമാനപ്രദവും ആശ്വാസപ്രദവുമായ മററുമാർഗ്ഗങ്ങളൊന്നും അപ്പോൾ ശേഷിച്ചിട്ടുണ്ടായിരുന്നില്ല. സംഖ്യാബലം കൊണ്ടും പരിശീലന വൈഭവംകൊണ്ടും നവീന സാമഗ്രികളുടെ ധാരാളത്വം കൊണ്ടും എത്രയും ശക്തിയേറിയവമ്പിച്ച രാക്ഷസപ്പടയോടുതാനും തന്റെ ചെറുസേനയും പോരാടുക എന്നുള്ളതു് വൈഷമ്യമേറിയ ഒരു കാര്യമാണെന്നു അവർക്കുനല്ലപോലെ അറിയാമായിരുന്നു. എന്നാൽ ഒരുനാളും അനീതിയുടെ മുമ്പിൽ തലകുനിയ്ക്കുന്ന പ്രകൃതിക്കാരി ആയിരുന്നില്ല ആ വീരവനിത. കീഴടക്കം നേടിക്കൊടുക്കുന്നതു് നിന്ദയും മാനഹാനിയും തോൽവിയും മാത്രമാണെന്നു റാണിയ്ക്കു അറിയാമായിരുന്നു. വിജയവും ആത്മാഭിമാനവും ആ മാർഗ്ഗത്തിലെങ്ങുമില്ല.

സർഹ്യൂറോസ്, റാണിയോടു് അവരുടെ പിതാവായ മോരോപന്തു് ഉൾപ്പെടെ സഹവർത്തികളായ എട്ടുപ്രധാനികളെ വിട്ടുകൊടുക്കണമെന്നു ആവശ്യപ്പെട്ടു. അവർ എട്ടുപേരും നിരായുധരായി നിരുപാധികമായി സായ്പിന്റെ ക്യാമ്പിൽ ചെല്ലണമത്രേ. ഈ മര്യാദകെട്ട ആജ്ഞയെ റാണി തൽക്ഷണം തന്നെ നിരാകരിച്ചു. എന്നു തന്നെയല്ല ആ എട്ടുപേരുടേയും പ്രാണ രക്ഷയ്ക്കു വേണ്ട കാര്യങ്ങളിൽ കൂടുതൽ ശ്രദ്ധപതി

പ്പിയ്ക്കുയും ചെയ്തു. ഭീകരമായ ആയുധങ്ങളും നശീകരണ സാമഗ്രികളും നിരവധി ഭടന്മാരും ഉൾപ്പെട്ട ഇംഗ്ലീഷ് സൈന്യത്തെ എതിർക്കാൻ ഈ യുവറാണി ഒരിക്കലും തയാറാവുകയില്ലെന്നായിരുന്നു ധാരവിശ്വസിച്ചിരുന്നതു്. ആ മഹിളാമണി പോരാടാനൊരുങ്ങിയിരിക്കയാണെന്നു കേട്ടപ്പോൾ സർഹ്യൂറോസ് അമ്പരന്നുപോയി! ഒരുമാൻപേട സിംഹസംഘത്തോടു പോരാടാൻ സന്നദ്ധമാകുന്നതു പോലുള്ളതായിരുന്നു ആ സംരംഭം. ഇംഗ്ലീഷുകാരുടെ ഭീമമായ സൈന്യത്തെ റാണി ഝാൻസി, കല്പി, ഗ്വാളിയർ എന്നീ സ്ഥലങ്ങളിൽ വച്ചു സധീരം എതിർത്തു ശത്രുക്കൾ ത്രസിച്ചു പോകത്തക്കവണ്ണം പോരാടി. പ്രസ്തുതയുദ്ധങ്ങളിൽ വിജയലക്ഷ്മി, റാണിയെ വരണം ചെയ്തില്ല. കാരണം സുസ്പഷ്ടമാണല്ലോ. എങ്കിലും ഒരുസേനാംഗം എന്നനിലയിൽ അവർക്കുണ്ടായിരുന്ന ധൈര്യവും സൈന്യാധിപ എന്നനിലയിൽ അവർക്കുണ്ടായിരുന്ന നിയന്ത്രണ പാടവവും നയതന്ത്രകുശല എന്നനിലയിൽ അവർക്കുണ്ടായിരുന്ന അപരിമിത സാമർത്ഥ്യവും അവരുടെ വയസ്സും ലോകപരിചയവുമായി ഒത്തുനോക്കുമ്പോൾ ഏററവും പ്രശംസനീയമായിരുന്നു. അസംഖ്യം സ്ത്രീകൾ റാണിയുടെ യുദ്ധോദ്യമങ്ങളിൽ സധീരം പങ്കുകൊണ്ടിരുന്നതായി സർഹ്യൂറോസ് തന്നെ രേഖപ്പെടുത്തിയിരിക്കുന്നു.

അവർ നടത്തിയ വീരസമരങ്ങളിൽ ഒന്നാമത്തേതു്—ഝാൻസി—1858 മാർച്ചു് 22-നു- മുതൽ ഏപ്രിൽ 3-നു-വരെ തുടർന്നു നിന്നു. റാണിയുടെ സൈന്യം ചെറുതും പരിശീലനം കുറഞ്ഞതുമായിരുന്നു. എന്നിട്ടും അവർ പ്രദർശിപ്പിച്ച സാമർത്ഥ്യവും സംഘടനാ നിപുണതയും അചഞ്ചലമായ വിപദിധൈര്യവും നിസ്സീമമായ ആജ്ഞാശക്തിയും രണമദ്ധ്യത്തിൽവച്ചു പോലും കാണി

ച്ച സംഘനശക്തിയും അവർണ്ണനീയമായിരുന്നു. പന്ത്രണ്ടാം ദിവസം അവർ പരാജിതയായി. ഇംഗ്ലീഷുകാർ വിജയമത്തരായി നഗരത്തിൽ പ്രവേശിച്ചു ഏഴുദിവസം തുടർച്ചയായി കൊള്ളനടത്തുകയും കയ്യിൽ കിട്ടിയ സകലരേയും സ്ത്രീയെന്നോ കുട്ടിയെന്നോ വയസ്സനെന്നോ ഉള്ള യാതൊരു വ്യത്യാസവും പരിഗണിയ്ക്കാതെ നിഷ്കരുണം കൊല്ലുകയും ചെയ്തു. അപരിത്യാജ്യമായിരുന്ന ആ പരാജയം കണ്ടു റാണിയും ഏതാനും അനുയായികളും ഏപ്രിൽ 4 നു അർദ്ധരാത്രി ഇംഗ്ലീഷ് ഭടന്മാരുടെ നടുവിൽ കൂടിയിറങ്ങി ഇരുപതു മണിക്കൂറിനുള്ളിൽ നൂററിരണ്ടു മൈലിൽ കൂടുതൽ ദൂരം യാത്രചെയ്തു കലാപി നഗരത്തിൽ എത്തി. റാണിയെ അത്രയേറെ ദൂരം വഹിച്ചുകൊണ്ടു ഓടിയ അശ്വവും മററുവേററ അനുയായികളിൽ ഒരു വലിയഭാഗവും ദുസ്സഹമായ ക്ഷീണം നിമിത്തം വഴിയിൽ വീണുമരിച്ചു. ആ അശ്വവും വീരന്മാരും നമ്മുടെ ശാശ്വതസ്മരണയെ അർഹിക്കുന്നു. ഔറംഗസേബിനാൽ പിടിക്കപ്പെട്ട ശിവാജിയുടെ തടവുചാടലിനേക്കാളും അത്ഭുതകരമായ ഒന്നായിരുന്നു അതു്. മുസ്ലിം സമ്രാട്ടിൻെറ സൈന്യത്തേക്കാൾ ത്രിലോകം ശക്തിയേറിയതായിരുന്നുവല്ലോ ഇംഗ്ലീഷുകാരുടേതു്. ചില കുലദ്രോഹികളുടെ വഞ്ചതിവിൻെറ ഫലമായി റാണിയുടെ പിതാവിനെ ഇംഗ്ലീഷുകാർ പിടിയ്ക്കുകയും പ്രതികാരാഗ്നിയുടെ കത്തിക്കാളൽ നിമിത്തം അവർ അദ്ദേഹത്തെ തൂക്കിലിടുകയും ചെയ്തു. സ്വപുത്രിയുടെ ലോകോത്തരമായ സമരചാതുര്യംകണ്ടു ചാരിതാർത്ഥ്യമനുഭവിച്ച ആ ധീരാത്മാവിൻെറ പുണ്യദേഹി അങ്ങനെ വീരസ്വർഗ്ഗം പ്രാപിച്ചു.

രണ്ടാംസമരം ഇംഗ്ലീഷുകാരും റാവുസാംഹബ് പേഷ്വായും തമ്മിൽ കലാപിയ്ക്കടുത്ത കഞ്ച്ഗ്രാമത്തിൽ വച്ചാണ് നടന്നതു്. പേഷ്വായുടെ സൈന്യം അ

ച്ചടക്കമുള്ളതായിരുന്നില്ല. നവീന യുദ്ധസാമഗ്രികളിലൊ ന്നും അവക്കുണ്ടായിരുന്നില്ല. സൈന്യത്തിൻെറ പുനഃസംഘടനയ്ക്കുപേഷ്വാ, റാണിയെ അനുവദിച്ചുമില്ല. അവരുടെ മുന്നറിയിപ്പുകൾ അലക്ഷ്യമായി അവഗണിയ്ക്കപ്പെട്ടതേയുള്ളു. എന്നിട്ടും അപ്രാപ്തരായ ഇരുന്നൂറ ഭടന്മാരേയും കൊണ്ടു റാണി സംഖ്യാതീതമായ ഇംഗ്ലീഷ് സൈന്യത്തെ എതിർത്തു എട്ടു ദിവസം പോരാടി. ലവലേശം ശേഷിയില്ലാത്തവനും ചിന്താശൂന്യനുമായിരുന്ന റാവുസാഹെബ്ബ്. പരാജിതരായപേഷ്വായും കൂട്ടരും നിരാശപ്പെട്ടു ഇതികർത്തവ്യതാമൂഢരായി നിലകൊണ്ടു. റാണി അവരെ ഗ്വാളിയറിലേക്കു പോകാൻ ഉപദേശിച്ചു. ഗ്വാളിയറിൽ ചെന്നു ഉടനടി സൈന്യം ശേഖരിയ്ക്കുന്നതിനുപകരം പേഷ്വാ ആഡംബരങ്ങളിൽ മുഴുകി സമയംകളഞ്ഞു.

ഇംഗ്ലീഷുകാരുമായി സഖ്യതയിൽ കഴിഞ്ഞുകൂടിയ താന്തിയാതോപേ പ്രസ്തുത വിപ്ളവകാലത്തു അനേകം ഇംഗ്ലീഷുകാരെ രക്ഷിച്ചിട്ടുണ്ടു്. ഇംഗ്ലീഷുകാർ ഝാൻസി റാണിയെ സമര രംഗത്തേയ്ക്കു നിർബന്ധപൂർവം ആഹ്വാനം ചെയ്തവിവരമറിഞ്ഞു അദ്ദേഹം ആസാദ്ധ്യായിയെ സഹായിക്കാൻ സമുദ്യുക്തനായി. ഈ വർത്തമാനം സർഹ്യൂറോസിനെ വിഷമിപ്പിച്ചു. റാണിയുടെ അനന്യ സുലഭമായ ധീരതയും ശൗര്യവും കണ്ടു വിസ്മയപരതന്ത്രനായ ഹ്യൂറോസ് ഇത്ര തൻേറടവും പരാക്രമവും തികഞ്ഞ ഒരു തരുണിയെ ഒരു ദേശത്തും കണ്ടിട്ടില്ലെന്നു തുറന്നു പറഞ്ഞിരിക്കുന്നു. ഇപ്രകാരം ഒരൊന്നാംകിട സേനാനായകൻെറ ഹൃദയംഗമമായ ശ്ലാഘയ്ക്കു പാത്രമായ റാണി യൂറോപ്പിലെ വീര മഹിളമാരെക്കാരം സമുന്നതയായി വിളങ്ങുന്നുവെന്നു ലേഡീഗ്ളൗവർ പ്രസ്താവിച്ചിരിക്കുന്നു.

ഗ്വാളിയർ രാജാവ് ഈ സ്വാതന്ത്ര്യസമരത്തിൽ ചേർന്നിരുന്നില്ല. അദ്ദേഹം റാണിയെ എതിർക്കാൻ തയാറായി. ഇതറിഞ്ഞു അശ്വാരൂഢയായ റാണിയും അനുയായികളും നിരായുധരായി ഗ്വാളിയർ രാജാവിനെ സന്ദർശിച്ചു. റാണിയുടെ തന്റേടവും ധീരതയും കണ്ടു് രാജാവ് വിസ്മയപരതന്ത്രനായി അവരെ ബന്ധിയ്ക്കാൻ പുറപ്പെടുവിച്ച കല്പനയെ നിർവഹിയ്ക്കാൻ ആരും സന്നദ്ധരായില്ല! ഇതുകണ്ടുറാണി:—

"മഹാരാജാവേ, ഞാൻതാനേ കീഴടങ്ങിയില്ലെങ്കിൽ എന്നെപിടിച്ചു ബന്ധിക്കാനാരും ധൈര്യപ്പെടുകയില്ല. ഞാൻഇവിടെ വന്നതു് നിങ്ങളേയും ഇൻഡോർ രാജാവിനേയും പോലെയുള്ള പുരുഷന്മാർക്കു (?) നിങ്ങളർഹിക്കുന്നവേഷ ഭൂഷാദികൾ സമ്മാനിക്കുന്നതിനുമാത്രമാണു് അതുകൊണ്ടു നിങ്ങൾ എന്റെ വസ്ത്രാദികളും ഭൂഷണങ്ങളും സ്വീകരിച്ചിട്ടു പകരം നിങ്ങളുടെ പുരുഷോചിതമായ വസ്ത്രാദികളും ഉഷ്ണീഷവും എനിക്കു തരുമോ?"

ഇതുകേട്ടു ലജ്ജാവനമ്രനായ രാജാവു ഇളിഭ്യനായി ആഗ്രായിലേയ്ക്കോടി. റാണിഗ്വാളിയറിൽ പ്രവേശിച്ചു.

സർഹ്യൂറോസാകട്ടെ കിട്ടിയസമയം ഒട്ടംപാഴാക്കാതെപേഷ്വാശക്തിയെ വേരോടേ പിഴുതെറിയാൻ വേണ്ട കരുതലുകൾ നിഷ്കർഷാപൂർവം ചെയ്തു. ഇതെല്ലാം കണ്ടപ്പോൾ തന്റെ അവസാനയുദ്ധവും അത്യാസന്നമായിക്കഴിഞ്ഞുവെന്നുറാണിമനസ്സിലാക്കി! ഗ്വാളിയർയുദ്ധം രണ്ടു ദിവസത്തേയ്ക്കേ നീണ്ടുനിന്നുള്ളു. സമുദ്രം പോലെ ഇരച്ചുകയറിയ ഇംഗ്ലീഷുസൈന്യം പരിഭ്രമിച്ചു പോകത്തക്കവണ്ണം വിസ്മയാവഹവും നിസ്തുല്യവുമായ ധീരതയോടുകൂടി റാണിപോരാടി. ഒന്നാംദിവസത്തെ ഭയങ്കരയുദ്ധം നിമിത്തം റാണിയുടെ കുതിരഅത്യധികം തളർന്നുപോയിരുന്നു. അതുകൊണ്ടു പിറേറന്നു അവർ

വേറൊരു കുതിരയുടെ പുറത്തുകയറിയാണു് യു ദ്ധരംഗത്തിൽ എത്തിയതു്. പോക്കളത്തിൽ എത്തിയ ഉടനെ അവർ ശത്രുക്കളുടെ നേക്കു പാഞ്ഞു. ഇൗട്ടിക ൾക്കു അത്രവേഗം പായുക സാധ്യമല്ല. മിന്നൽപിണ രുകൾ അത്രവേഗം ആവിർഭവിക്കയില്ല. അഭിമുഖമായി വരുന്ന മദയാനയുടെ മസ്തകമടിച്ചു പിളക്കാൻ കുതിയ്ക്കു ന്ന സിംഹം പോലും അത്രയധികം ആവേശത്തോടുകൂടി പാഞ്ഞിരിക്കയില്ല. ഒരിംഗ്ലീഷ് ചരിത്രകാരൻ ഈ സ ന്ദർഭം ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:—

"മഹാസുന്ദരിയായ ഈ റാണി പോക്കളത്തിൽ ചെന്നു ഹ്യൂറോസിൻെറ എത്രയും വമ്പിച്ച പടയെ ലവ ലേശം ഭയപ്പെടാതെ എതിക്കാൻ സന്നദ്ധയായി. നമ്മു ടെ സൈന്യങ്ങൾ ഇടവിടാതെ ഉഗ്രമായിപ്പോർചെയ്തു. തന്മൂലം റാണിയുടെ സൈന്യദളം പിളക്കപ്പെട്ടു. അവ രുടെ സേനാബലം കുറഞ്ഞുകൊണ്ടും വന്നു. റാണിയാകട്ടെ ഏററവും വൈഷമ്യം നിറഞ്ഞ ആ അവസ്ഥയിൽ പ്പോലും എള്ളളവും കുലുക്കം കൂടാതെ മുന്നണിയിൽ നി ന്ന ആരും പരിഭ്രമിച്ചു പോകത്തക്കവണ്ണം ശക്തിമത്താ യിപ്പോരാടി. ഹ്യൂറോസിൻെറ ഭയങ്കരസേനയുടെ മുമ്പിൽ വിപ്ളവകാരികളുടെ സൈന്യത്തിനു നിൽക്കാൻ കഴി ഞ്ഞില്ല. റാണിമാത്രം അപ്പോഴും ദൃഢചിത്തയായി പോ രാടിക്കൊണ്ടു മുന്നോട്ടു പാഞ്ഞു കൊണ്ടിരുന്നു."

റാണിയുടെ ഭടന്മാർ അപ്രതിമ പരാക്രമത്തോടു കൂടി പോരാടിക്കൊണ്ടിരിക്കവേ ഇംഗ്ലീഷുകാരുടെമറെറാ രു പട പിന്നിൽകൂടി വന്നു അവരെ വളഞ്ഞു. പുറകിൽ നിന്നിരുന്ന റാണിയുടെ പടയിൽ പിളർപ്പുണ്ടായതാണു് ഇതിനു ഹേതു. അതോടുകൂടി ആദേശസ്നേഹികളുടെ വീര ങ്കികൾമൂകങ്ങളായി. പ്രധാനസേന ശിഥിലവുമായി. ജയ ഭേരിമുഴക്കിഅതിശീഘ്രം അടുത്തുകൊണ്ടിരുന്ന വെള്ളക്കാ

ർനാലുപാടും വളഞ്ഞുകഴിഞ്ഞു. ആഘട്ടത്തിൽ റാണി തന്നോടൊന്നിച്ചുണ്ടായിരുന്ന ഇരുപതുഅശ്വഭടന്മാരോടും തോഴികളോടും കൂടി ശത്രുസൈന്യത്തെപ്പിളന്നുകൊണ്ടു മറെറാരു ഭാഗത്തു നിന്നിരുന്ന തന്റെ ആളുകളുടെ കൂട്ടത്തിലേക്കു പാഞ്ഞു. വിജയപ്രമത്തരായ ഇംഗ്ളീഷുകാരാകട്ടെ അവരെ ലക്ഷ്യമാക്കി ശരമാരി പോലെ വെടി തുടർന്നുകൊണ്ടു് അനുധാവനം ചെയ്തു. തന്നെ എത്തിക്കൊണ്ടു് പിൻതുടർന്ന ഇംഗ്ളീഷ് ഭടന്മാരെ സധൈര്യം വെട്ടി വീഴ്ത്തിക്കൊണ്ടു് റാണി മുന്നോട്ടു കടന്നപ്പോൾ "ഞാൻ ചത്തു. ബായി സാഹെബ്, ഞാൻ ചത്തു" എന്നൊരു ദീനസ്വരം കേട്ടു. റാണി തിരിഞ്ഞു നോക്കിയ സമയം തന്നെ ജീവതുല്യം സ്നേഹിച്ച പിൻതുടർന്നിരുന്ന തോഴി മന്ദിര ഒരിംഗ്ളീഷ്കാരന്റെ വെടിയേററു നിലംപതിച്ചുകിടക്കുന്നതാണു് കണ്ടതു്. അപ്പോൾ റാണിക്കുണ്ടായ കോപതാപങ്ങൾ വാക്കുകൾക്കു് വിഷയമല്ല. കാലദൂതന്മാരെപ്പോലെ ഇംഗ്ളീഷ്കാർ തന്നെ സമീപിക്കുന്നതിനെ ഒട്ടും വകവയ്ക്കാതെ തിരിഞ്ഞുനിന്നു് തോഴിയെക്കൊന്നവനെ ഉടനെ റാണി വെട്ടി വീഴ്ത്തി പ്രതികാരം ചെയ്തു.

ഇംഗ്ളീഷ്കാർ എല്ലാ വശങ്ങളിലും വളഞ്ഞുകഴിഞ്ഞതിനാൽ ഇനി തനിക്കു് രക്ഷപ്പെടാനൊക്കുകയില്ലെന്നു് റാണിയ്ക്കു മനസ്സിലായി. അതിനുള്ളിൽ അവരുടെ മുതുകിൽ വെടിയേററുകഴിഞ്ഞു. ആ സന്ദർഭത്തിലും നഷ്ടധൈര്യയാകാതെ, വേഷപ്രച്ഛന്നരായി പാർശ്വങ്ങളിൽ തന്നെ അനുഗമിച്ചിരുന്ന തോഴിമാരേയും രഘുനാഥസിംഗ്, രാമചന്ദ്രറാവു മുതലായ അംഗരക്ഷകരേയും നോക്കി "യുദ്ധക്കളത്തിൽ ഞാൻ വീണാൽ എന്റെ ദേഹം ഈ മ്ലേച്ഛന്മാർ (വെള്ളക്കാർ) തീണ്ടാതെ സൂക്ഷിക്കേണ്ടതു് നിങ്ങളുടെ കടമയാണു്. നിങ്ങളിൽ നി

ന്ന് ഞാൻ അവസാനമായി പ്രതീക്ഷിക്കുന്ന സഹായം അതൊന്നു മാത്രം" എന്നു പറഞ്ഞു. അതു കേട്ട ആ വീരസന്താനങ്ങൾ മനസ്സുരുകി തങ്ങൾക്ക് എന്തു ആപത്തു വന്നാലും റാണിയുടെ പാവനശരീരത്തെ വെള്ളക്കാർ സ്പർശിക്കാനിടവരരുതെന്ന ദൃഢവ്രതത്തോടെ അവരെ കാത്തുനിന്നു. അപ്പോൾ റാണിയുടെ ദത്തപുത്രനായ ദാമോദരറാവു, രാമചന്ദ്രറാവു ദേശമുഖൻെറ അശ്വത്തിലിരിക്കയായിരുന്നു. റാണി തനിക്കേററ ഭീമമായ വെടിയെ വകവെയ്ക്കാതെ വെള്ളക്കാരെ വെട്ടിവീഴ്ത്തിക്കൊണ്ട് മുന്നോട്ട് ത്വരിതഗമനം ചെയ്തുകൊണ്ടിരിക്കേ ഒരു ചെറുപുഴ കടക്കേണ്ടിവന്നു. ഭാഗ്യദോഷത്താൽ പുഴ ചാടാൻ കുതിര അൽപ്പം മടിച്ചു. റാണി അവരുടെ സ്വന്ത കുതിരയിൽ വന്നിരുന്നുവെങ്കിൽ ഇപ്രകാരം സംഭവിച്ചിരിക്കയില്ല. എത്ര പണിപ്പെട്ടിട്ടും കുതിര പുഴ ചാടിയില്ല, അതു ചുററിച്ചുററി നടന്നതേയുള്ളു. നാലുവശത്തും ഇംഗ്ലീഷ് ഭടന്മാർ ഞെരുങ്ങിക്കൊണ്ടു വന്നതിനാൽ ഒരു തരത്തിലും പിന്മാറാനും തരമില്ലാതെയായി. ഇംഗ്ലീഷ്കാർ ഇതുതന്നെ സുവർണ്ണാവസരമെന്നു കരുതി തീവ്രവൈരാഗ്യത്തോടെ പോരു തുടങ്ങി. അതിന്നിടയ്ക്ക് ഒരിംഗ്ലീഷ് ഭടൻ പിന്നിൽ നിന്നു റാണിയെ ആഞ്ഞുവെട്ടി, ഒരു തോളും ഒരു കണ്ണും ഉടൻ വേർപെട്ടുപോയി! വേറൊരിംഗ്ലീഷ്കാരൻ അവരുടെ മാറിലും ഓങ്ങി വെട്ടി. ഹാ! കഷ്ടം! ആ അത്യാസന്നനിലയിലും റാണി ധൈര്യം വിടാതെ, തന്നെ വെട്ടിയ രണ്ടുപേരെയും ഒരേ വെട്ടിൽ വീഴ്ത്തിയ ശേഷം കുതിരപ്പുറത്തു വീണു! രാമചന്ദ്രറാവുവും കൂട്ടരും ഉടനെ തന്നെ റാണിയെ സമീപത്തുണ്ടായിരുന്ന ഗംഗാദാസ് ബാവയുടെ ചെറുകുടിലിൽ കൊണ്ടുപോയി കിടത്തി ദാഹശമനത്തിന് ഗംഗാജലമൊഴിച്ചുകൊടുത്തു. റാണിയുടെ ദേ

ഹം രക്തത്തിൽ മുഴകിയിരുന്നു. അൽപ്പ നിമിഷത്തിനു ള്ളിൽ മൂർച്ഛ തെളിഞ്ഞു് അവർ കണ്ണു തുറന്നു. തന്നെ വെള്ളക്കാർ തീണ്ടിയില്ലെന്നറിഞ്ഞപ്പോൾ അവരുടെ മുഖത്തു് ഒരു ദൈവിക മന്ദഹാസമുളവായി. പിന്നീട് തന്റെ പുത്രൻ ദാമോദരറാവുവിനെ വാത്സല്യപൂർവം നോക്കിക്കൊണ്ടു് ഈശ്വരസ്മരണയോടുകൂടി ദേഹത്യാഗം ചെയ്തു. അപ്പോൾ ആ പുണ്യവതിക്കു് ഇരുപത്തിമൂന്നു വയസ്സു തികഞ്ഞിരുന്നില്ല. റാണിയുടെ അഭിലാഷാനുസാരം രാമചന്ദ്രറാവു അവരെ യഥാവിധി സംസ്കരിച്ചു. പുത്രൻ, യുദ്ധവീരരായ മിത്രങ്ങൾ, ഇഷ്ടതോഴികൾ മുതലായവരുടെ സാന്നിധ്യത്തിൽ റാണി ലക്ഷ്മീബായിയുടെ പാവനാത്മാവു് ശാശ്വതശാന്തിയടഞ്ഞു. തന്റെ പ്രതിജ്ഞപോലെ തന്നെ അടിമത്തം അവരുടെ പവിത്ര ദേഹത്തേയും ദേഹിയേയും തീണ്ടുന്നതിനു് മുമ്പു അവർ വീരസ്വർഗ്ഗം പൂകി.

"ഇങ്ങനെ ലോകത്തെ ഒരു വിശിഷ്ട വ്യക്തി കഥാവശേഷയായി. അന്തഃപുരത്തിനുള്ളിൽ ശാന്തിയുടെ കേളീരംഗമായി കാണപ്പെട്ടിരുന്ന ആ മഹതി തന്റെ രാജ്യം ശത്രുവിനു കീഴടങ്ങുക എന്നു വിചാരിച്ചപ്പോഴേയ്ക്കും കോപാവിഷ്ടയായ സിംഹികയായി മാറി! ചരിത്രത്തിൽ ഏററവും പരിഗണനീയ ആയ ഒരു മഹിളാമണി എന്ന നിലയിൽ അവർ എന്നും സ്മരിക്കപ്പെട്ടും. മാതൃഭൂമിയിൽ അവരുടെ ജനലക്ഷങ്ങളുടെ മദ്ധ്യേ ഭക്തിബഹുമാനഭാജനമായി അവരുടെ ദിവ്യനാമധേയം എന്നും പരിലസിക്കും" എന്നാണു് ലേഡീ ഗ്ളൌവർ എഴുതിയിരിക്കുന്നതു്.

അക്കാലത്തെ ഭാരതചരിത്രമെഴുതിയ കർണ്ണൽ മല്ലേസൻ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:—"ബ്രിട്ടീഷുകാരന്റെ കണ്ണുകളിൽ അവരുടെ കുററങ്ങൾ എന്തുത

ന്നെയായിരുന്നാലും അവരെ വിപ്ളവത്തിലേക്ക നിർബന്ധപൂർവം ഇളക്കിവിട്ടതു് ബ്രിട്ടീഷുകാരുടെ മര്യാദകെട്ട പെരുമാററമാണു് എന്നു തന്നെ അവരുടെ നാട്ടുകാർ എന്നും വിശ്വസിക്കും. അവരുടെ വാദം ഏററവും ന്യായയുക്തമായിരുന്നു. ലാർഡ്ഡൽഹൌസിയിൽ നിന്നു അവർക്കുണ്ടായ ദൂഷിച്ച അനുഭവമാണു് 1857-58 വർഷങ്ങളിൽ ബുണ്ഡേൽഖണ്ഡിലും സെൻട്രൽ ഇന്ത്യയിലും വ്യാപിച്ചിരുന്ന അസംതൃപ്തിയുടെ പ്രധാന ഹേതുക്കളിൽ പ്രാധാന്യം വഹിക്കുന്നതു്. അവർക്ക ആ റാണി എന്നെന്നേക്കും വീര മഹിള തന്നെയാണു്."

ഭാരതചരിത്രത്തിന്റെ കണ്ണിനു തുല്യമാണു് ഝാൻസി റാണിയുടെ വീരജീവിതമെന്നു് ദേശഭക്താഗ്രണിയായ ഒരു മഹാൻ എഴുതിയിട്ടുള്ളതു് ഇവിടെ പ്രസ്താവയോഗ്യമാണു്. നമ്മുടെ ജന്മഭൂമിയിൽ റാണി ലക്ഷ്മീബായിയെക്കാൾ സമുജ്ജ്വലമായ ഒരു മുക്താഫലം ഒരു കാലത്തും ആവിർഭവിച്ചിട്ടില്ല. ഒരു ദേശത്തിന്റെ ഉദ്ധാരണത്തിനും ശ്രേഷ്ഠതയ്ക്കും അനശ്വരയശസ്സിനും അത്തരമൊരു പാവനാത്മാവു മതി. ആ മഹതി സകല ഉന്നതഗുണങ്ങളുടേയും മൂർത്തീകരണമായി വിളങ്ങി. ചരമകാലത്തു അവർ താരുണ്യത്തിലേയ്ക്ക എത്തിനോക്കിയിരുന്നതേയുള്ളു. ആരുടെ നേത്രങ്ങളേയും ആകർഷിക്കുന്ന സൌന്ദര്യം, ഏതു ദുഷ്ടന്റെ ഹൃദയത്തേയും കവരുന്ന സ്വഭാവമാധുര്യം, ശത്രുക്കൾക്ക പോലും പഴിക്കാൻ കഴിയാത്ത പരിശുദ്ധജീവിതചര്യ, അതുല്യമായ ധൈര്യം, അപ്രതിമമായ സമരചതുരത ഇവയെല്ലാം മററാരിലും ഇത്ര മോഹനമായി ഇണങ്ങിച്ചേർന്നിട്ടില്ല. അവരുടെ ഹൃദയവേദിയിൽ ഒരിക്കലും ക്ഷയിക്കാത്ത ദേശഭക്തി കത്തിയെരിഞ്ഞുകൊണ്ടിരുന്നു. അവരെപ്പോലൊരു വിശിഷ്ടരത്നത്തിന്റെ സാന്നിധ്യം ഒരു നാട്ടിനു കൈവ

രികയെന്നതു് സാധാരണമല്ല. ഝാൻസി റാണിയെപ്പോലൊരു മഹിളാകുലതിലകത്തെ പ്രസവിയ്ക്കാനുള്ള പരമഭാഗ്യം ഇംഗ്ളണ്ടിനും കൈവന്നിട്ടില്ല. ഉന്നതലക്ഷ്യങ്ങളും നിസ്തുല്യ വീരത്വവും നിറഞ്ഞുകിടന്ന ഇററലിയിലും ഇത്തരമൊരു വീരാംഗന പിറന്നിട്ടില്ല. നിരുപമമായ ഈ രത്നത്തെ പ്രസവിച്ച എന്ന മഹിമ നമ്മുടെ പുണ്യജനനിക്കു മാത്രം അവകാശപ്പെട്ടതാണു്. അതു അഗ്നിയേക്കാൾ ശോഭയോടുകൂടി വിളങ്ങുന്നു. ഗംഗാദാസ് ബാവയുടെ കുടിലിനടുത്തു എരിഞ്ഞടങ്ങിയ ചിതയിൽ കൂടി ഇന്നും പ്രകാശിച്ചുകൊണ്ടിരിക്കുന്നു.



6

അക്കാലത്തെ ഇന്ത്യാചരിത്രം ആസ്പദമാക്കി ഇംഗ്ളീഷുകാരും ഇന്ത്യാക്കാരും എഴുതിയ കൃതികൾ നീതിനിർവഹണത്തിൽ നിന്നു വ്യതിചലിക്കത്തക്കവിധം ഡൽഹൌസി പ്രഭുവിനു നൽകപ്പെട്ട ഉപദേശമാണു് ഝാൻസിവിപ്ളവത്തിനു കാരണമെന്നും അതാണു് ബ്രിട്ടീഷുകാരുടെ മിത്രങ്ങളായിരുന്ന താന്തിയാതോപേയെയും ഝാൻസി റാണിയേയും വൈരികളായി പരിവർത്തനം ചെയ്യിച്ചതെന്നും വിശദമാക്കിയിരിക്കുന്നുവെന്നു് ലേഡി ഗ്ളൌവർ ചൂണ്ടിക്കാണിച്ചിരിക്കുന്നു. റാണിയുമായി നടത്തിയ പോരാട്ടത്തിൽ, ഇംഗ്ളീഷ് സേനയിൽപ്പെട്ട അയ്യായിരം പേർ കൊല്ലപ്പെട്ടപോലും. അവരിൽ ആയിരംപേരെ മറവു ചെയ്തതും ഝാൻസിയിൽത്തന്നെ ആയിരുന്നുവത്രെ. ഝാൻസി റാണി യുദ്ധം നടത്താൻ പ്രത്യേകം കൊതിച്ചു ചാടിയിറങ്ങിയവരല്ലെന്നുള്ള പരമാർത്ഥം മുമ്പു വ്യക്തമാക്കിയിട്ടുണ്ടല്ലോ? തന്റെ ഭവനത്തേയും തന്റെ കുഞ്ഞുങ്ങളേയും സംരക്ഷിക്കാൻ

വേണ്ടി ഓരോ മാതാവും സ്വന്തം പ്രാണനെപ്പോലും ത്യജിക്കാൻ തയാറായിരിക്കണമെന്നുള്ള നിഷ്ഠ അവർക്കും ജന്മസിദ്ധമായിരുന്നു. അവർ യുദ്ധം ചെയ്തതു് മാതൃഭൂമിക്കു വേണ്ടിയായിരുന്നു.

നമ്മുടെ ജന്മഭൂമിയുടെ അന്നത്തെ സമുന്നതമായ ആവേശം അഥവാ ചൈതന്യം ഈ മഹാധീരയിൽ കുടികൊണ്ടിരുന്നു. ശിരോലിഖിതവും ചരിത്രപരമായ ചിന്താവിജ്ഞാനീയവും ഈ തേജോധാമത്തിന്നു് എതിരായിരുന്നുവെങ്കിലും റാണി നടത്തിയ യുദ്ധങ്ങളും സ്വന്തം ജീവബലിയും രാജ്യശ്രേയസ്സിനെ ലക്ഷ്യമാക്കിക്കൊണ്ടുള്ളതായിരുന്നു. പ്രസ്തുത വിപ്ളവമുണ്ടാകാതിരുന്നുവെങ്കിൽ ജനലക്ഷങ്ങളുടേയും സംസ്ഥാനങ്ങളുടേയും നിയമാനുസൃതമായ അവകാശങ്ങൾ ഒരിക്കലും അംഗീകൃതമാകുകയില്ലായിരുന്നു. ഈ മഹിളാരത്നത്തിൻെറ തോൽവിയും നാട്ടിൻെറ രാഷ്ട്രീയൈക്യത്തിനു പ്രയോജനപ്രദമായിത്തീർന്നു. ആ ധീരാഗ്രഗണ്യ യുദ്ധം ചെയ്തില്ലെങ്കിൽ ഝാൻസിയോ പ്രഥമ സ്വാതന്ത്ര്യസമരമോ ഇത്തരത്തിൽ വിശ്വവിശ്രുതമാകയില്ലായിരുന്നു. മഹാറാണി ലക്ഷ്മീബായി അവസാനത്തെ ഭാരതീയ വീര മഹിളയും അവർ നടത്തിയ പോരാട്ടം മുമ്പിലത്തെ ഇന്ത്യൻ രാഷ്ട്രീയസമരങ്ങളിൽ ഒടുവിലത്തേതുമായിരുന്നു. അവരുടെ പവിത്ര ജീവിതം, ഭാവനാവികാരം, ധീരചിന്ത, സ്ഥിരപ്രവൃത്തി എന്നിവയുടെ പഠനം നമ്മുടെ ചരിത്രബോധത്തെ പരിശുദ്ധമാക്കിത്തീർക്കുന്നു എന്നാണു് ബനാറീസ് സർവകലാശാലാപ്രൊഫസർ പണ്ഡംബേകർ പ്രസ്താവിച്ചിരിക്കുന്നതു്. ജനങ്ങളുടെസാന്മാർഗ്ഗികമൂല്യം അറിയാനും അതുപകരിക്കും.

"അവർ പ്രദർശിപ്പിച്ച നിർഭയമായ പരാക്രമത്തേയും തളരാത്ത ചൈതന്യവൈഭവത്തേയും നാം ബഹുമാനപൂർവം സ്തുതിക്കതന്നെ വേണം."

"ശത്രുസംഘത്തിലെ ഏററവും യോഗ്യയായ നായിക ഝാൻസി റാണിയാണ്."

എന്നിങ്ങനെയാണ് സാഗരസന്നിഭമായ വൻ പടയുമായിച്ചെന്ന് ആ മഹിളാകുല നട്ടനായകത്തെ എതിർത്തുപോരാടിയ ഇംഗ്ലീഷ് സൈന്യത്തലവനും മററും വിസ്മയപരതന്ത്രരായി വാഴ്ത്തിയിരിക്കുന്നതു്.

നമ്മുടെ ജന്മഭൂമിയിൽ ഇത്തരമൊരു സ്വാതന്ത്ര്യസമരമുണ്ടാകാതിരുന്നുവെങ്കിൽ ആ ദൈവികരത്നത്തിന്റെ മാഹാത്മ്യം നാം എങ്ങനെ അറിയും? എന്നാണ് ഒരു മഹാൻ ചോദിക്കുന്നതു്. മഹാ സമുദ്രത്തിന്റെ ഉപരിതലത്തിൽ വിശിഷ്ടരത്നങ്ങൾ പൊങ്ങിക്കിടക്കയില്ലല്ലോ. സൂര്യകാന്തക്കല്ല് രാത്രിയിലല്ലല്ലോ പ്രകാശിക്കുന്നതു്? തീക്കല്ലിനെ സൂര്യപടമെത്തയിൽ ഉരച്ചാൽ അഗ്നിയുണ്ടാകുമോ? അതിന്നെല്ലാം ശക്തിമത്തായ ഉരസൽ അഥവാ എതിർപ്പ് അത്യന്താപേക്ഷിതമാണ്. അനീതി ദുസ്സഹമായിത്തീരുമ്പോഴാണ് സത്ഗുണപ്രേമികളുടെ ഹൃദയങ്ങളും തുടിയ്ക്കുന്നതു്. അപ്പോഴാണ് രക്തം തിളയ്ക്കുന്നതു്, ദേശീയബോധം പൊങ്ങുന്നതു്. ദേശാവേശത്തീ ഉയന്നെരിയുന്നതും അപ്പോഴത്രേ. അത്തരം ഉലയിൽ നിന്നു മാത്രമേ ദൈവികമായ ഉന്നതതേജസ്സ് സമുൽഭൂതമാകയുള്ളു.

ഝാൻസി റാണി—എത്രയും ചെറുതായ ഒരു കാലപ്പഴിധിയിൽ—കഷ്ടിച്ച് ഇരുപത്തിരണ്ടു വർഷവും എട്ടുമാസവും ആണ് ജീവിച്ചിരുന്നതു്. മഹാകവി പറഞ്ഞ വിധം "മേഘജ്യോതിസ്സു തൻക്ഷണികജീവിതം"ത്

ന്നെ ആയിരുന്നു അതു്. എന്നാൽ അവരുടെ സമുജ്ജ്വലവും ത്യാഗസുരഭിലവുമായ വീരജീവിതകഥ അക്കാലത്തു് ലോകമെങ്ങും സുവിദിതമായിത്തീൎന്നു. ഭരണകുശല, സമരവിദഗ്ദ്ധ, ദേശഭക്ത എന്നീ നിലകൾക്കുപുറമേ സൗശീല്യസമ്പന്നയായ ഒരു വ്യക്തിയെന്ന നിലയിലും അവർ ശത്രുക്കളുടേയും നാട്ടുകാരുടേയും ഏകകണ്ഠമായ പ്രശംസയ്ക്കു വിഷയമായി. സകലരുടേയും സ്നേഹാദരങ്ങൾക്കു പാത്രമായ ആ യശസ്വിനിയുടെ വിശിഷ്ടാപദാനങ്ങൾ ഒരു കാലത്തും വിസ്മൃതമാകുന്നതല്ല.

മഹാറാണി ലക്ഷ്മീബായി വീരമൃത്യു പ്രാപിച്ച സ്ഥലത്തു് 1927-ൽ ഗ്വാളിയർ മഹാരാജാവായ ജീവാജിറാവു സിന്ധ്യ കമനീയമായ ഒരു സ്മാരകം—ശിലാമണ്ഡപം—നിൎമ്മിച്ചു. ഗ്വാളിയർ കോട്ടയ്ക്കു വെളിയിൽ കിടങ്ങിൽ കെട്ടിയിട്ടുള്ള പാലത്തിൽ കൂടി ഇന്നു നിരവധിവാഹനങ്ങളും ജനങ്ങളും കടന്നുപോകുന്നു. അതിന്റെ വലതുഭാഗത്തു് പേരച്ചെടികളും പച്ചപ്പുല്ലുകളും നിറഞ്ഞ ഒരു രമണീയോദ്യാനത്തിലാണു് പ്രസ്തുതമണ്ഡപം പണിയിക്കപ്പെട്ടിരിക്കുന്നതു്. ആ സ്ഥാനത്തെ പുരാതനവസ്തുസംരക്ഷണവകുപ്പുകാർ, പ്രസ്തുത ദിവ്യസങ്കേതത്തെ യഥായോഗ്യം സൂക്ഷിച്ചുവരുന്നു. മഹാറാണി തൃഷ്ണാൎത്തയായി അന്ത്യവിശ്രമംപൂണ്ട ആ പാവനധാമത്തിൽ ഇന്നു ജലയന്ത്രങ്ങൾ മുഖേന അച്ഛസ്ഫടികസങ്കാശമായ ശുദ്ധജലം ധാരധാരയായി സദാ പ്രവഹിച്ചുകൊണ്ടിരിക്കുന്നു. പാന്ഥന്മാർ സഹസ്രക്കണക്കിൽ അവിടെ വന്നു പുണ്യസ്മരണയോടുകൂടി ദാഹശാന്തിവരുത്തി സമാശ്വസിക്കുന്നു.

ഝാൻസിറാണിയുടെ ത്യാഗസമ്പന്നമായ വിശിഷ്ടജീവിതം ലോകത്തിനു് ഉൽകൃഷ്ടാദൎശമായി ആചന്ദ്രതാരം പ്രശോഭിക്കുമെന്നുള്ളതിനു സംശയമില്ല.

"ഝാൻസീപട്ടണപാലികാ ന്റ്വപസനാത്തുംഗാ
ശപസഞ്ചാലികാ
ഹസ്തോദ്യൽക്കരവാളികാരണമദോന്മത്താ
യഥാ കാളികാ
ഹ്യൂരോസപ്രമുഖാംഗ്ലസൈന്യപതിഭിർ യുദ്ധേ
ഭൃശംശംസിതാ
സാലക്ഷ്മീഇതിദൈവതുർവ്വിലസിതാ
ഭത്രൈവ', യാതാദിവം.

ധാരാതീർത്ഥം നരവരന്തം സ്ഫൂർത്തിദം
മാനവാനാം
ലക്ഷ്മ്യാ: ഖഡ്ഗപ്രണവിഗലിതൈ: ശോണി
തൈ: സിക്തമേതത്
വീക്ഷ്യേദന്തച്ചരിതകരുണാവീരഭാവാ
ന്വിതൈ
രാര്യൈർദ്ദേയോനയനസലിലൈ:
ശ്രേയസേസ്മന്നിവാപ:

സംസാരേസ്മിൻ സുവിസ്തീർണ്ണേ
നാനാജന സമാകുലേ
ഈദൃശംപ്രമദാരത്നം
നഭൂതംനഭവിഷ്യതി."

---

# ടെറൻസ് മാക്സ്വിനി

"പൂതമോങ്കാരംപോലെത്ര്യക്ഷരാത്മകമാം ഈ
സ്വാതന്ത്ര്യംസാധിപ്പാനായ് കരണത്രിതയത്താൽ
സാദരംപ്രയതിപ്പിൻ, സാഫല്യപ്പെടുത്തുവിൻ!
സോദരന്മാരേ, നിങ്ങൾ സാരമാംനരജന്മം."

ഐറിഷ് റിപ്പബ്ളിക്കൻനേതാവായിരുന്ന ടെറൻസ് മാക്സ്വിനിയുടെ പേരുകേട്ടിട്ടില്ലാത്തവർ നമ്മുടെ മാതൃഭൂമിയിൽപോലും വളരെ ചുരുക്കമാണ്. ലണ്ടനിലെ ബ്രിക്സ്റ്റൻ ജയിലിൽ കിടന്ന് എഴുപത്തിനാലു ദിവസത്തെ നിരാഹാരവ്രതമനുഷ്ഠിച്ച് അന്ത്യമായ പരമശാന്തിയെ പ്രാപിച്ച ഈ മഹാപുരുഷന്റെ ജീവിതം നിസ്സാരകോടിയിൽ ഗണിക്കപ്പെടാവുന്ന ഒന്നല്ല. യുദ്ധത്തിനു തുല്യമായ ഒരു ഫലത്തെ അതു ലോകത്തു പരത്തുന്നുണ്ടെങ്കിലും സമരസഹജങ്ങളായ ദൃഷ്യങ്ങളൊന്നുമില്ലാതെ മാനസികശക്തി ഒന്നുകൊണ്ടുമാത്രം മഹൽകാര്യങ്ങൾ സാധിക്കാമെന്നു ദൃഷ്ടാന്തസഹിതം ജനതതിയെ ഉപദേശിക്കയാണു് ചെയ്യുന്നതു്.

നമ്മുടെ കഥാനായകന്റെ വംശം പ്രാചീനതകൊണ്ടും പ്രാധാന്യംകൊണ്ടും അയർലണ്ടു ചരിത്രത്തിൽ ഒരു ഉത്തമസ്ഥാനം അർഹിക്കുന്നു. പതിനാലാം നൂററാണ്ടിൽ അയർലണ്ടിന്റെ ദക്ഷിണഭാഗത്തു കാക്ക്

---

* ദീനബന്ധു സി. എഫ്. ആൻഡ്റൂസിന്റെ ഒരു ലേഖനത്തെ ആസ്പദമാക്കി എഴുതിയതു്.

ജയിലിലാണു് അവർ വസിച്ചിരുന്നതു്. ആ വംശത്തിൻെറ ചരിത്രം സ്വാതന്ത്ര്യത്തിനുവേണ്ടി രക്തം ചൊരിഞ്ഞിട്ടുള്ള വീരന്മാരുടെ അപദാനങ്ങളാൽ സമ്പൂർണ്ണമായിരിക്കുന്നു. എലിസബത്തു രാജ്ഞിയുടെ ഭരണകാലത്തു് ഐറിഷ് ഭൂഭാഗങ്ങളെ ഇംഗ്ലണ്ടിലെ പ്രഭുക്കന്മാൎക്കു നിർല്ലോഭം വീതിച്ചുകൊടുത്തുകൊണ്ടിരിക്കുമ്പോൾ തദധികൃതനായ ഹെൻട്രി ബഗിനീൽ രാജ്ഞിയ്ക്കു നേരിട്ടയച്ച ഒരു കത്തിൽ ഇപ്രകാരം പ്രസ്താവിച്ചിരുന്നു:—

“ബഹുമാന്യയായ മഹാറാണി, ഈ മാക്സ്വിനി വംശത്തെ മൂലച്ഛേദംചെയ്യാൻ സാധിച്ചെങ്കിൽ ഞാൻ അയർലണ്ടിനെ അതിവേഗം അധീനമാക്കാമായിരുന്നു.”

ഇതിൽനിന്നും നമ്മുടെ കഥാപുരുഷൻെറ കുടുംബത്തിനും സ്വാതന്ത്ര്യത്തിനു വേണ്ടിയുള്ള സമരത്തിനും തമ്മിലുണ്ടായിരുന്ന ചാർച്ചയുടെ നില മനസ്സിലാകുന്നുണ്ടല്ലൊ.

ആളിവർ ക്രാംവെൽ ഭരണാധികാരി ആയിരുന്ന കാലത്തു മാക്സ്വിനി വംശംവക സ്വത്തുക്കൾ നിശ്ശേഷം കണ്ടുകെട്ടപ്പെട്ടു. എങ്കിലും ആ കുടുംബക്കാർ സ്വജന്മഗേഹത്തെക്കുറിച്ചുള്ള ഭക്തിപാരമ്യം നിമിത്തം ആ സ്ഥലങ്ങളെത്തന്നെ പാട്ടമായി വാങ്ങി താമസിച്ചു വന്നു. ഇപ്രകാരമാണു് അദ്യാപി ഏതൽകുടുംബക്കാർ പാൎത്തുവരുന്നതു്.

മാക്സ്വിനി ബാല്യത്തിൽ ഇംഗ്ലീഷ് പഠിച്ചില്ല. “ക്രിസ്തീയസഹോദരർ” എന്ന സംഘക്കാർ നടത്തിവന്ന പ്രാഥമികപാഠശാലയിൽ ചേൎന്നു് ഐറിഷ് ഭാഷ അഭ്യസിച്ചു. അദ്ദേഹം തീക്ഷ്ണബുദ്ധിയുള്ള ഒരദ്ധ്യേതാവെന്ന നിലയിൽ ശോഭിച്ചുവെന്നുകാണുന്നു.

അയർലണ്ടിലെ കണ്ണാരുണ്ണുദങ്ങളായ സുപ്രസിദ്ധാവിപ്ലവങ്ങൾ ഉണ്ടാകാതിരുന്നുവെങ്കിൽ ആ വീരപുരുഷൻ ഷേക്സ്പീയററപ്പോലെ ഒരു മഹാകവിയോ എമേഴ്സണെപ്പോലെ ഒരു തത്വശാസ്ത്രവിചക്ഷണനോ വില്യംപിററിനെപ്പോലെഒരുരാജ്യതന്ത്രവിശാരദനോ ആയിത്തീരുന്നേ! പക്ഷെ മാക്സ്വിനിവംശത്തിലെ ആൾക്കൂട്ടവും തൽഫലമായ ദാരിദ്ര്യവും മൂലം അദ്ദേഹത്തിനു യൗവനാരംഭത്തിൽതന്നെ വിദ്യാർത്ഥിജീവിതം അവസാനിപ്പിക്കേണ്ടിവന്നു.

തദനന്തരം അദ്ദേഹം ചെറിയതോതിൽ വാണിജ്യവൃത്തിയിലേപ്പെട്ടു് സ്വന്തം കഗ്രാമത്തിൽ പാർപ്പു തുടങ്ങി. അതോടൊന്നിച്ചു പഠനവും തുടന്നിരുന്നതിനാൽ കാലതാമസമെന്യേ ആ യുവാവിനു സർവ്വകലാശാല ബിരുദവും സിദ്ധിച്ചു. ബാല്യത്തിലേ ഒരു വാസനാകവി ആയിരുന്നതിനാൽ ബിരുദസമ്പാദനത്തിനു മുമ്പേതന്നെ ചില കവനങ്ങൾ പ്രസിദ്ധപ്പെടുത്തി സ്വദേശത്തു പ്രകീർത്തിതനായിക്കഴിഞ്ഞിരുന്നു. ആ ദേശഭക്താഗ്രണി കാക്കു് നഗരത്തിൽ ഗീലിക്സാഹിത്യപോഷണാർത്ഥം ഒരു സംഘം സ്ഥാപിച്ചു. സ്വദേശം, സ്വഭാഷ ആദിയായ പദങ്ങൾ ശ്രവണപുടത്തിനു ഗോചരമാകുന്ന നിമിഷത്തിൽത്തന്നെ സീമാതീതമായ പ്രേമത്താൽ രോമാഞ്ചകഞ്ചുകിതരായിത്തീരുന്ന ഏതാനം യുവകേസരികൾ ആ സംഘത്തിന്റെ ഭാരവാഹികളായിത്തീൎന്നു. ഭാവിയിൽ സുപ്രസിദ്ധി നേടാനിരുന്ന ഗ്രിഫിത്ത്, കാളിൻസ് തുടങ്ങിയവർ ഇതിൽ അംഗങ്ങളായിച്ചേൎന്നു. അന്നു പ്രചാരം കുറഞ്ഞിരുന്ന ഗീലിക് ഭാഷയിൽ ഒരു മാസിക നടത്തുന്നതിനു മാക്സ്വിനി സന്നദ്ധനായി. ഐറിഷ് സാങ്കേതികവിദ്യാപോഷണാർത്ഥം സ്ഥാപിതമായ സമാജമാണു് നമ്മ. ടെ

ശ്രദ്ധയെ കൂടുതൽ ആകർഷിക്കുന്നതു്. ഈ സംഘത്തിന്റെ പ്രവർത്തനപദ്ധതി അവരുടെ പ്രാചീനഭാഷയായ ഗീലിക്കിന്റെ പുനരുദ്ധാരണം, ഇംഗ്ലീഷ് സാമാനങ്ങളുടെ പരിപൂർണ്ണമായ അഭ്യവകർഷണം, ഇംഗ്ലീഷ് ദുർഭരണത്തെപ്പററി ജനതാമദ്ധ്യത്തിൽ അത്യുഷ്ഠി പ്രചരിപ്പിക്കുക എന്നിവ ഉൾക്കൊണ്ടതായിരുന്നു. ഈ ഐറിഷ് സ്വാതന്ത്ര്യസമരനേതാക്കന്മാർ സരസമായ ഗീലിക് ഭാഷയിൽ പ്രഭാഷണങ്ങൾ നടത്തിയും മററും ചുരുങ്ങിയ ഒരു തലമുറക്കാലത്തിനിടയ്ക്കു മൃതപ്രായമായിക്കിടന്ന ആ ഭാഷയെ ഐറിഷുകാരുടെ സംസാരഭാഷയാക്കിത്തീർത്തു. മാക്സ്വിനിയുടെ മരണാനന്തരം മിസ്സസ്സ് മാക്സ്വിനി ഇപ്രകാരം പറയുകയുണ്ടായി:—

"ഇംഗ്ലീഷുകാർ അയർലണ്ടിനെ സമ്പാദിച്ചതു് ഞങ്ങളുടെ പുരാതനഭാഷയായ ഗീലിക്കിനെ നശിപ്പിച്ചുകൊണ്ടു മാത്രമാണു്. അവർ വലിയ തന്ത്രശാലികളായ ജനങ്ങളാണെന്നു നാം ഇനിയും മനസ്സിലാക്കാതിരിക്കുന്നതു് ഒരു മഹാപരാധമാകുന്നു. ഭരണമീമാംസയെ സംബന്ധിച്ചിടത്തോളം അവരുടെ ആ ഗുണം ഒരു സാമർത്ഥ്യംതന്നെ. അയർലണ്ടിനെ കരസ്ഥമാക്കുന്നകാലത്തു നിങ്ങളാരും ഗീലിക് ഭാഷ പഠിക്കരുതെന്നു് അവർ നിർബന്ധിച്ചില്ല. പക്ഷെ ദേശീയവിദ്യാലയങ്ങളെന്നു പേരിട്ടിരുന്ന നവീനവിദ്യാശാലകളിലേയ്ക്കു ബാലന്മാരെ ആകർഷിച്ചു ഇംഗ്ലീഷ് പഠിപ്പിക്കയാണു് അവർ ചെയ്തതു്. നമ്മുടെ നാട്ടിന്റെ പ്രാചീനമഹിമകളാകമാനം അന്തർല്ലീനമായിക്കിടക്കുന്ന മാതൃഭാഷതന്നെ ആയിരിക്കണം നമ്മുടെ എന്നെന്നേക്കുമുള്ള വ്യവഹാരഭാഷ.

അക്കാലത്തു ഐറിഷ്ജനതയെ മോഹാവിഷ്ടരാക്കുന്നതിനുവേണ്ടി ഇംഗ്ലീഷ്രാജകുടുംബാംഗങ്ങളുടെ സന്ദർശനവേളകളിൽ സമ്മാനദാനം, വെടിക്കെട്ട്, ഘോഷയാത്ര ആദിയായവ പൊടിപൂരമായി നടത്തപ്പെട്ടു. അത്തരം കോലാഹലങ്ങളെ കഴിയുന്നിടത്തോളം തടസ്സപ്പെടുത്തുന്നതും പൊതുസ്ഥാപനങ്ങളിൽനിന്നു ഇംഗ്ലീഷുകാർക്കു മംഗളപത്രങ്ങൾ നൽകുന്നതിനെ ത്രിവിധകരണങ്ങളാലും തടുക്കുന്നതും മുൻപറഞ്ഞ സമാജത്തിന്റെ കാര്യപരിപാടിയിൽ പെട്ടിരുന്നു.

ആ സ്വാതന്ത്ര്യസമരാരാധകന്റെ ജീവിതത്തിലെ പ്രധാനസംഭവങ്ങളും അദ്ദേഹത്തിന്റെ മനോഗതികളും എല്ലാം മിസ്സസ്സ് മാക്സ്വിനി പ്രസ്താവിച്ചിട്ടുള്ളതുപോലെ ഹൃദയാവർജ്ജകമായി മറെറാരു ജീവചരിത്രകാരനും എഴുതിയിട്ടില്ല. ആ മഹതി പറയുന്നു:—

"ദരിദ്രന്മാരും ധനവാന്മാരും ഒരു രാജ്യത്തിൽ ഉണ്ടാകുന്നതെന്തിനെന്നു എനിക്കു മനസ്സിലാകുന്നില്ല. എന്റെ വാസസ്ഥലമായ കാർക്ക് നഗരത്തിൽ അനവധി നിരാശ്രയന്മാരെ കണ്ടിട്ടുണ്ട്. ബാല്യം മുതൽക്ക് ഈ ചിന്ത എന്നിൽ കടന്നുകൂടിയിട്ടുണ്ടെങ്കിലും അതിന്നൊരു സമാധാനം ഞാൻ അറിഞ്ഞിരുന്നില്ല. എന്റെ അച്ഛൻ സാമാന്യത്തിലധികം സമ്പത്തുള്ളവനായിരുന്നതുകൊണ്ടു ദാരിദ്ര്യം എങ്ങനെ ഉണ്ടാകുന്നുവെന്നു ഞാൻ അറിഞ്ഞിരുന്നില്ലെന്നുതന്നെ പറയാം. എങ്കിലും എനിക്കു പ്രായമായതോടൊപ്പം എന്റെ നാട്ടിൽ ഏഴകളാണ് അധികമെന്നും ആ ദുരവസ്ഥയുടെ കാരണം ഇംഗ്ലീഷുകാരുടെ ദുർഭരണമാണെന്നും എനിക്കു നല്ലപോലെ മനസ്സിലായി. ഞങ്ങളുടെ സ്വത്തു ആസകലം ഒരു മോഷ്ടാവിനെപ്പോലെ ഇം

ഗ്ളണ്ടു് അപഹരിച്ചിരിക്കയാണെന്നു ഞാൻ ശരിയ്ക്കു ഗ്രഹിച്ചു ഈ അഭിപ്രായം എൻെറ പ്രാണേശൻെറയും അനുയായികളുടേയും നിരന്തരപരിശ്രമത്താൽ നമ്മുടെ നാട്ടുകാരുടെ ഹൃദയവേദികളിൽ ദൃഢരൂഢങ്ങളായിത്തീൎന്നു.

ഈദൃശാഭിപ്രായങ്ങളോടു കൂടിയിരിക്കുന്ന കാലത്താണു് അവരുടെ വിവാഹം നടന്നതു്. 1914-ാമാണ്ടിടയ്ക്കു അയർലണ്ടിലെ അനേകം നേതാക്കന്മാർ ഒന്നുചേൎന്നു് റിപ്പബ്ളിക്കൻ ഭരണമാണു് ആ രാജ്യത്തിനു വേണ്ടതെന്നു തീരുമാനം ചെയ്തു. പ്രസ്തുത ഭരണരീതി സമാർജ്ജിക്കുന്നതിനു വേണ്ടി ഒരു റിപ്പബ്ളിക്കൻ പട്ടാളത്തേയും അവർ ഏർപ്പെടുത്തി. ഏതൽസൈന്യത്തിൽ നമ്മുടെ കഥാപുരുഷനു് കമാൻഡർ സ്ഥാനം നൽകി, ഈ പ്രസ്ഥാനങ്ങളെല്ലാം രാജദ്രോഹകരങ്ങൾ ആണെന്നുതന്നെ അപരന്മാർക്കു് തോന്നുമെന്നുള്ളതിനു സംശയമില്ല. ഒരു യുവകവിയും തത്വശാസ്ത്രജ്ഞനും ജനനായകനുമായ മാക്സ്വിനി ഇപ്രകാരം സൈന്യസേവനത്തിൽ ബദ്ധശ്രദ്ധനായിരുന്നപ്പോളാണു് പിൽക്കാലത്തു തൻെറ പത്നിയായിത്തീൎന്ന മഹതിയുമായി ആദ്യം പരിചയിക്കാനിടവന്നതു്. അക്കൊല്ലത്തിൽത്തന്നെ അദ്ദേഹത്തെ രണ്ടുതവണ ബന്ധനസ്ഥനാക്കി അതോടൊപ്പം അനേകായിരം ഐറിഷുകാർ ജയിൽവാസം കൈക്കൊണ്ടു. ഇംഗ്ലീഷുകാരുടെ സർവ്വശക്തികളുടേയും നികഷോപലമെന്നു പറയാവുന്ന ആദ്യത്തെ ലോകമഹാസമരത്തിൻെറ ആദിഘട്ടങ്ങളിൽ ജർമ്മൻകാരുടെ സർവ്വതോമുഖങ്ങളായ വിജയങ്ങൾ കണ്ടു് ഇതികർത്തവ്യതാമൂഢരായിത്തീൎന്നിരുന്ന ഇംഗ്ലീഷുകാർ അപ്പോൾ ഗൃഹഛിദ്രകാരികളെപ്പോലെ വർത്തിച്ചിരുന്ന

ഐറിഷ്കാരെ എപ്രകാരം മർദ്ദിച്ചിരിക്കുമെന്നു ഊഹിച്ചുകൊള്ളുകയാണുത്തമം.

മിസിസ മാക്സ്വിനി ആ സന്ദർഭത്തെപ്പററി പറയുകയാണ്:—

"നിസ്സാര കുററങ്ങൾ ആരോപിച്ചു ശിക്ഷിതരായ അനേകായിരം ജനങ്ങളെ കാണുന്നതിനു വേണ്ടി ഞാൻ ഒരു കാരാഗൃഹത്തിൽ പോയിരുന്നു. അവർ എത്രയും ദയനീയനിലയിൽ കാണപ്പെട്ടു. അവരിൽ ഭൂരിഭാഗവും അനശനവ്രതം കൈക്കൊണ്ടിരുന്നു. ലൈസൻസില്ലാതെ തോക്കുപയോഗിച്ചു എന്ന കുററത്തിന്— മനസ്സാക്ഷിയെ വഞ്ചിയ്ക്കാതെ പറയുകയാണെങ്കിൽ അവർ തോക്കിനെ സ്പർശിക്കകപോലും ചെയ്തിരുന്നില്ല— ശിക്ഷിയ്ക്കപ്പെട്ട ഒരാളിന് പത്രങ്ങളോ പുസ്തകങ്ങളോ പ്രാൎത്ഥനയ്ക്കുള്ള വേദ പുസ്തകമെങ്കിലുമോ കൊടുക്കുന്നതിനു അനുവദിച്ചിരുന്നില്ല. ആ ആളിൻെറ പേക്ക ഭാര്യാ പുത്രാദികൾ അയച്ചിരുന്ന കത്തുകൾപോലും ജയിലധികൃതന്മാർ പുറത്തു കാണിച്ചില്ല. അന്യായമായി ശിക്ഷയ്ക്കു പാത്രങ്ങളായ ആ യോഗ്യന്മാരെ സഹായിക്കാനായിട്ടാണു് ഞാൻ അവിടെപ്പോയതു്. എനിക്കു അന്നു മാക്സ്വിനിയെ പരിചയിയ്ക്കാനിടവന്നു. അദ്ദേഹത്തിൻെറ ശ്രേഷ്ഠമായ സ്വാതന്ത്ര്യ ത്യാഗത്തേയും മഹാമനസ്കതയേയും അപ്പോഴത്തെ ശരീരാ സ്വാസ്ഥ്യത്തേയും കണ്ടു എൻെറ ഹൃദയം അദ്ദേഹത്തിൽത്തന്നെ വ്യാപൃതമായി. പിന്നീടും പലതവണ ഞാൻ ജയിൽ സന്ദർശിക്കുകയുണ്ടായി. 1917-ാമാണ്ടു ജൂൺമാസം 9-ാംനു ഒരു ഐറിഷ് പുരോഹിതൻെറ ദേശഭാഷാ മന്ത്രോച്ചാരണത്തോടുകൂടി ആ മഹാത്മാവിൻെറ—സജീവനെ ബലികഴിച്ച ആ ധീരശിരോരത്നത്തിൻെറ—സഹധർമ്മചാരിണിപദം എനിക്കു ലബ്ധമായി. അക്കൊല്ലം തന്നെ

അദ്ദേഹത്തിന ജയിലിൽ നിന്ന മോചനം കിട്ടി. അയർലണ്ടിലെ രാമണീയക കേന്ദ്രമായബാളിങ്ങ്ബറിയിൽ ഞങ്ങൾ അല്പകാലം കഴിച്ചു. അനന്തരം കാലതാമസം കൂടാതെ എന്റെ പ്രേമഭാജനം വീണ്ടും ബന്ധനസ്ഥനായി. ഐറിഷ്റിപ്പബ്ളിക്കൻ സൈന്യനായകന്റെ വേഷവിധാനങ്ങളോടുകൂടി നടന്നഎന്ന കുററത്തിനാണ് ശിക്ഷിയ്ക്കപ്പെട്ടതു്. അന്നാണ് ആദ്യമായി ആ പൂജ്യപുരുഷൻ നിരാഹാരവ്രതമനുഷ്ഠിച്ചതു്. അടുത്ത ക്രിസ്തുമസ്സിനുമുമ്പ് ഒരു സന്ധിവ്യവസ്ഥയിന്മേൽ അദ്ദേഹം മുക്തനായി.വധൂവരരായിരുന്ന ഞങ്ങൾ ഒന്നിച്ചു വസിച്ച ക്രിസ്തുമസ് അതു മാത്രമായിരുന്നു. അതു കഴിഞ്ഞു അധികം താമസിയ്ക്കാതെ മാക്സ്വിനി മുൻകുററത്താൽ തന്നെ വീണ്ടും ശിക്ഷിതനായി ബ്രൈഡ്വെൻ എന്ന ഭയങ്കര കാരാഗൃഹത്തിലേയ്ക്കു നയിക്കപ്പെട്ടു. അദ്ദേഹം ആ ജയിലിൽ വസിക്കവേ 918–ാമാണ്ടു ജൂൺമാസം 21–ാംനു- ഞങ്ങൾക്കു ഒരു പെൺകുട്ടി ജനിച്ചു. അദ്ദേഹത്തിന്റെ മോചനകാലം സമീപിച്ചിരുന്നു. റിപ്പബ്ളിക്കൻ യൂണിഫാറം ധരിച്ച കുററത്തിന്, കുഞ്ഞിന ഒമ്പതു മാസമാകുന്നതിന മുമ്പു എന്റെ പ്രിയതമൻ മൂന്നുമാസം കൂടി ഠാണാവിൽ പാർക്കേണ്ടിവന്നു.

പിന്നീടു ഏഴുമാസക്കാലം അവർ ബാളിങ്ങ് ബറിയിൽ സുഖമായിപ്പാർത്തു 'അക്കാലത്തു ശിക്ഷയേൽക്കാൻ നഗരങ്ങളിൽ പ്രവേശിച്ചതേയില്ല. ആയിടയ്ക്കു കാക്ക് നഗരത്തിലെ ലാർഡ്മേയർ കൊല്ലപ്പെട്ടു. ഇംഗ്ലീഷു ഭരണാധികാരികളുടെ രഹസ്യ നിയോഗാനുസരണം ഐറിഷ് പോലീസുകാരാണ് ആ ഉദാരമനസ്കനെ വധിച്ചതെന്ന വാർത്ത പരന്നപ്പോൾ പ്രസ്തുത സ്ഥാനത്തേയ്ക്കു ജനങ്ങൾ മാക്സ്വിനിയെ തിരഞ്ഞെടുത്തു. സ്വദേശത്തിനുവേണ്ടി മരിയ്ക്കുന്നതിനാണ് തന്നെ ഈശ്വരൻ

തിരഞ്ഞെടുത്തതെന്നു അദ്ദേഹം വിശ്വസിച്ചു. താമസിയാതെ 1921-ാമാണ്ടു ആഗസ്റ്റ് മാസം 12നു അനേകം കുററങ്ങൾ ചുമത്തി ആ ധീരാത്മാവിനെ അറസ്റ്റുചെയ്തു ശിക്ഷയ്ക്കിരയാക്കി. കാർക്ക് നഗരത്തെ അദ്ദേഹം ഭംഗിയായി ഭരിച്ചുകൊണ്ടിരുന്ന കാലത്താണ് ഈ അറസ്റ്റു നടന്നതു്. കോടതിസമക്ഷം ആ ശൂരകേസരി ഇങ്ങനെ ഗർജ്ജിച്ചു:—

"കാർക്കിലെ മുമ്പിലത്തെ മേയറെ വധിച്ചതിൽ നിന്നും ഇംഗ്ലീഷുകാർ നമ്മേ ഭയപ്പെടുത്താൻ ഉദ്യമിച്ചിരുന്നതായി കാണുന്നു. അതിനു പ്രതിവിധിയായി ചെയ്യേണ്ടതു് ശാന്തതയോടും മനഃസ്ഥൈര്യത്തോടും കൂടി ഐറിഷ് ജനതയുടെ സ്വാതന്ത്ര്യക്ഷേമാദികൾക്കു വേണ്ടിയുള്ള ഒരു കർത്തവ്യനിർവഹണം മാത്രമാണ്. ഞാനിവിടെ സന്നദ്ധനായിരിക്കുന്നതു് അതിനു വേണ്ടിത്തന്നെ. ഞങ്ങളുടെ ഈ സംരംഭത്തിനു ഹേതു നിങ്ങളോടുള്ള വൈരമോ പ്രതികാരേച്ഛയോ അല്ല. സ്വാതന്ത്ര്യമോഹത്താൽ പ്രചോദിതമായ മനോഭാവം മാത്രമാണ്. ഇക്കാര്യത്തിൽ ഞങ്ങൾ വിശ്വസിക്കുന്നതു് അധികമാളുകളെ അധികമുപദ്രവിക്കുന്നവൻ ജയിക്കുമെന്നല്ല, നേരേമറിച്ചു് അധികം പേർക്കു വേണ്ടി അധികം കഷ്ടപ്പെടുന്നവൻ ജയിക്കുമെന്നാണ്. ഈശ്വരൻ സർവസാക്ഷിയാകുന്നു. അദ്ദേഹത്തിൻെറ ദിവ്യശക്തിയിലും നിഷ്പക്ഷപാതിത്വത്തിലും ഞങ്ങൾക്കു് പൂർണ്ണവിശ്വാസമുണ്ടു്. മഹാപുരുഷനായ ക്രിസ്തു, ലോകം അജ്ഞാനാന്ധകാരത്താൽ ആവൃതമായിരുന്നപ്പോൾ തൻെറ ജീവനെ ത്യജിച്ചതുമൂലം നമ്മെ പാപത്തിൽനിന്നും രക്ഷിയ്ക്കുന്നതിനു് അദ്ദേഹത്തിനു സാധിച്ചു. നീതി നിർവഹിക്കുന്ന ഏതൊരു ഗവർമ്മെൻറിന്റെ മാതൃകയായി ആ ക്രിസ്തുദേവൻ ജീവത്യാഗം ചെയ്തുവോ ആ പുണ്യദേഹത്തിൻെറ അഭിമതമായ

ദിവ്യ സ്വാതന്ത്ര്യം തന്നെയാണ് ഞങ്ങൾ ഇപ്പോൾ ആ വശ്യപ്പെടുന്നതു്. ആ സ്ഥിതിക്കു് സ്വാതന്ത്ര്യമെന്നതു് ദിവ്യവും അതിനു വേണ്ടിയുള്ള പ്രാണാഹുതി ക്രിസ്തുദേവ ചരമത്തിനുതുല്യവുമാകയാൽ അനേകം നൂററാണ്ടുകൾ കഴിഞ്ഞു് ലഭിക്കാൻ പോകുന്നതായാലും ഞാനിപ്പൊഴേ അതിനു് സന്നദ്ധനായിക്കഴിഞ്ഞിരിക്കുന്നു. ക്രിസ്തുവിൻെറ ആ പാവനദൃഷ്ടാന്തത്തെ അനുകരിച്ചാണ് ഓരോ തലമുറയിലും അനേകായിരം പേർ ആത്മസമർപ്പണം ചെയ്തിട്ടുള്ളതു്. ഈ ത്യാഗം കുറെ കടന്നുപോയി എന്നു് നമ്മുടെ വ്യസനാതിരേകത്താൽ അത്യുക്തിശൂന്യമായ വാക്കുകളാൽ നാം പറഞ്ഞേയ്ക്കാം. പക്ഷേ നമ്മുടെ പരിശുദ്ധരക്തത്തെ നാമല്ല ചൊരിയിക്കുന്നതു്, ക്രിസ്തുവിൻെറ പവിത്രാദർശത്താൽ പ്രേരിതമായി സ്വദേശത്തിൻെറ അഭ്യുന്നതിക്കായി നമ്മുടെ വിലയേറിയ രക്തത്തെ നാം ചൊരിയുന്നു എന്നുമാത്രം."

ഈ പ്രഭാഷണം കോടതിയിൽ സന്നിഹിതരായിരുന്ന സകലരേയും വ്യാകുലപൂർണ്ണരാക്കി. അന്നാണു്, തൻെറ ഇഷ്ടപ്രാണേശ്വരൻ "മരണം വരണീയം" എന്നുറച്ചു് അതിലേയ്ക്കു സന്നദ്ധനായിക്കഴിഞ്ഞുവെന്നു് മിസസ് മാക്സ്വിനി അറിഞ്ഞതു്. ഒടുവിലത്തെ ജയിൽപ്രവേശത്തിനുമുമ്പു അദ്ദേഹം, അയർലണ്ടിനുവേണ്ടി പ്രവർത്തിക്കുന്നതു് സന്താപസമ്മിശ്രമായ ബാഷ്പമാരിയോടുകൂടിയല്ലെന്നും സന്തോഷോത്സാഹങ്ങളോടുകൂടി ആയിരിക്കണമെന്നും കോർക്ക് നഗരാധികാരികൾക്കു കമ്പിസന്ദേശമയച്ചു. ബ്രിക്സ്റ്റൻ കാരാഗൃഹത്തിൽ പാർപ്പിക്കപ്പെട്ട നമ്മുടെ സ്വാതന്ത്ര്യസമാരാധകൻ നിരാഹാരവ്രതം തുടങ്ങി. സ്വന്തനാട്ടിനുവേണ്ടി മരിയ്ക്കാൻ തയാറായിക്കഴിഞ്ഞ ആ വീരകുലതിലകൻെറ അവസ്ഥയെ ലോകം പ്രതിനിമിഷം അവധാനപൂർവ്വം

നിരീക്ഷിച്ചുകൊണ്ടിരുന്നു. "ജർമ്മനിയെ ജയിക്കുവിൻ, കൈസരെ തൂക്കുവിൻ" ആദിയായ ഉൽഘോഷങ്ങൾ കൊണ്ടു പാർല്ലമെൻറു് അംഗങ്ങളായിത്തീന്ന ഇംഗ്ലീഷ്കുബേരന്മാരുടെ ദുന്നിശ്ചയം മാററാൻ പത്രപ്രവത്തകന്മാർ, ജനപ്രതിനിധികൾ തുടങ്ങിയവരെല്ലാം ഐകകണ്ഠ്യേന പ്രയത്നംചെയ്തുവെങ്കിലും ഇംഗ്ലണ്ടിൻെറ ഭാഗ്യദോഷത്താൽ അവയെല്ലാം നിഷ്ഫലങ്ങളായി പയ്യവസാനിച്ചു."

ധനംകൊണ്ടു മദോന്മത്തരായ അന്നത്തെ പാർല്ലമെൻറു് അംഗങ്ങളിൽ നിന്നും ഡെയറിൻെറ ജലിയൻവാലാ നരമേധത്തിനു തുല്യമായ പ്രവൎത്തികളല്ലാതെ മററൊന്നും നമുക്കു പ്രതീക്ഷിക്കാനില്ലല്ലോ. ന്യായം നടത്തൽ എന്ന പേരുംപറഞ്ഞുകൊണ്ടു ഐറിഷ് കവിയും തത്വശാസ്ത്രവിജ്ഞാനിയും രാഷ്ട്രമീമാംസകനുമായ ഒരു യുവാവിനെ കുടുംബസഹിതം ജീവത്യാഗംചെയ്യുന്നതിനിടയാക്കിയതു കാണുമ്പോൾ ആ രാജ്യത്തിനു തന്നെ വലുതായ അപായങ്ങൾ സമീപിച്ചിരിക്കുന്നു എന്നുപറയാതെതരമില്ല എന്നാണു ദീനബന്ധു സീ. എഫ്. ആൻഡ്രൂസ് എഴുതിയിരിക്കുന്നതു്. മാക്സ്വിനി ഇതിനിടയ്ക്കു അറുപതുദിവസത്തെ നിരാഹാരവ്രതം സ്വീകരിച്ചുകഴിഞ്ഞിരുന്നു. സ്വഭത്താവിനു് ആഹാരംകൊടുക്കാൻ നിർബ്ബന്ധിച്ച ഡാക്ടരെപ്പററി മിസസ്സ് മാക്സ്വിനി ഇപ്രകാരം പറഞ്ഞിരിക്കുന്നു:—

"ആ ആൾ ഒരു ഇംഗ്ലീഷ്കാരനായതുകൊണ്ടു് ഒരുസിദ്ധാന്തത്തിനുവേണ്ടി ഒരു മനുഷ്യൻ ജീവാപ്പണം ചെയ്യുന്നതു് എന്തിനെന്നു മനസ്സിലാക്കാൻസാദ്ധ്യമല്ല."

ദിവസങ്ങൾ കുറേക്കഴിഞ്ഞു. ഒരിയ്ക്കൽ വൈദ്യശാസ്ത്രവിശാരദന്മാർ ഒന്നുചേന്നു അദ്ദേഹത്തെ ബോധഹീനനാക്കിയിട്ടും പിന്നീടൊരിയ്ക്കൽ ചിത്തഭ്രമം പിടി

പ്പിച്ചിട്ടും ആഹാരം കൊടുക്കാൻ ശ്രമിച്ചു നോക്കി! അവരുടെ മനോഭാവത്തെപ്പററി മൗനം ഭജിയ്ക്കുന്നതാണുത്തമം. ഈ സമയങ്ങളിൽ മാക്സ്വിനിയുടെ മുഖത്തു പ്രസന്നതയും ശാന്തിയും കളിയാടിയിരുന്നു. ആഹാര നിരാകരണംമൂലം അദ്ദേഹമനുഭവിച്ചപീഡകൾ മനുഷ്യൻെറ സഹനശക്തിയുടെപ്പോലും പരമാവധിയേയും അതിക്രമിച്ചുള്ളവയായിരുന്നു. ഏററവും അധികമായ യാതനകൾ കൊണ്ടുപോലും താൻ ചെയ്തതു് തെററായിപ്പോയി എന്നു അദ്ദേഹത്തിനു തോന്നിയില്ല. ആ വീര ശിഖാമണിയ്ക്കു അത്യന്തം ക്ലേശാവഹമായിരുന്നതു് വാത്സല്യൈകഭാജനമായ ഓമനക്കുഞ്ഞിനെ പിരിയുന്നതുമാത്രമായിരുന്നു. തൻെറ അതികഠിനമായ വ്രതാചരണത്താൽ അപ്രതീക്ഷിതമായ ശാരീരിക പരിവർത്തനങ്ങൾ പലതും ഉളവാകുമെന്നു അദ്ദേഹത്തിനു അറിയാമായിരുന്നു. ഒരിയ്ക്കൽ മിസസ് മാക്സ്വിനികുഞ്ഞിനെകൊണ്ടുവരട്ടെയോ? എന്നു ചോദിച്ചതിനു് "പാടില്ല, പാടില്ല, അതിനേക്കാൾ വലിയക്രൂരത മറെറാന്നില്ല" എന്നാണു് മറുപടിനൽകിയതു്. അദ്ദേഹത്തിൻെറ മരണശേഷം അമേരിക്കയിൽനിന്നും ഐറിഷ് കാര്യങ്ങൾ അന്വേഷിയ്ക്കാൻ വന്ന കമ്മിഷൻ പ്രസിഡണ്ടു് മിസസ് മാക്സ്വിനിയോടു് "ഭർത്താവിന്റെ ഈദൃശമായ മരണംകൊണ്ടു അയർലണ്ടിനു എന്തഭ്യുദയമാണു് ഉണ്ടാകാൻ പോകുന്നതു?" എന്നു ചോദിയ്ക്കുകയുണ്ടായി. "അവരുടെ സ്വാതന്ത്ര്യപ്രാപ്തിയ്ക്കായിട്ടുള്ള പരിശ്രമങ്ങളെ ഏററവും സ്ഥിരീകരിയ്ക്കും എന്നു പ്രാണനാഥൻ വിചാരിച്ചിരുന്നു" എന്നായിരുന്നു മറുപടി.

ഇങ്ങനെ തൻെറ മാതൃഭൂമിയുടെ പാരതന്ത്ര്യം നശിപ്പിക്കാൻ വേണ്ടി ആജീവനാന്തം പ്രയത്നിച്ച ആ മഹാൻ—സ്വാതന്ത്ര്യദേവതയുടെ ഭക്തോത്തംസം— പൗ

രുഷഗുണത്തിന്റെ കേളീരംഗം—ത്യാഗകേസരി—അയർലണ്ടിന്റെ ധീരസന്താനം—എഴുപത്തിമൂന്നു ദിവസത്തെ നിരാഹാരതപസ്സിനു ശേഷം എഴുപത്തിനാലാം ദിവസം ബ്രിക്സ്റ്റൻ കാരാഗാരത്തിൽ വച്ചു ജഗദീശ്വരന്റെ പാദാരവിന്ദങ്ങളിൽ ശാശ്വതമായ വിലയനം പ്രാപിച്ചു. ഈ സഹനസമരശിരോമണിയുടെ ത്യാഗസമ്പന്നമായ പരിശുദ്ധജീവിതം ഭാരതീയരുടെ ഹൃദയദർപ്പണങ്ങളിൽ പ്രതിബിംബിച്ചു പരിലസിപ്പൂതാക!

ശുഭം




---

W S PRESS TVM.

# മാന്യപത്രങ്ങൾ എന്തു പറയുന്നു?

## I

"ഇതു ഒരു ജനകീയ യുഗമാണെന്നു നാം അഭിമാനിക്കുന്നു. പ്രാചീനവ്യവസ്ഥിതികളെയെല്ലാം തട്ടിത്തകൎക്കുകയെന്നുള്ളതാണു് അതിന്റെ ആദ്യത്തെ പടിയെന്നും നാം മനസ്സിലാക്കിയിട്ടുള്ളപോലെ തോന്നുന്നു. ചിന്താസ്വാതന്ത്ര്യത്തിനു പ്രതിബന്ധമാണെന്നു പറഞ്ഞു വ്യാകരണാദി നിബന്ധനകളെ ചവിട്ടി മെതിച്ചുകൊണ്ടുള്ള പുരോഗമനം വെറും കാട്ടുകേററമെന്നല്ലാതെ ആ കാടിളക്കു് ജനകീയസാഹിത്യമായിട്ടൊന്നും നിലനിൽക്കുവാൻ പോകുന്നില്ല. എന്നാൽ നമ്മുടെ അഭിപ്രായസ്വാതന്ത്ര്യത്തിനു വിലങ്ങടിച്ചു നിൽക്കുന്ന അധികാരശക്തി പലതും നമ്മുടെ തലയ്ക്കു അടിച്ചേൽപ്പിച്ചിട്ടുണ്ടു്. പല കള്ളക്കഥകളും അതേപടി വിശ്വസിക്കണമെന്നു നമ്മോടു ആവശ്യപ്പെടുന്നുണ്ടു്. അങ്ങനെ പലതും നമ്മെ പഠിപ്പിച്ചുവച്ചിട്ടുണ്ടു്. ആ ദുഷിച്ച പാരമ്പര്യത്തിൽനിന്നു യഥാൎത്ഥത്തിലേക്കു കരിപിടിച്ച ഭൂതകാലത്തിൽനിന്നു ചരിത്രസത്യങ്ങളെ വെളിച്ചത്തിടുന്നതിലേക്കു നമുക്കു ലഭിച്ചിരിക്കുന്ന ഒരു ദൈവികസന്ദൎഭമായിട്ടാണു് നാം ഇതിനെ പരിഗണിയ്ക്കേണ്ടതു്. ആ വിധത്തിലാണു് നാം അതിനെ വിനിയോഗിച്ചു തുടങ്ങേണ്ടതെന്നാണു് എന്റെ വ്യക്തമായ അഭിപ്രായം.

അടുത്ത കാലംവരെ വേലുത്തമ്പിദളവ, ഝാൻസിറാണി തുടങ്ങിയവരുടെ നാമങ്ങൾ നിശ്ശങ്കം ഉച്ചരിക്കുന്നതിനു നമുക്കു സാധിക്കുമായിരുന്നില്ല. വെറും കലാപകാരികളായി കരിതേച്ചു പിടിപ്പിച്ചിട്ടുള്ളതായിരുന്നു അവ

ളുടെ ചിത്രങ്ങൾ. 1943-ൽ, ആസാദ്ഹിന്ദ്ഗവണ്മെൻറിൻെറ സ്ഥാപനമുഹൂർത്തത്തിലെ വീരനേതാജിയുടെ സിംഹനാദം കേട്ടപ്പോഴാണ് നാം നമ്മുടെ വേലുത്തമ്പിയെ തിരിഞ്ഞുനോക്കുന്നതു്. ആ സിംഹഗർജ്ജനത്തിൽ തന്നെയാണ് ഝാൻസിറാണിയുടെ ഉദഗ്രപൌരുഷം ഉറഞ്ഞു തുള്ളിയതും. വീരശ്രീ വേലുത്തമ്പിയുടെ ത്യാഗധീരതയെ അന്യഥാ വ്യാഖ്യാനിക്കുന്ന പാഠങ്ങളായിരുന്നു നമുക്കു നൽകപ്പെട്ടിരുന്നതു്. ആ ചരിത്രപുരുഷൻ വിദേശീയമേധാവിത്വത്തെ ഉച്ചാടനം ചെയ്യുവാൻകുണ്ടറവെച്ചു പ്രഖ്യാപനം ചെയ്ത ആദ്യത്തെ ക്വിററ് ഇൻഡ്യാ വിളംബരം തന്നെയും അതേപടി പകർത്തിക്കാട്ടുന്നതിനു അടുത്ത കാലംവരെ നമ്മുടെ ജനകീയശക്തിക്കു ധൈര്യമില്ലായിരുന്നുവെന്നു നാം സലജ്ജം സമ്മതിക്കേണ്ട ഒരു വാസ്തവമായി നിലകൊള്ളുന്നു. വേലുത്തമ്പിദളവയുടെ ആ വീരാഹുതി ആത്മാർപ്പണമായി അതിൻെറ ധാർമ്മികമൂല്യം വർദ്ധിപ്പിക്കുകയാകുന്നു ശ്രീ. വി. ആർ. പരമേശ്വരൻപിള്ള സാധിക്കുന്നതു്. പത്മനാഭപുരം മ്യൂസ്യം ക്യൂറേറർ ആയിരിക്കുന്ന അദ്ദേഹം തനിക്കു ലഭിച്ച സന്ദർഭത്തെ സദ്വിനിയോഗംചെയ്തു് ആ ചരിത്രപുരുഷനെ സംബന്ധിച്ചു ഇതേവരെ ഉണ്ടായിട്ടുള്ള വിവിധ ഗ്രന്ഥങ്ങളേയും അവധാനപൂർവ്വം പരിശോധിക്കുകയും ഗവേഷണോന്മിഷത്തായ തൻെറ പ്രതിഭാപ്രസരത്താൽ നൂതനമായ പല തെളിവുകളേയും വെളിച്ചത്തിൽ കൊണ്ടുവരികയുമാണ് ഈ ഗ്രന്ഥംവഴി ചെയ്തിട്ടുള്ളതു്. ശ്രീ. ഏ. മുഹമ്മദ് ദാവീദ് എഴുതിയിട്ടുള്ള വേലുത്തമ്പിയുടെ ധീരോദാത്തകഥനം ഈ ഗ്രന്ഥത്തിനു ഒരു മകുടം ചാർത്തുന്നു. നെപ്പോളിയനും വേലുത്തമ്പിയും സമകാലികരായ രണ്ടു വീരപുരുഷന്മാരായിരുന്നുവല്ലോ. "ശത്രുവിന്റെ മുമ്പിൽ ഒരു കുററവാളിയെന്ന നില

യിൽ തടവുകാരനായി പ്രവേശിക്കാൻ വേണ്ടാടോളംവി ടന്ന ആത്മപൗരുഷം തലക്കുളത്തു തമ്പിയെ അനുവദി ച്ചില്ല. ഈ ഒരൊററ ദൃഢമാനം വേലുത്തമ്പി നെപ്പോ ളിയനെ കവച്ചു വയ്ക്കുന്നുണ്ട്." എന്നിങ്ങനെ പുളകപ്ര സരം ശ്രുവിക്കുവോൾക്കുളവാക്കുന്ന പല പ്രസ്താവനകളും ഈ ചരിത്രഭാഗത്തിലുണ്ട്. കൂടാതെ വൈക്കം പത്മനാഭ പിള്ള, പുനച്ചൽ വലിയ മാൻ തുടങ്ങിയവരെപ്പററിയും പലതും നമുക്കു ഇതിൽനിന്നു മനസ്സിലാക്കാം.

ആത്മാർപ്പണത്തിൽ മുട്ടത്തായുള്ളതു് ഝാൻസി റാണിയെ സംബന്ധിച്ച വിവരങ്ങളാണു്.

ഓജസ്സൂർജ്ജസ്വലമുലകിലില്ലേവമന്യാംഗനാനാം
തേജസ്സൊടൊത്തുടലിനിതുപോലാക്കു സൗന്ദര്യമൊക്കിൽ

എന്നുള്ള കോളുകാളിദാസന്റെ ഭാവനപ്രത്യക്ഷരം പ്രതി പദം പരമാർത്ഥമാകുന്നതു് ഈ റാണിയെ സംബന്ധി ച്ചായിരിക്കും. അകാലവൈധവ്യത്താൽ അഭിഹതമായ ഈ മഹതി ഹിന്ദു വിധവകൾക്കു സമുചിതമായ ജീവിത ചര്യയിൽ നിന്നു ഇരുപതാമത്തെ വയസ്സിൽ അശ്വാരൂ ഢയായി ഇംഗ്ലീഷുകാരുമായി നേരിട്ടു വീരസമരം ചെയ്യു വാനിടവന്ന സംഭവവികാസങ്ങൾ രോമാഞ്ചകഞ്ചുകമീറ നാക്കാതെ ആർക്കാണു് ഗ്രഹിക്കാൻ സാധിക്കുക? റാണി യുടെ അവസാന നിമിഷങ്ങൾ--അതിനുള്ളിൽ അവരുടെ മുതുകിൽ ഒരു വെടിയേററു- ഒരിംഗ്ലീഷു ഭടൻ പിന്നിൽ നിന്നു റാണിയെ ആഞ്ഞുവെട്ടി- ഒരുതോളും ഒരു കണ്ണും ഉടൻ വേർപെട്ടുപോയി. വേറൊരിംഗ്ലീഷുകാരൻ അവ രുടെ മാറിലും ഓങ്ങിവെട്ടി. ഹാ! കഷ്ടം! ആ അത്യാസ ന്നമായനിലയിലും റാണി ധൈര്യംവിടാതെതന്നെ വെട്ടിയ രണ്ടുപേരേയും ഒരേ വെട്ടിൽവീഴ്ത്തിയ ശേഷം കുതിര

പ്പുറത്തു വീണു! കണ്ണേ, മടങ്ങുക, എന്നു നാം മനമുരുകി പ്രാർത്ഥിച്ചുപോകുന്ന ഈ അവസാന നിമിഷങ്ങൾ ഗ്രന്ഥകർത്താവിൻെറ വെറും സൃഷ്ടിപോലെ കല്പിതമല്ല. സർവ്വശക്തികളും ഉപയോഗിച്ചു ഇംഗ്ലീഷുകാർ എതിരിട്ടേണ്ടിവന്ന ഈ ധീര നായികയെ സംബന്ധിച്ച ചരിത്രസത്യങ്ങൾ ഗ്രന്ഥകർത്താവു പകർത്തിക്കാട്ടുകമാത്രമേ ചെയ്തിട്ടുള്ളു.

ടെറൻസ് മാക് സ്വിനിയാണു് ആത്മാർപ്പണത്തിലെ അടുത്ത കഥാനായകൻ. ഐറിഷ് റിപ്പബ്ലിക്കിനുവേണ്ടി ലണ്ടനിലെ ബ്രിക് സ്റ്റൻ ജയിലിൽ കിടന്നു എഴുപത്തിനാലു ദിവസത്തെ നിരാഹാര വ്രതമനുഷ്ഠിച്ചു അന്ത്യമായ പരമശാന്തിയെ പ്രാപിച്ച ഈ മഹാപുരുഷനെ മലയാളികൾക്കു പരിചയപ്പെടുത്തിക്കൊടുക്കുകയാണിതിൽ. ദീനബന്ധു സി. എഫ്. ആൻഡ്രൂസിൻെറ കൃതിയെ അവലംബമാക്കിക്കൊണ്ടുള്ള ഈ വീരചരിതത്തിലും ഇംഗ്ലീഷുകാരുടെ സാമ്രാജ്യദുർമ്മോഹത്തിൻെറ ബീഭത്സപ്രകൃതം തന്നെയാണു് പ്രതിപാദ്യമായിരിക്കുന്നതു്.

ഇങ്ങനെ അധികാരശക്തിയുടെ ഇരുമ്പുമുഷ്ടിയ്ക്കുള്ളിൽ അമർന്നു സത്യപ്രകാശം കൊള്ളാതെ കിടന്ന പല ചരിത്രസംഭവങ്ങളെയും നിർഭയം വെളിച്ചത്താക്കുന്നതിൽ ഗ്രന്ഥകർത്താവു പ്രദർശിപ്പിച്ച ധീരതയേയും ആ ചരിത്രരേഖകളെ തേടിപ്പിടിയ്ക്കുന്നതിൽ പ്രകടിപ്പിച്ച വ്യയഹേതുകമായ ക്ഷമാതല്പരതയേയും അഭിനന്ദിക്കുന്നതിനോടുകൂടി ഇതു ജനകീയ സാഹിത്യത്തിനു ഒരു നേട്ടമായി ഗണിക്കേണ്ടതാണെന്നുള്ള വിനീതമായ അഭിപ്രായവും വെളിപ്പെടുത്തിക്കൊള്ളട്ടെ.”

മലയാളരാജ്യം (3. 12. 124)

## II

"ശ്രീമാൻ വി. ആർ. പരമേശ്വരൻ പിള്ള ഒരു ചരിത്ര ഗവേഷകനെന്ന നിലയിൽ കേരളീയർക്ക് സുപരിചിതനാണ്. ഗദ്യോപഹാരം, ശാക്യസിംഹൻ, തിരുമല നായക്കർ, പുരാവൃത്തദീപിക, സുഗതകുമാരി, സ്നേഹമയി മുതലായ അദ്ദേഹത്തിന്റെ കൃതികൾ സഹൃദയലോകത്തിന്റെ ഹൃദയംഗമമായ അഭിനന്ദനത്തിനു പാത്രമായിട്ടുള്ളവയാകുന്നു. കേരള ചരിത്രത്തിലെ അന്ധകാരം നിറഞ്ഞ പല ഘട്ടങ്ങളും ശ്രീ. പിള്ളയുടെ തൂലികാവിലാസത്താൽ പ്രകാശമാനമായിത്തീർന്നിട്ടുണ്ട്. പ്രശംസാവഹമായ ചരിത്ര പരിജ്ഞാനത്തേയും വിപുലമായ ഗ്രന്ഥപരിചയസമ്പത്തിനേയും വ്യക്തമാക്കുന്നവയാണ് അദ്ദേഹത്തിന്റെ ലേഖനങ്ങൾ. കാൽ നൂററാണ്ടിലധികം കാലമായി കൈരളീസപര്യ നടത്തിക്കൊണ്ടിരിക്കുന്ന ശ്രീ. പിള്ളയുടെ 'ആത്മാർപ്പണം' അടുത്തകാലത്തു മലയാളത്തിലുണ്ടായിട്ടുള്ള ഉത്തമ ഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ പ്രാധാന്യം വഹിക്കുന്ന ഒന്നാണെന്നു പറയാൻ ഞങ്ങൾക്ക അത്യധികമായ സന്തോഷമുണ്ട്.

തങ്ങളുടെ മാതൃഭൂമിയുടെ നഷ്ടമായ സ്വാതന്ത്ര്യം വീണ്ടെടുക്കാൻവേണ്ടിപ്പോരാടി പ്രാണാഹുതിചെയ്ത വിശിഷ്ടവ്യക്തികളായ വേലുത്തമ്പിദളവ, ഝാൻസിറാണി, ടെറൻസ് മാക്സ്വിനി എന്നിവരുടെ സ്മരണീയ ചരിത്രങ്ങളാണ് ഈ ഗ്രന്ഥത്തിന്റെ ഉള്ളടക്കം.

വേലു തമ്പിദളവ! എത്രമാത്രം ശോഭനവും ശ്രുതിമധുരവും പൌരുഷോത്തേജകവുമാണ് ആ നാമധേയം! ആ പവിത്രനാമം കേൾക്കുമ്പോൾ കേരളീയനായ ഏതൊരു ദേശസ്നേഹിയുടെ ശരീരമാണ് കോൾമയിർക്കൊള്ളാത്തതു്? ഏതൊരുവന്റെ ഹൃദയമാണ് അഭി

മാനമരിതമാകാത്തതു്? നേതാജി സുഭാഷ്ചന്ദ്രബോസിന്റെ അകൈതവമായ പ്രശംസയ്ക്കുപോലും പാത്രമായ ആ ദേശഭക്താഗ്രണിയുടെ സന്മാർഗ്ഗസുന്ദരവും ത്യാഗസുരഭിലവുമായ ചരിത്രം ചേതസ്സമാകർഷകമായ രീതിയിൽ വിരചിച്ച ശ്രീ. പിള്ള ഭാഷാഭിമാനികളുടെ ശാശ്വതമായ കൃതജ്ഞതയ്ക്കു ഭാജനമായിത്തീർന്നിരിക്കുന്നു............വേലുത്തമ്പിയെപ്പററി മലയാളത്തിൽ ഇതേവരെയുണ്ടായിട്ടുള്ള പുസ്തകങ്ങളിൽ ഇതു് ഗവേഷണപാടവംകൊണ്ടും പ്രതിപാദനസൗകുമാര്യംകൊണ്ടും മുന്നണിയിൽ നിൽക്കുന്നുവെന്നു തുറന്നു പറയാൻ ഞങ്ങൾ അശേഷം മടിയ്ക്കുന്നില്ല...... വായനക്കാരുടെ ഹൃദയങ്ങളിൽ അത്യുൽകൃഷ്ടമായ പല പ്രവണതകൾക്കും ബീജാവാപം ചെയ്യുന്ന ഏതൽകൃതിയ്ക്കു പ്രചുരമായ പ്രചാരമുണ്ടായിക്കാണ്മാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.....”

നവശക്തി (29. 10. 1124)

## III

“......ശ്രീമാൻ പരമേശ്വരൻപിള്ളയുടെ ഈ സദ്വ്യവസായത്തിനു് അവതാരകനോടൊപ്പം (ഡാക്ടർ ചേലനാട്ടു്) ഞങ്ങളും ഭാവുകം ആശംസിക്കുന്നു.”

ഗ്രന്ഥാലോകം (വാല്യം 1, ലക്കം 6.)

## IV

“......സംഭവബഹുലമായ ഈ ജീവചരിത്രസംഗ്രഹം രോമാഞ്ചത്തോടുകൂടിയല്ലാതെ വായിച്ചു തീർക്കുവാൻ സാധ്യമല്ല.........”

ഹിന്ദു് (29. 5. 1949)

